# കലാകൗമുദി

വില: 1 രൂപ 80 പൈസ

ഫെബ്രുവരി 24, 1985

493



Editor:
M.S. Mani

Assistant Editors:
S. Jayachandran Nair
N.R.S. Babu

Chief Sub-Editors:
Kallikkadu Ramachandran
E.V. Sreedharan

Sub-Editors:
Kusuma kumari
Prasad Lekshmanan
S. Ashok Kumar

Special Correspondents:
P. Faziluddin
P.K. Sreenivasan
P.K. Kunhanandan Nair

Correspondents:
K. Velappan
E.M. Ashraf
S. Sundar Das
K.K. Sreedevi

Artist:
Namboothiri

Lay-out Artist:
S. Rajendran

Calligraphist:
Narayana Bhattathiri

Photographer:
N. Sankaran Kutty

Production Supervisor:
N.V. Rajagopal

Advertisement Manager:
V. Salim Kumar

Circulation Manager:
K. Sreekumar

Printer & Publisher: M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.

Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.

Journals of the Kala Kaumudi Group of Publications:

1. **Kala Kaumudi** (Weekly)
2. **Film Magazine** (Weekly)
3. **Katha** (Fortnightly)
4. **Trial** (Weekly)




മുഖചിത്രം
എം. ജി. ആർ.
(കെ. എൻ. എസ്. പിക്ചർ ഗ്യാലറി)

## എ. സി ജോസും മാധവിക്കുട്ടിയും

491-ാം ലക്കത്തിലെ ശ്രീ. എ. സി. ജോസിന്റെ കത്തു് ഒരു ചെറിയ വിശദീകരണം ആവശ്യമാക്കിയിരിക്കുന്നു. എനിക്കു് ശ്രീ. എ. സി. ജോസിനോടു് ഒരു വിരോധത്തിനും കാരണമില്ല. അദ്ദേഹമെനിക്കൊരു ദ്രോഹവും ചെയ്തിട്ടില്ല. അതുപോലെതന്നെ മാധവിക്കുട്ടിയോടുള്ള അടുപ്പം എന്റെ എഴുത്തിനെ സ്വാധീനിച്ചിട്ടുണ്ടെങ്കിൽ അതൊരു അക്ഷന്തവ്യമായ അപരാധമാണു്—എനിക്കല്ല; ജോസിനു് അങ്ങനെ തോന്നിയെങ്കിൽപ്പോലും.

കാരണം, വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളിൽ നിന്നും ബന്ധങ്ങളുടെ ദൗർബ്ബല്യങ്ങളിൽ നിന്നും സ്വതന്ത്രനാകണം എഴുത്തുകാരൻ—ആകാൻ ശ്രമിച്ചുകൊണ്ടേയിരിക്കണം എന്നു് കരുതിപ്പോരുന്ന ഒരു പൗരനാണു് ഞാൻ.

ടെലക്സിൽ ഇതേ ലേഖനം തിരഞ്ഞെടുപ്പിന്റെ തലേദിവസമാണു് വന്നിരുന്നതെങ്കിൽ ഞാനതു ശ്രദ്ധിക്കില്ലായിരുന്നു. കാരണം തിരഞ്ഞെടുപ്പിനു് മത്സരിക്കുന്നവരും പൊതുരംഗത്തു് പ്രവർത്തിക്കുന്നവരും അവശ്യം അനുഭവിക്കേണ്ട ഒരു സുഖമാണു് തെറിപിടിക്കുന്നതു്. തിരഞ്ഞെടുപ്പിൽ തോററ ഒരാളെ ഇങ്ങനെ കൈകാര്യം ചെയ്യുമ്പോളാണു് നടപടി തെററാണെന്നെനിക്കു് തോന്നിയതു്. പ്രത്യേകിച്ചും വലിയ രാഷ്ട്രീയപ്പാർട്ടികൾ പിന്നിൽ ഇല്ലാത്ത ഒരു സ്ത്രീയെ.

തന്റെപേരിൽ ഇറങ്ങുന്ന പത്രത്തിൽ അച്ചടിച്ച വാക്കുകളുടെ ഉത്തരവാദിത്വം ഏറെറടുക്കുകയും അതിന്റെ പുറത്തു് ടി പാത്രവുമായുള്ള ബന്ധംതന്നെ ഛേദിക്കുവാനും എ. സി. ജോസെടുത്ത തീരുമാനം ശ്ലാഘനീയമാണു്. ഇക്കാലത്തെ രാഷ്ട്രീയത്തിൽ ഉത്തരവാദിത്വം ഏല്ക്കാൻ തയ്യാറുള്ളവർ അപൂർവ്വമായിക്കൊണ്ടിരിക്കുകയാണല്ലൊ. ഒരു പൊതുപ്രവർത്തകനെന്ന നിലയും ശ്രീ. എ. സി. ജോസിനെപ്പററിയുള്ള എന്റെ മതിപ്പു് പലമടങ്ങു് ഈ ഒരൊററ തീരുമാനംകൊണ്ടു് വർധിച്ചിരിക്കുന്നു. ശരാശരി നേതാക്കന്മാർ ഉരുണ്ടുകളിക്കുമായിരുന്ന ഒരു പ്രശ്നം ഇത്ര ഭംഗിയായി പരിഹരിച്ചപ്പോൾ എനിക്കദ്ദേഹത്തോടു് തോന്നുന്ന വികാരം ആദരവിന്റെ വകത്താണു്.

ഇനി ജോസിന്റെ യൂണിയൻ ബിസിനസ്. എന്നെ സംബന്ധിച്ചിടത്തോളം ട്രേഡ് യൂണിയൻ മൂവ്മെന്റ് ഒരു ബിസിനസ്സാണു്. ജോസിന്റെ മാത്രമല്ല—എല്ലാവരുടെയും (ഞാനീ ചെയ്യുന്ന എഴുത്തുപണിയേയും ആശാരിപ്പണിപോലെ തച്ചു വാങ്ങുന്ന ഒരു തൊഴിൽ മാത്രമായിട്ടാണു് ഞാൻ കാണുന്നതു്.) ഒന്നും പരിപാവനമല്ല. അല്ലെങ്കിൽ എല്ലാം പരിപാവനമാണു്.

ശ്രീ. ജോസിന്റെ സഹോദരൻ എഫ്. എ. സി. ററി. യിൽ ചേർന്നതു് ദിവസക്കൂലിക്കായിരുന്നില്ല എന്നു് പിന്നീടുള്ള അന്വേഷണത്തിൽ മനസ്സിലായി. 'ദിവസക്കൂലിക്കാരിൽ ചിലർ ഒരുമാസമുണ്ടാക്കിയിരുന്നതിനു തുല്യമായ മാസശമ്പളം' എന്നു് തിരുത്തി വായിക്കണം. തസ്തികയുടെ പേരു്—ലബോറട്ടറി അസിസ്ററന്റ്. പിന്നീടദ്ദേഹത്തെ ജൂനിയർ കെമിസ്റ്റായി പ്രമോട്ടുചെയ്തു.

ഹോട്ടൽ വ്യവസായത്തെപ്പററിയുള്ള കിംവദന്തികൾ പണ്ടേ കേട്ടിരുന്നെങ്കിലും ''ജോസിന്റെ പാർട്ടിക്കകത്തെ'' ഒന്നിലധികംപേർ പറഞ്ഞപ്പോഴാണെനിക്കു് ഗൗരവമായി എടുക്കാൻ തോന്നിയതു്. കഥയില്ലാത്ത ഒരു കിംവദന്തി മാത്രമാണതെന്നു് ഇപ്പോൾ ഞാൻ കരുതുന്നു—ജോസിന്റെ തുറന്ന പ്രസ്താവനയ്ക്കുശേഷം. ജോസിന്റെ വാക്കു് എനിക്കു വിശ്വാസമാണു്.

ഈച്ചയെ കൊല്ലാൻ എന്തിനു് യന്ത്രത്തോക്കെന്നു ചോദ്യം! ടെലക്സിനെക്കാൾ പലമടങ്ങു പ്രചാരമുള്ള നാനായിൽ ഇതേ മാധവിക്കുട്ടിയെക്കുറിച്ചു് എന്തെല്ലാം എഴുതി? എ. സി. ജോസിന്റെ സ്ഥാനത്തു് ഡോ: ബി. എ. രാജകൃഷ്ണൻ എന്നാണടിച്ചിരുന്നതെങ്കിൽ ആരെങ്കിലും എന്തെങ്കിലും മറുപടി എഴുതുമോ? പത്രമല്ല; പത്രാധിപരാണു് പ്രധാന ഘടകം. പ്രത്യേകിച്ചും പത്രാധിപരുടെ സാമൂഹ്യപ്രസക്തി. ശ്രീ. എ. സി. ജോസ് വെറും 'ഒരു ഈച്ചയല്ലെ'ന്നു് കേരളത്തിലെ രാഷ്ട്രീയം മനസ്സിലാക്കാവുന്നവർക്കറിയാം.

എം. പി. നാരായണപിള്ള.
ബോംബെ.

## അജിതയുടെ പുനർവിചിന്തനം

ഇവിടെ ഒരു നിയോ കൊളോണിയൽ വ്യവസ്ഥയാണു് നിലനില്ക്കുന്നതെന്നും അതിനു മുകളിലാണു് പാർലമെന്ററി സമ്പ്രദായം കെട്ടിയേല്പിക്കപ്പെട്ടിട്ടുള്ളതു് എന്നും അജിത (ലക്കം 491) പറയുന്നു. നേരിട്ടുള്ള കൊളോണിയൽ വാഴ്ചയുടെ കാലഘട്ടത്തിനു ശേഷം ലോകസാമ്രാജ്യത്വം രൂപീകരിച്ചെടുത്ത പുതിയ കൊളോണിയൽ ചൂഷണ സമ്പ്രദായമാണല്ലോ നിയോ കൊളോണിയലിസം. അതതു രാജ്യങ്ങളിലെ ബൂർഷ്വാസി സ്വതന്ത്രരാണെന്നും അവിടങ്ങളിൽ ഒരു ബൂർഷ്വാ ജനാധിപത്യ മുന്നേററം സംഭവിച്ചുകൊണ്ടിരിക്കുന്നു എന്നുമുള്ള മിഥ്യാധാരണ, ബോധപൂർവ്വമായി ഉണ്ടാക്കിയെടുക്കലാണു് ഈ ചൂഷണസമ്പ്രദായത്തിന്റെ ഒരു സ്വഭാവം. അതുവഴി സാമ്രാജ്യങ്ങൾക്കു് അവരുടെ ചൂഷണം കൂടുതൽ ഫലപ്രദമായി തുടർന്നുകൊണ്ടു പോകാനും കഴിയുന്നു. 1947-ൽ സംഭവിച്ചതു്'' കൊളോണിയൽ വാഴ്ചയ്ക്കെതിരായ സമരത്തിന്റെ വിജയമാണെന്നു'', അന്നു് യഥാർത്ഥത്തിൽ സ്വാതന്ത്ര്യം ലഭിച്ചു എന്നും വിലയിരുത്തിയവർ വിദഗ്ധമായി കബളിപ്പിക്കപ്പെട്ടു. ഇന്നു്, ജനങ്ങളുടെ പ്രാഥമിക ജീവിതോപാധികളെപ്പോലും നിയന്ത്രിക്കുന്നതും നിർണ്ണയിക്കുന്നതും സാമ്രാജ്യത്വമാണു്. ഇതു്, ഇന്നു് നിലവിലുള്ള നിയോ കൊളോണിയൽ അവസ്ഥയുടെ ഭീകരത നമുക്കു് മനസ്സിലാക്കിത്തരുന്നു.

കൊളോണിയൽ വാഴ്ചക്കെതിരായ സമരത്തിൽ, പാർലമെന്ററി വ്യവസ്ഥ എന്തു പങ്കു വഹിച്ചു എന്നു പരിശോധിക്കുക. അലയടിച്ചു വരുന്ന ബഹുജന സമരങ്ങളെ അതിന്റെ ലക്ഷ്യത്തിൽനിന്നു വഴിതെററിക്കാൻ സാമ്രാജ്യത്വം ബോധപൂർവ്വം ആവിഷ്ക്കരിച്ചു, ജനങ്ങൾക്കു മുകളിൽ കെട്ടിയേല്പിച്ചു, ഒന്നാണു് പാർലമെന്ററി സമ്പ്രദായം. ഇതുവഴി ജനങ്ങൾ, തിരഞ്ഞെടുപ്പു സമ്പ്രദായത്തിൽ യഥാർത്ഥ സ്വാതന്ത്ര്യം നിലനില്ക്കുന്നുണ്ടു് എന്നു കരുതുകയും, യഥാർത്ഥ ശത്രുവിനെതിരായ സമരത്തിൽ വഴിതെററിയവരാകുകയും ചെയ്യുന്നു. ഫ്യൂഡലിസത്തിനും, സാമ്രാജ്യത്വത്തിനും എതിരായ രൂക്ഷമായ സമരത്തിലൂടെ പൂർത്തീകരിക്കാവുന്ന ജനാധിപത്യവിപ്ലവത്തിന്റെ ഭാഗമായി രൂപീകരിക്കപ്പെട്ട, ദേശീയസ്വഭാവമുള്ള ബൂർഷ്വാ സർവ്വാധിപത്യം പോലുമല്ല, ഈ പാർലമെന്ററി വ്യവസ്ഥ. അതുകൊണ്ടു തന്നെ ജനകീയ സമരങ്ങളുടെ മുനയൊടിക്കാനും, ജനങ്ങളും വ്യവസ്ഥിതിയുമായുള്ള പൊരുത്തക്കേടിനെ ലഘൂകരിക്കാനും മാത്രം ഉതകുന്ന ഈ പാർലമെന്ററി സമ്പ്രദായത്തിൽ നിന്നു് ഫലത്തിൽ ഒന്നും നേടാനില്ല.

ഇവിടെയാണു തിരഞ്ഞെടുപ്പു ബഹിഷ്കരിക്കുക എന്ന മുദ്രാവാക്യത്തിന്റെ പ്രസക്തി. അല്ലാതെ നക്സലേററുകളാണു് എന്നതുകൊണ്ടുള്ള ആചാരപരമായ ഒരു അനുഷ്ഠാനമല്ല. യഥാർത്ഥ ജനാധിപത്യം എന്താണു് എന്നു് കണ്ടെത്താനും അതിനുവേണ്ടി സമരരംഗത്തിറങ്ങാനുമുള്ള ഒരു സജീവ പരിപാടിയുടെ ഭാഗമായാണു് ഇതു് ഉന്നയിക്കപ്പെടുന്നതു്,

ഇനി താരതമ്യത്തിന്റെ പ്രശ്നം—ഇരുമുന്നണികളും അടിസ്ഥാനപ്രശ്നങ്ങളിൽ ഒരേ സമീപനം തന്നെയാണു് സ്വീകരിക്കുന്നതു്. ദേശീയ പ്രശ്നങ്ങളിലും, സൈനികവത്കരണത്തിന്റെ കാര്യത്തിലും തുടങ്ങി മിക്കവാറും പ്രശ്നങ്ങളിൽ ഇവർ ഒരേ സമീപനം തന്നെ സ്വീകരിക്കുന്നു. സൈനികവത്കരണത്തെ എതിർക്കുന്ന ഇടതുപക്ഷം, ഇന്ത്യയെ സൈനികവത്ക്കരിക്കാൻ വേണ്ടിത്തന്നെ സ്ഥാപിക്കപ്പെടുന്ന ഏഴിമലയിലെ നാവിക അക്കാദമിയെ അനുകൂലിക്കുകയാണു് ചെയ്തതു്. ആസാമിൽ മററു പിന്തിരിപ്പൻ പാർട്ടികൾപോലും തിരഞ്ഞെടുപ്പു് ബഹിഷ്ക്കരിച്ചപ്പോൾ, അവിടെ വ്യവസ്ഥിതിയെ സംരക്ഷിക്കാൻ കച്ചകെട്ടിയിറങ്ങിയതു് കോൺഗ്രസ്സും മാർക്സിസ്ററു പാർട്ടിയുമാണു്. അടിച്ചമർത്തൽ എങ്ങനെ വേണമായിരുന്നു എന്ന കാര്യത്തിൽ മാത്രമാണു് ഈ രണ്ടു കൂട്ടരും 'പഞ്ചാബി'ൽ വിയോജിക്കുന്നതു്.

ഇവിടെ ഏതു സാഹചര്യമാണു് വോട്ടുചെയ്യണം എന്ന നിലപാടിൽ അജിതയെ എത്തിച്ചതെന്നു്, ഏതു തരത്തിലുള്ളതാരതമ്യമാണു് 'തമ്മിൽ ഭേദം തൊമ്മനെ'ന്നു് വിലയിരുത്താൻ അവരെ പ്രേരിപ്പിച്ചതെന്നു് മനസ്സിലാകുന്നില്ല.

എം. ജി. ശശി,
ആറങ്ങോട്ടുകര.

II

അജിതയുടെ പുനർവിചിന്തനം താത്പര്യത്തോടെയാണു് വായിച്ചതു്. വസ്തുതകളെ യാഥാർത്ഥ്യ ബോധത്തോടെ നോക്കിക്കാണാൻ ലേഖിക തയ്യാറാകുന്നില്ല.

''രാജ്യമിന്നു കടന്നു പോകുന്ന രാഷ്ട്രീയ പ്രതിസന്ധിയുടെ പ്രതിഫലനമായിരുന്നു കഴിഞ്ഞ ലോകസഭാതിരഞ്ഞെടുപ്പുഫലങ്ങളിൽ നാം കണ്ടതു്'' എന്ന ലേഖനത്തിന്റെ തുടക്കത്തിൽത്തന്നെയുള്ള വിലയിരുത്തൽ വസ്തുതയ്ക്കു് നിരക്കുന്നതല്ല. മാർക്സിസ്റ്റു് വിശകലനരീതി ഉപയോഗിച്ചു് കാര്യങ്ങളെ നോക്കിക്കാണുന്ന ആർക്കും ഇത്തരം ഒരു നിഗമനത്തിൽ എത്തിച്ചേരാൻ കഴിയുമെന്നു തോന്നുന്നില്ല.

എം. പി. കരുണാകരൻ,
രാമന്തളി.

## ചുട്ട അടി

''പൊലീസ് വെരിഫിക്കേഷനു് ഒരു ചുട്ട അടി'' എന്ന റിപ്പോർട്ടു് ഒരാശ്വാസമായിരുന്നു. ഞങ്ങളെപ്പോലെ ആ ഊരാക്കുടുക്കിൽപ്പെട്ടു നട്ടം തിരിയുന്ന കേന്ദ്രഗവണ്മെന്റു ജീവനക്കാർക്കു് അതു് ആശ്വാസത്തോടൊപ്പം ആവേശവും നൽകുന്നു. ബോംബെ ഹൈക്കോടതിയുടെ ഈ വിധിയോടെയെങ്കിലും കേന്ദ്രഗവണ്മെന്റ് ഇതിനൊരു പരിഹാരം കാണുമെന്നു് ആശിക്കട്ടെ. കേരളഗവണ്മെന്റും ഇക്കാര്യത്തിൽ കേന്ദ്രഗവണ്മെന്റിന്റെ ശ്രദ്ധപതിപ്പിക്കുവാൻ ശ്രമിക്കുമെന്നും കരുതട്ടെ.

വിജയൻനായരും കൂട്ടകാരും.
നാഗപ്പൂർ.

## ഉപതിരഞ്ഞെടുപ്പു ഫലം

I

ഭരണമുന്നണിയുടെ അഹങ്കാരനിർഭരമായ രണ്ടരവർഷങ്ങൾക്കു് കിട്ടിയ തിരിച്ചടിയാണു് ഈ ഉപതിരഞ്ഞെടുപ്പു ഫലം എന്നതിൽ സംശയിക്കേണ്ടതില്ല.

തോമസ്കുര്യൻ,
കുത്താട്ടുകുളം.

II

ഉപതിരഞ്ഞെടുപ്പുകളിൽ മൂന്നും ജയിച്ചതു് പ്രതിപക്ഷത്തിനു് ഒരാശ്വാസമായി. ആശ്വാസസമ്മാനങ്ങൾ കൊണ്ടൊന്നും മത്സരം ജയിക്കാനാവില്ലല്ലോ. കരയാതിരിക്കാൻ വേണ്ടി കുട്ടികൾക്കു് സ്കൂളിലെ മത്സരങ്ങളിൽ നല്കുന്ന ഒരേർപ്പാടാണല്ലോ കൺസൊലേഷൻ സമ്മാനം. അതുതന്നെയല്ലേ ഈ മൂന്നു പ്രതിപക്ഷ വിജയങ്ങളും. ജനങ്ങളിൽനിന്നുകിട്ടിയ ഒരു ആശ്വാസ സമ്മാനം?

പി. വിമലൻ,
കോട്ടയം.

## ഭോപാൽ

ചരിത്രത്തിലേക്കു കയറിച്ചെന്ന ഒരു ഭീകര ദുരന്തമായിരുന്നല്ലോ ഭോപാലിലുണ്ടായതു്. അതിനെപ്പററി വിശദമായിത്തന്നെ റിപ്പോർട്ടുചെയ്ത കലാകൗമുദി, പിന്നീടൊന്നും എഴുതിയില്ല. ഭോപാൽ ഇപ്പോൾ എങ്ങനെ കഴിയുന്നു? ആ ദുരന്തത്തിൽപ്പെട്ടുപോയവരെ ആരെങ്കിലും ഇപ്പോൾ സഹായിക്കുന്നുണ്ടോ?

കെ. പി. ബാലകൃഷ്ണൻ,
എറണാകുളം.

**ന്യൂഡെൽഹി ലേഖകൻ**

# ഇപ്പോൾ ചിരി സിഐഎയ്ക്ക്

കുമർ നാരായണനും കൂട്ടരും രാജ്യത്തെ ഒററുകൊടുത്ത വിവരം ആദ്യം പുറത്തുവന്നപ്പോൾ ഒരു സുഹൃത്ത് ഫോണിൽ വിളിച്ചുപറഞ്ഞു—എടോ, ഇത് ആ കെ. ജി. ബി. ക്കാരുടെ പണിയാണ്!

അയാളെ കളിയാക്കി. കെ. ജി. ബി. യോ? ഹേയ്. ഇതു സി. ഐ. എ. ആണ്. ഫ്രഞ്ചുകാരൻവഴി നാറേറാവഴി സി. ഐ. എ. യിലേക്കാണ് നമ്മുടെ രഹസ്യങ്ങളൊക്കെ പോയിരിക്കുന്നത്. താൻ പണ്ടേ ഒരു സി. ഐ. എ. ആണെന്നാണ് ഇവിടൊക്കെ പലരും കുശു കുശുക്കാറുള്ളത്.

സുഹൃത്ത് നിശ്ശബ്ദനായിപ്പോയി.

ഇവിടത്തെ നയതന്ത്രവൃത്തങ്ങളിൽ സി. ഐ. എ. യുടെ വിലയിടിഞ്ഞു. (പണ്ടേ ഇടിഞ്ഞത് പിന്നെയും ഇടിഞ്ഞുവെന്നു തന്നെ) അമേരിക്കയുടെ വിലയിടിഞ്ഞു. കെ. ജി. ബി. യുടെ വിലകൂടി. സോവിയററ്യൂണിയൻെറ വില കൂടി. അമേരിക്കയുമായും മററു ചില പടിഞ്ഞാറൻ രാജ്യങ്ങളുമായുള്ള ഇന്ത്യയുടെ ബന്ധങ്ങളിൽ കൂടുതൽ ഉലച്ചിൽ ഉണ്ടാകുവാൻ പോകുന്നതായി ശ്രുതി പരന്നു.

കാരണം, കുമർ നാരായണനിലൂടെ ചോർത്തിയിരിക്കുന്നത് 1990 വരെയുള്ള ഇന്ത്യയുടെ നവീകരണ—വികസന പരിപാടികളെപ്പററിയുള്ള പരമ രഹസ്യ വിവരങ്ങളാണ്. പ്രതിരോധ രഹസ്യങ്ങൾ. നയതന്ത്ര രഹസ്യങ്ങൾ. ശാസ്ത്രീയ രഹസ്യങ്ങൾ. സാമ്പത്തിക രഹസ്യങ്ങൾ. എല്ലാം. ആയിരത്തിലേറെ രഹസ്യരേഖകൾ... ബോംബെ ഹൈയിലെയും മററും എണ്ണനിക്ഷേപത്തിൻെറ കണക്ക്, ന്യൂക്ലിയർ ഗവേഷണപരിപാടിയുടെ പുരോഗതി, കൃഷിരംഗത്ത് അടുത്ത ആറുകൊല്ലം എന്തെല്ലാം സംഭവിക്കുമെന്നത്, സൈന്യത്തിന് ഇനി എന്തെല്ലാം നവീന ആയുധങ്ങൾ വേണമെന്നത്, ലങ്കയെ ലക്ഷ്യമാക്കി എന്തൊക്കെ ചെയ്യണമെന്നത്, പാകിസ്ഥാനെ എങ്ങനെ നേരിടണമെന്നത്, ആയുധങ്ങൾ എവിടെനിന്നെല്ലാം വാങ്ങണമെന്നത്—എന്നുവേണ്ട, ആഭ്യന്തരമായ ക്രമസമാധാനനിലയെപ്പററിയുള്ള വിലയിരുത്തലുകൾ പോലും കുമർനാരായണനും കൂട്ടാളികളും കൂടിചോർത്തിക്കൊടുത്തിരിക്കുന്നു!

സോഷ്യലിസ്റ്റ് രാജ്യങ്ങളുടെ നയതന്ത്രനിലയങ്ങളിൽ വലിയ ചിരിയായി. അമേരിക്കൻ പക്ഷപാതിത്വമുള്ള കേന്ദ്രങ്ങളിൽ ചമ്മലായി. മോസ്കോയിൽ നിന്ന് സി. ഐ. എ.യെ പേരെടുത്തു പറഞ്ഞ് വിമർശിച്ചു. പടിഞ്ഞാറൻ പത്രങ്ങൾപോലും അമേരിക്കാ—ഇന്ത്യ ബന്ധങ്ങളിൽ അടുത്ത ശിശിരകാലം ഇതാ ആയിപ്പോയി എന്ന മട്ടിൽ റിപ്പോർട്ടുകളും കമൻററികളും വന്നു.

അപ്പോഴുണ്ട്, ഡെൽഹിയിൽനിന്ന് അടുത്ത സ്ഫോടനം: ഈ ചാരവൃത്തിയിൽ സോഷ്യലിസ്റ്റ് രാജ്യങ്ങളും ഉൾപ്പെടുന്നു. പോളൻഡുണ്ട്; പൂർവ്വജർമ്മനിയുണ്ട്. കെ. ജി. ബി. യും ഉണ്ടെന്നു തോന്നുന്നു.

ഇതേസമയം അമേരിക്കയുടെയോ ഫ്രാൻസൊഴികെ, പടിഞ്ഞാറൻ ചേരിയിലുള്ള മറേറതെങ്കിലും രാജ്യത്തിൻേറയോ പേരെടുത്തു പറയപ്പെട്ടതുമില്ല.

കെ. ജി. ബി. യുടെ ചിരി മാഞ്ഞു. സോഷ്യലിസ്റ്റുചേരിയുടെ ചിരിമാഞ്ഞു. അമേരിക്കൻ ചേരിയിൽ ചിരിയോടു ചിരി, ഞങ്ങളെപ്പോലെ ജൻറിൽമാന്മാർ വേറെയുണ്ടോ എന്ന മട്ടിൽ.

ആദ്യം പറഞ്ഞ സുഹൃത്തുണ്ടല്ലോ, അദ്ദേഹം വീണ്ടും ഫോണിൽവന്നു. എടോ, ഇപ്പോൾ എങ്ങനെയിരിക്കുന്നു? ഞാൻ അന്നേ പറഞ്ഞില്ലേ.

വീണ്ടും കൊടുത്തു അയാൾക്ക് ഒരു ഡോസ്. 'ഞാനന്നേ പറഞ്ഞില്ലേ' മട്ടി ലുള്ള വീരവാദങ്ങൾക്കൊന്നും സ്ഥാനമുള്ള കാര്യമല്ല ഇത്. അതൊന്ന്, രണ്ടാമത് കെ. ജി. ബി. യോ, സി. ഐ. എ. യോ ഇതിൽ ഇളിച്ചുകാട്ടാനൊന്നുമില്ല. സി. ഐ. എ. ക്കുവേണ്ടി കെ. ജി. ബി. ക്കാരും കെ. ജി. ബി. ക്കു വേണ്ടി സി. ഐ. എ. ക്കാരും ഡബിൾ ഏജൻറു പണി നടത്തുന്നത് ലോകമെങ്ങും പാട്ടാണ്. അത്യുന്നതനായ ഒരു സി. ഐ. എ. ക്കാരൻ, കെ. ജി. ബി. യുടെ ശമ്പളം പററുന്നയാളാണെന്ന് ഈയിടെയും വെളിപ്പെട്ടതാണ്. ഇനി മൂന്നാമത്, സി. ഐ. എ. യെക്കുറിച്ചുള്ള ഒരു അജ്ഞതയുടെ കാര്യമാണ്. സി. ഐ. എ. ക്ക് ഒരു രാജ്യത്തിൻെറ വിവരം ചോർത്തണമെന്നുണ്ടെങ്കിൽ, അവർ നേരിട്ടുചെന്ന് അങ്ങു ചോർത്തുകയല്ല, കഴിയുമെങ്കിൽ തൻെറ ശത്രുവിനെക്കൊണ്ടുതന്നെ അതു ചോർത്തിയെടുക്കും. നാലാമത്, ഇന്ത്യൻ രഹസ്യങ്ങൾ സോഷ്യലിസ്ററുചേരി ചോർത്തി എന്നു വരുത്തേണ്ടതു് സി. ഐ. എ. യുടെ പ്രധാന ആവശ്യമാണ്. എങ്കിലേ ഇന്ത്യാ—റഷ്യാ ഭായി ഭായി വിളി ഒന്ന് അമർത്താൻ കഴിയൂ.

—ഇതൊക്കെ സ്നേഹിതനുനേർക്ക് തുരുതുരാ തട്ടി. അദ്ദേഹത്തിനു ബോദ്ധ്യം വരുന്നില്ല. എന്നുമാത്രമല്ല, ഈ ലേഖകൻ കെ. ജി. ബി. യുടെ പിണിയാളാണെന്ന ഒരൊററ ഗർജ്ജനവും!

ഇന്ത്യൻ രഹസ്യങ്ങൾ കൊണ്ടുപോയത് കെ. ജി. ബി. ആയാലും ശരി, സി. ഐ. എ. ആയാലും ശരി വലിയ അഭ്യാസമൊന്നും കൂടാതെതന്നെ അവക്ക് അതു കൊണ്ടു പോകാൻ കഴിഞ്ഞു. കുമർ നാരായണൻ തൻെറ കുററസമ്മത പ്രസ്താവനയിൽ വെളിപ്പെടുത്തിയിരിക്കുന്നത് ഇരുപത്തഞ്ചു കൊല്ലത്തോളമായി താനീ വേല ചെയ്തുപോരുന്നു എന്നാണ്. ഇത്രയും കാലം ഒട്ടും പിടിക്കപ്പെടാതെ ലാവിഷായി തൻെറ രാജ്യത്തിൻെറ രഹസ്യങ്ങൾ ചോർത്തി വിററു കാശാക്കുന്ന വിദ്യയ്ക്ക് കുമർ നാരായണൻെറ പേര് നിശ്ചയമായും ലോക റെക്കാഡുകൾക്കുള്ള ഗിന്നസ്ബുക്കിൽ സ്ഥാനം പിടിക്കാനുള്ളതു തന്നെ.

ഫ്രഞ്ച് നയതന്ത്രജ്ഞൻെറ വേഷത്തിൽ ഡെൽഹിയിൽ കഴിഞ്ഞു കൂടുകയായിരുന്ന ബോളി എന്നയളാണല്ലോ കുമറിൻെറ കൈയിൽനിന്ന് കടലാസ്സുകൾ വാങ്ങി പുറത്തേക്ക് കൊടുത്തയച്ചത്. യൂറോപ്യന്മാർ ഇപ്പോൾ പറയുന്നതെന്തെന്നോ?

''ഏയ്, ഞങ്ങൾ ചാരപ്രവർത്തനമൊന്നും നടത്തിയിട്ടില്ല. ഫ്രഞ്ചുകാരും നടത്തിയിട്ടില്ല. പിന്നെ നടത്തിയത് ആരെന്നല്ലേ? അത് ഇന്ത്യക്കാർ തന്നെ. അവർ ചോർത്തി; അവർ തന്നെ വിസ്കിക്കും കാശിനും മററുംവേണ്ടി അവർ തന്നെ വിററു.'' ന്യൂസ്‌വീക്ക് എന്ന ന്യൂയോർക്ക് മാഗസിനിൽ ഈ ഭാഷ്യം അടിച്ചു വന്നിട്ടുണ്ട്.

**ചാരപ്പണി നടത്തിയതു് സി. ഐ. എ. ആണെന്ന് ഒരു കൂട്ടർ. കെ. ജി. ബി. ആണെന്ന് മറെറാരു കൂട്ടർ. ഇതിനിടയിൽ സി. ഐ. എ.യും കെ. ജി. ബി യുംകൂടി ഇന്ത്യയ്ക്ക് വല്ല രഹസ്യവും ഉണ്ടായിരുന്നെങ്കിൽ അതു മുഴുവൻ ചോർത്തുകയും ചെയ്തു.**






പുറത്തേക്ക് തല നീട്ടി ചുരുൾ നിവർത്തുന്ന പെരുമ്പാമ്പ്—ചാരപ്പണിക്കേസിലെ പ്രധാന പ്രതികളിലൊരാളായ കുമർ നാരായണൻെറ വീട്ടിൻെറ ഗേററിലാണിത്. (സി–385, ഡിഫൻസ് കോളനി, ന്യൂഡെൽഹി) ചിത്രമെടുത്തത് സോമൻ.

സായ്പ് പറയുന്നതു ശരിയല്ലേ? 'ഏതെടുത്താലും നാലണ' എന്നു വിളിച്ചുപറഞ്ഞുകൊണ്ട് വഴിവക്കിലിരുന്ന് താണതരം പേന പെൻസിലുകളും മായ്ക്കുന്ന റബ്ബറും തുണിക്കണ്ടങ്ങളും വില്ക്കുന്ന വ്യാപാരിക്ക് ആരെയും പേടിക്കാനില്ലല്ലോ. ഏതാണ്ട് ഇയാളെപ്പോലെതന്നെ പേടികൂടാതെ, 'ഏതെടുത്താലും ഒരു കപ്പി' എന്ന മട്ടിൽ ഡെൽഹിയിൽ രഹസ്യരേഖക്കച്ചവടം നടത്തിവന്നത് ഇന്ത്യക്കാർതന്നെ. കുമർ, തൻെറ കമ്പനിയുടെ ബിസിനസ്സ്കാര്യങ്ങൾക്കായി — അതായത് ലൈസൻസിനോ, ടെൻഡറുകൾ സ്വീകരിപ്പിച്ചെടുക്കുന്നതിനോ മറേറാ ആയി—കുറേ ബന്ധങ്ങൾ ഡെൽഹിയിൽ തരപ്പെടുത്തുന്നു. ഉദ്യോഗസ്ഥന്മാർക്ക് കാശും കള്ളും കൊടുക്കുന്നു. ബിസിനസ് തകർക്കുന്നു. അപ്പോഴുണ്ട്, ബിസിനസ്സ്പരമായ കാര്യങ്ങൾ മാത്രമല്ല, രാജ്യം നടത്തുന്ന ബിസിനസ്സിൻെറ കാര്യങ്ങളും വേണമെങ്കിൽ തരപ്പെടുത്താമെന്നു കാണുന്നു. തുടങ്ങി, ആ കച്ചവടവും. ദശാബ്ദങ്ങളായി ഡെൽഹിയിലെ ഭരണം തികച്ചും സ്വാർത്ഥമായ രാഷ്ട്രീയ താല്പര്യങ്ങളിൽ മുങ്ങിക്കിടക്കുകയായിരുന്നു. ഭരണാധികാരികളുടെ സഹായികളായ ഉദ്യോഗസ്ഥന്മാർ സർവശക്തന്മാരായി മാറാൻ ഈ സാഹചര്യം വഴിയിണക്കി. ഭരണത്തിൻെറ ഏററവും ഉയർന്നതലത്തിലുള്ളവർ രാഷ്ട്രീയക്കളികളിൽമാത്രം സമയത്തിൻെറ അധികാംശവും ചെലവിട്ടുമുഴുകിയപ്പോൾ, പണംകൊണ്ടും അതുപോലുള്ള പ്രലോഭനങ്ങൾകൊണ്ടും സമർത്ഥർക്ക് വാങ്ങാൻ കിട്ടാത്തതായി ഒന്നുമില്ലാതായി. അങ്ങേയററം ജീർണ്ണിച്ച ഈ വളക്കുഴിയിലാണ് കുമർ നാരായണനും കൂട്ടാളികളും തിന്നുകൊഴുത്തു വളർന്നത്. ഇനിയും ഇത്തരം സംഭവങ്ങൾ ആവർത്തിക്കാതിരിക്കാൻ നടപടികളെടുക്കുന്നവർ, ശ്രദ്ധിക്കേണ്ടതു് നമ്മുടെ സമൂഹമദ്ധ്യത്തിൽ ഏവർക്കും കാണത്തക്കവിധം ആഴത്തിൽ, വ്യാപ്തിയിൽ നാററം വമിച്ചുകിടക്കുന്ന ഈ ജീർണ്ണക്കുഴികളെയാണ്. കുറെ വിദേശികളെ പുറത്താക്കുന്നതിലൂടെയോ, കുറെ സ്വദേശികളെ അകത്താക്കുന്നതിലൂടെയോ മാത്രം മൂടാവുന്നതാണോ ഈ കുഴികൾ?

●

ഇന്ത്യയാകെ ഈ ചാരക്കേസിൽ കണ്ണുംകാതുമൂന്നി നില്ക്കുന്നു. പക്ഷേ, ഇപ്പോൾ കാണാനും കേൾക്കാനും അധികമൊന്നും കിട്ടുന്നില്ല.

ഇന്ദിരാഗാന്ധിയെ പ്രോസിക്യൂട്ട് ചെയ്യാൻവേണ്ടി, ജനതാ ഭരണകാലത്തു് ഷാ കമ്മീഷൻ തെളിവെടുപ്പു നടത്തിയ ആ സ്ഥലമുണ്ടല്ലോ—ഇന്ത്യാഗേററ് കോംപ്ലക്സിനടുത്തുള്ള പട്യാലാഹൗസ്? അവിടെ വച്ചാണിപ്പോൾ, ഇന്ത്യാചരിത്രത്തിലെ ഏററവും വലിയ ഈ ചാരവൃത്തിയുടെ ചുരുൾ അഴിച്ചുകൊണ്ടിരിക്കുന്നതു്. (ഇതേ കൊട്ടാരത്തിലെ മറെറാരു ചേംബറിൽ ലാർക്കിൻ സഹോദരന്മാരും മററും പ്രതികളായുള്ള ആ പഴയ ചാരപ്പണിക്കേസിൻെറ വിചാരണയും നടക്കുന്നുണ്ട്.) മെട്രോപൊളിററൻ മജിസ്ട്രേട്ട് പി. കെ. ധാമിൻെറ കോർട്ടിലാണ് പ്രതികളെ കൊണ്ടുചെല്ലുന്നതും മൊഴിയെടുക്കുന്നതുംമററും. ഇരുപതോളം പേരാണ് ഇതേവരെ അറസ്റ്റിലായിട്ടുള്ളതു്. നൂറുകണക്കിനാളുകളെ—(ഇവരിൽ രാഷ്ട്രീയക്കാരുണ്ട്, വ്യവസായികളുണ്ട്, സർക്കാർ ഉദ്യോഗസ്ഥന്മാരുണ്ട്) ചോദ്യം ചെയ്തുകഴിഞ്ഞു. ചോദ്യംചെയ്യലും അന്വേഷണവും രാജ്യവ്യാപകമായിത്തന്നെ തുടരുന്നുമുണ്ട്. വിദേശങ്ങളിലും നടക്കുന്നുണ്ട് ഇതുമായി ബന്ധപ്പെട്ട അന്വേഷണം. പട്യാലാ ഹൗസിലെ അന്വേഷണവിവരങ്ങൾ അറിയാൻ അവിടെ നൂറുകണക്കിനു പത്രലേഖകരും ഫോട്ടോഗ്രാഫർമാരും കൂടുന്നു. കാഴ്ചക്കാർ ആയിരക്കണക്കിനാണ്. പക്ഷേ, മജിസ്ട്രേട്ട് കോടതിയിലെ നടപടികളൊന്നും ഇവർക്കാർക്കും കാണാൻ സാദ്ധ്യമല്ല. അവ രഹസ്യമായി നടക്കുന്നു. വലിയ പൊലീസ് വ്യൂഹവും മററിനങ്ങളിലുള്ള രക്ഷാഭടവ്യൂഹവും പട്യാലാഹൗസിനു ചുററും സദാ കാവൽ നിൽക്കുന്നു.

രഹസ്യമായാണു കേസുനടക്കുന്നതെങ്കിലും ഓരോ ദിവസവും ഒരു ഔദ്യോഗിക വക്താവു് അന്നന്നത്തെ വിവരങ്ങളിൽ കുറേ പത്രലേഖകർക്കു നൽകുന്നു. ഒന്നും കിട്ടാതെവന്നാൽ ഊഹാപോഹങ്ങളിൽ കുരുത്ത, നിറം കലർന്ന, ഊതിവീർപ്പിച്ച അനാവശ്യ കഥകൾ പലതും പടർന്നുകളയും എന്നു ശങ്കിച്ചാണത്രെ ഇതു്.

പട്യാലാഹൗസിൽ നടപടികൾ നടന്നുവരവേ, കേസിലെ പ്രതികൾ തിഹാർ ജയിലിലും റെഡ്ഫോർട്ടിലുള്ള പ്രത്യേക 'സ്പൈ സെല്ലിലും' അടയ്ക്കപ്പെട്ടുകിടക്കുകയായിരുന്നു. ഡസൻകണക്കിന് പത്രലേഖകർ ദിവസവും ഗവണ്മെൻറിൻെറ വക്താവിനോടു ചോദിക്കും: സോവിയററ്യൂണിയനിലെയും പോളൻഡിലെയും ജി. ഡി. ആറിലെയും എത്ര നയതന്ത്രോദ്യോഗസ്ഥന്മാരോട് നാടുവിടാൻ പറഞ്ഞു? മറേറതെങ്കിലും രാജ്യം ഇതിൽ ഉൾപ്പെട്ടിട്ടുണ്ടോ? ഇതിൽ സി. ഐ. എ. യുടെ റോൾ എന്താണ്? എന്തെല്ലാം സുപ്രധാന വിവരങ്ങളാണ് ചോർത്തിയതു്?

വക്താവു് ഒഴിഞ്ഞുമാറും. വല്ലതും പറഞ്ഞാൽത്തന്നെ അതു ''വെറും വല്ലതും'' മാത്രമേ ആകൂ. അന്വേഷണം തുടരുകയല്ലേ? തീരട്ടെ. ഏതാനും ദിവസം കൂടി ക്ഷമിച്ചുകൂടേ? ഇതാണ് വക്താവിൻെറ നിലപാടു്.

ഏതായാലും പ്രമുഖ വിദേശരാജ്യങ്ങൾക്കെല്ലാം ഇന്ത്യയുടെ സൈനിക—പ്രതിരോധ—ശാസ്ത്ര—സാങ്കേതിക രഹസ്യങ്ങളൊക്കെ അറിയാം. കുമർനാരായണൻ തുടങ്ങിയ പ്രതികൾ നൽകിയ കുററസമ്മത പ്രസ്താവങ്ങളിൽ എല്ലാം വ്യക്തമായി പറഞ്ഞിട്ടുണ്ട്. ഈ പ്രസ്താവങ്ങളും പരമരഹസ്യമായ ദേശീയരേഖകളായി സൂക്ഷിക്കപ്പെടുകയാണിപ്പോൾ!






തമിഴ്മക്കളുടെ തന്മാനം മുമ്പിൽവച്ച് ഐതിഹാസികമായ സാമൂഹ്യസമരങ്ങളിലൂടെ പെരിയാർ ഇ. വി. രാമസ്വാമിനായ്ക്കർ തമിഴകത്തിന്റെ തന്തയായി. തന്തൈപെരിയാർ നൽകിയ ദ്രാവിഡസിദ്ധാന്തങ്ങളെ അണ്ണാദുരൈ എന്ന വലിയ മനുഷ്യൻ രാഷ്ട്രീയമാക്കി മാററി. അണ്ണാദുരൈയുടെ ആശയങ്ങൾ എം. ജി. ആറും കരുണാനിധിയും പൊക്കിപ്പിടിച്ചു. അവരിരുവരും ഞാനോ നീയോ എന്ന ചോദ്യം ചോദിച്ചു. ആ ചോദ്യം കേട്ട പുതിയ ചരിത്രം ഇതാ ഇവിടെ അറച്ചുനിൽക്കുന്നു.



എം. ജി. ആർ. മദ്രാസിലെ സ്വീകരണവേദിയിൽ




**പി. കെ. ശ്രീനിവാസൻ**

**മദ്രാസ്**


# എംജിആറിന്റെ മൂന്നാം വരവും തളരുന്ന ദ്രാവിഡ രാഷ്ട്രീയവും

**എം. ജി. ആർ. മടങ്ങിവന്ന് അധികാരവും ഏറെറടുത്തുകഴിഞ്ഞു. അദ്ദേഹം ആരോഗ്യവാനാണ്. സംസാരശേഷി, നേരെ തിരിച്ചുവന്നിട്ടില്ലെന്നുമാത്രം. രോഗിയായി വീണ നാൾ മുതൽ അദ്ദേഹത്തിന്റെ പാർട്ടിയിൽ ''പിന്തുടർച്ചക്കാർ'' തമ്മിലുള്ള വാശിയേറിയ പോരാട്ടമാണ്. എം. ജി. ആർ. ഇനി മടങ്ങിവന്നാലും, പഴയതുപോലെ ഉഗ്രശാസനനായിത്തുടരാൻ അദ്ദേഹത്തിനു കഴിയില്ല എന്നു നിനച്ച് ഗൂഢാലോചനകളിൽ മുഴുകിയവർ ഇപ്പോൾ അങ്കലാപ്പിലാണെന്നാണ് റിപ്പോർട്ട്. സംസാരിക്കുന്നില്ലെങ്കിലും എം. ജി. ആർ. ഇതൊക്കെ നന്നായി മനസ്സിലാക്കുന്നുണ്ടത്രേ. ഏതായാലും ദ്രാവിഡ രാഷ്ട്രീയത്തിന്റെ വഴി വളരെയേറെ മാറിക്കഴിഞ്ഞിരിക്കുന്നു. മദ്രാസ് ലേഖകൻ ഇതിനെയൊക്കെപ്പററി ഇവിടെ എഴുതുന്നു:**

●

എം. ജി. ആർ. വന്നു, കണ്ടു, കീഴടക്കി. തങ്ങളുടെ രക്ഷകനെ തമിഴ്മക്കൾക്ക് മരണത്തിന്റെ വായിൽനിന്നു തിരിച്ചുകിട്ടിയിരിക്കുന്നു. രക്ഷകനായ എം. ജി. ആറിന്റെ മൂന്നാംജന്മമാണിതു്. ആദ്യത്തെ ജന്മം ശ്രീലങ്കയിലെ കാൻഡി നഗരത്തിലായിരുന്നു. 1917 ജനവരി 17-ന്. അങ്ങനെയാണെങ്കിൽ എം. ജി. ആറിനിപ്പോൾ 68 വയസ്സ്. ഈ ജനനത്തീയതി തെററാണെന്നും അദ്ദേഹത്തിനു ആറേഴുവയസ്സു കൂടുതലുണ്ടെന്നും വിശ്വസിച്ചുപോരുന്ന ജനങ്ങളുണ്ട്. എം. ജി. ആറിന്റെ രണ്ടാമത്തെ ജന്മം 1967-ലാണ്. അതൊരു തിരഞ്ഞെടുപ്പു കാലമായിരുന്നു. തിരഞ്ഞെടുപ്പുപ്രചരണത്തിനിടയിൽ എം. ജി. ആറിനെ കാണാൻ ചെന്ന തമിഴ് സിനിമയിലെ വില്ലനായിരുന്ന എം. ആർ. രാധ മുന്നറിയിപ്പൊന്നുമില്ലാതെ എം. ജി. ആറിന്റെ നേർക്ക് തോക്കെടുത്തു കാഞ്ചി വലിച്ചു. ഒന്ന്



ഉന്നം തെററി; രണ്ടാമത്തേത് താടിയെ ല്ലിനു പിന്നിൽ ചെന്നുകയറി. ബുള്ളററ് മാററാൻ കഴിഞ്ഞില്ല. ആ വെടിയുണ്ട ഇപ്പോഴും അദ്ദേഹത്തിന്റെ ശരീരത്തിൽ ത്തന്നെ കിടക്കുന്നുണ്ട്. അന്ന് എം.ജി. ആറിന്റെ ജീവനുവേണ്ടി തമിഴ്നാടാകെ പ്രാർത്ഥനകളും പൂജകളും നടന്നു. എം. ജി. ആറിന് അന്ന് രക്തദാനം ചെയ്യാൻ നിന്നവരുടെ ക്യൂ തന്നെ ആയിരക്കണക്കിന് ആൾക്കാരെക്കൊണ്ട് നിറഞ്ഞു. അന്ന് ബ്ളഡ്ബാങ്കിൽ

വികാസങ്ങൾ തന്റെ സഹ പ്രവർത്തകരിൽ നിന്ന് അദ്ദേഹം മനസ്സിലാക്കിക്കൊണ്ടിരിക്കുകയാണ്. എം. ജി ആറിന്റെ രാഷ്ട്രീയമായ ആശയാഭിലാഷങ്ങൾ എങ്ങനെയെല്ലാമാണ് വാർന്നുവീഴുന്നതെന്ന് ആർക്കുമറിഞ്ഞുകൂടാ.

## എം. ജി. ആർ. വന്നപ്പോൾ

ഫെബ്രുവരി നാലിന്റെ തണുത്തുറഞ്ഞ പ്രഭാതം ഒരു യക്ഷിക്കഥയിലെ യാഥാർത്ഥ്യം കണ്ടറിയാൻവേണ്ടി എന്നതുപോലെ കാത്തുനില്ക്കുകയായിരുന്നു. അന്നു തമിഴ്നാട്ടിലെ റോഡുകൾ എല്ലാം എത്തിച്ചേർന്നതു് മദ്രാസിലെ സെൻറ് തോമസ് മൗണ്ടിലുള്ള മൊഹിത് സ്റേറ

ബ്രൂക്ക്ലീൻ ആശുപത്രിയിൽ ന പൂർവ്വാധികം ഊർജ്ജസ്വലനായി സിൽ പ്രത്യക്ഷപ്പെട്ടപ്പോൾ, ഗ്രാ ളിൽ നിന്നും ചേരികളിൽ നിന്നുമെ കാറിലും ബസ്സിലുമൊക്കെ എത്ത അർദ്ധപട്ടിണിക്കാരായ സാധാരണ രുടെ മുഖത്ത് വിവരിക്കാനാവാത്ത ന്തോഷം, അദ്ഭുതം അലതല്ലു കാണാമായിരുന്നു

വർഷങ്ങളായി തങ്ങളുടെ സിനി കൾ, പ്രവൃത്തികൾ, മൂല്യങ്ങൾ വളമായി കണ്ടുകൊണ്ട് ബഹുമാന തലൈവരുടെ തിരിച്ചുവരവ് ത ജനതയെ സംബന്ധിച്ച് ഈ ആ ണ്ടിലെ ഏററവും ശ്രദ്ധേയമായ സംഭവമാണ്. ഉറക്കച്ചടവുള്ള പ



മദ്രാസിലെ മൊഹിത് സ്റ്റേഡിയം ഒരു മഹാജനാരണ്യമായി മാറി എം. ജി. ആറിന്റെ ആ സാന്നിദ്ധ്യം അവർക്ക് ദൈവ വരവുപോലെ ആയിരുന്നു!

രക്തം സൂക്ഷിക്കാൻ പററാതായി. എം. ജി. ആറിന്റെ മൂന്നാമത്തെ ജന്മം അമേരിക്കയിലെ ബ്രൂക്ക്ലീൻ ആശുപത്രിയിൽ വച്ചാണ്. പക്ഷേ, ഈ ജന്മം തമിഴ് മക്കൾക്ക് പ്രയോജനകരമാക്കിത്തീർക്കാൻ രണ്ടു മാസംകൂടി വേണം. അദ്ദേഹത്തിന് സംസാരശേഷി വീണ്ടുകിട്ടിയിട്ടില്ല. സംസാരിച്ചു പഠിക്കുകയാണ്. പാവങ്ങളുടെ പടത്തലവനായ എം. ജി. ആറിന്റെ മനസ്സിലെവിടെയോ പോയൊളിച്ചിരിക്കുകയാണ് അദ്ദേഹത്തിന്റെ സംസാരശേഷി. വാക്കുകൾ അമർന്നടിഞ്ഞ മനസ്സിനു പുറത്തെ ചുററുവലത്തിൽ തമിഴകം കാതോർത്തു നിൽക്കുന്നു. തമിഴകമാകെ ഒരു നിശ്ശബ്ദ ചലച്ചിത്രംപോലെ അദ്ദേഹത്തിന്റെ മനസ്സിലുണ്ട്. ആ മനസ്സിൽനിന്ന് വാക്കുകൾ മാത്രം പൊങ്ങിപ്പറന്നു വരുന്നില്ല. താൻ മരണവുമായി മല്ലടിക്കുമ്പോൾ തമിഴകത്തു സംഭവിച്ച രാഷ്ട്രീയ സംഭവ

ഡിയത്തിലായിരുന്നു. കഴിഞ്ഞ ഒക്ടോബർ 5–ാം തീയതി ആരംഭിച്ച ഒരു സന്ദേഹത്തിന്റെ അടക്കിവച്ച ഒരു പരമ രഹസ്യത്തിന്റെ ഉള്ളുതുറന്നു കാണുവാൻ ലക്ഷക്കണക്കിന് മുഖങ്ങൾ അവിടെ കാത്തുനിൽക്കുകയായിരുന്നു. അസാധാരണമായി പെയ്തുകൊണ്ടിരുന്ന മഞ്ഞിനെപ്പോലും പുല്ലാക്കിക്കൊണ്ട് രാഷ്ട്രീയവുമായി പുലബന്ധം പോലുമില്ലാത്ത മുഖങ്ങൾ ഒരു രാത്രിക്കു മുൻപു തന്നെ സെൻറ് തോമസ് മൗണ്ടിലെ പരേഡ് ഗ്രൗണ്ടിൽ തമ്പടിച്ചിരുന്നു. അവരുടെ മനസ്സിൽ, പുലർച്ചയ്ക്കെത്താനിരിക്കുന്ന പുരട്ച്ചിത്തലൈവർ എം. ജി. രാമചന്ദ്രന്റെ മുഖത്തിന്റെ വിവിധ ഭാഗങ്ങൾ സിനിമയിലെന്നപോലെ കടന്നുപോകുകയായിരുന്നു. നാട്ടിൽ കാട്ടുതീപോലെ പടർന്നുപിടിച്ചിരുന്ന അഭ്യൂഹങ്ങൾക്ക് അറുതി വരുത്തിക്കൊണ്ട് തമിഴ്നാട് മുഖ്യമന്ത്രി അമേരിക്കയിലെ

ക്ഷം കണ്ണുകൾക്ക് 'തലൈവർ ദർശനം' അമൃതായിരുന്നു. ഒരു വിശ്വാസത്തിന്റെ നെയ്ത്തിരിയുമായി അവർ നിൽക്കുമ്പോൾ അതുവരെ പറഞ്ഞുകേട്ട കെട്ടുകഥകൾ അവരുടെ കാൽക്കീഴിൽ ഞെരിഞ്ഞു മരിക്കുകയായിരുന്നു. ''എം. ജി. ആർ. വാഴ്ക.'' എന്ന മന്ത്രവുമായി ഗ്രാമാന്തരങ്ങളിൽ നിന്നെത്തിയ ജനതയുടെ മനസ്സിൽ എം. ജി. ആർ. മൂന്നാമത്തെ ജന്മം നേടിയെന്ന ആശ്വാസം പടർന്നുപന്തലിച്ചു. മൂവായിരം പൊലീസുകാർക്കുപോലും നിയന്ത്രിക്കാനാവാത്തതായിരുന്നു അവരുടെ ആഹ്ളാദവും അവരുടെ കണ്ണുനീരും. ഇതാ ഇവിടെ യാഥാർത്ഥ്യം സഫലീകരിക്കപ്പെട്ടിരിക്കുന്നു എന്ന് മററുള്ളവരെക്കൊണ്ട് പറയിക്കുവാൻ വിധിക്കുപോലും കഴിഞ്ഞിരിക്കുന്നു.

അതിരാവിലെ ആറ് അൻപത്തഞ്ചിന് ബോംബേ മദ്രാസ് ഫ്ളൈററിൽ എത്തിച്ചേർന്ന എം. ജി. രാമചന്ദ്രൻ



തന്റെ മുന്നിൽനിന്ന ജനസമുദ്രത്തിന്റെ ആവേശം കണ്ട് കോരിത്തരിക്കുന്നുണ്ടായിരുന്നു. എയർപോർട്ടിൽ നിന്ന് കനത്ത പൊലീസ് സെക്യൂരിററിയോടെ, ഒരു വെള്ള അംബാസഡർ കാറിൽ സ്റ്റേഡിയത്തിലെത്തിയ എം. ജി. ആറിനെ മന്ത്രി നെടുഞ്ചേഴിയനും, പാർട്ടി ജനറൽ സെക്രട്ടറി പി. യു. ഷൺമുഖവും അനുയാത്ര ചെയ്തിരുന്നു. നെടുഞ്ചേഴിയൻ എം. ജി. ആറിനെ വേദിയിലേക്കു കൊണ്ടുവന്നു് ലക്ഷക്കണക്കിന് ജനങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ട് എന്തോ പറഞ്ഞ നിമിഷം ജനങ്ങളുടെ ഇടയിൽ പതഞ്ഞുപൊന്തിയ ആഹ്ളാദം ഒരു പരമാനന്ദമായെങ്ങോ മറഞ്ഞുനില്കുന്നു. ഡയസ്സിൽ എത്തിയ മുഖ്യമന്ത്രി ഇരു

മാർ ചുററിലും നിന്ന് മറയുന്നതുപോലും അവർക്ക് സഹിക്കാനായില്ല. അഞ്ചു മിനിട്ട് എന്താണു നടന്നതെന്ന് അവർക്കുതന്നെ അറിയില്ലായിരുന്നു. നെടുഞ്ചേഴിയന്റെയും ഷൺമുഖത്തിന്റേയും കടുത്ത ശ്രമഫലമായി മന്ത്രിമാർ പിന്നിലേക്കു മാറി. ആകെ മൂന്നു കസേരകൾ മാത്രമാണവിടെ ഉണ്ടായിരുന്നതു്. ഒന്ന് ഗവർണ്ണർ ഖുരാനയ്ക്കും മറെറാന്ന് മുഖ്യമന്ത്രിക്കും, മൂന്നാമത്തേതു് ജാനകീ രാമചന്ദ്രനും. ആരൊക്കെയോ ഇതിനിടയിൽ ജാനകിയുടെ കാലിൽ വീഴുന്നതു് കാണാമായിരുന്നു. അവരാകട്ടെ വലിയ ഭാവഭേദമൊന്നുമില്ലാതെ ഇതെല്ലാം നോക്കിനിൽക്കുകയായിരുന്നു. എസ്. രാമചന്ദ്രൻ, പൊന്നയ്യൻ, തിരുനാവക്കരശ്



യിരുന്നു. നെടുഞ്ചേഴിയൻ ഒരു മാലയും തുടർന്ന് ഒരു പൊന്നാടയും മുഖ്യമന്ത്രിയെ അണിയിച്ചു. ഒരു ബൊക്കെ ജാനകീ രാമചന്ദ്രന് നൽകാൻ നെടുഞ്ചേഴിയൻ മറന്നില്ല. ന്യൂയോർക്കിലെ 'തമിഴർ പിറവൈ'യുടെ പ്രസിഡൻറായ ഡോ. പളനി പെരിയസാമിക്കും, ബ്രൂക്ക് ലീൻ ആശുപത്രി ഡോക്ടറായ ശ്രീപാദ റാവുവിനും എം. ജി. ആർ. തമിഴ്നാട് ഗവണ്മെൻറിന്റെ പേരിൽ ''തഞ്ചാവൂർ തട്ടം'' സമ്മാനിച്ചു. പതിനഞ്ചു മിനിട്ട് നീണ്ടുനിന്ന സ്വീകരണ



എം. ജി. ആർ. 'പൂർണ്ണപ്രഭാവത്തോടെ' കൈ ഉയർത്തി ജനങ്ങളെ അഭിവാദനം ചെയ്തു. തന്റെ രോഗിയുടെ ആ 'പ്രകടനം' അഭിമാനപൂർവ്വം, അഭിനന്ദനപൂർവ്വം നോക്കിനിൽക്കുന്ന, ന്യൂയോർക്കിലെ ഡോ. ശ്രീപാദറാവു (വലത്തേ അററം)

കൈകളും എടുത്തു് തന്റെ അനുയായികൾക്ക്, തന്നെ നിലനിറുത്തിയ അനുചരർക്ക് അഭിവാദനം കൊടുക്കുമ്പോൾ, സ്റ്റേജിൽ നാലഞ്ചുപേരേ ഉണ്ടായിരുന്നുള്ളു. സ്റ്റേജിന്റെ ഇടതുവശത്തെ മുളക്കെട്ടിനകത്തു് അസ്വസ്ഥരായി ഇരുന്ന മന്ത്രിമാരെ നോക്കി എന്തോ പറയാൻ ശ്രമിക്കുകയായിരുന്നു എം. ജി. ആർ. ''എന്തിനിവിടെ ഇരിക്കുന്നു കയറി വരൂ'' എന്നാണ് മുഖ്യമന്ത്രി പറയാൻ ശ്രമിച്ചതു്. തങ്ങളെ ഇതാ വിളിക്കുന്നു എന്നറിഞ്ഞ മാത്രയിൽ അവരെല്ലാം പരസ്പരം ചവിട്ടിത്തള്ളിക്കൊണ്ട് വേദിയിലേക്കോടി. പുരട്ച്ചിത്തലൈവനെ കെട്ടിപ്പിടിക്കുകയും കാലിൽ വീഴുകയും ഉമ്മവയ്ക്കുകയുമൊക്കെ അവർ ചെയ്യുമ്പോൾ പുറത്തു് ജനം വല്ലാതെ ഇളകിയിരുന്നു. എം. ജി. ആറിനെ ഒരു നിമിഷം മന്ത്രി

എസ്. എസ്. രാജേന്ദ്രൻ എന്നിവരുടെ സാമീപ്യം പ്രത്യേകം ശ്രദ്ധിക്കപ്പെട്ടു. എന്നാൽ എം. ജി. ആറിന്റെ പഴയ നായികയും, പാർട്ടിയുടെ പഴയ പ്രൊപ്പഗണ്ടാ സെക്രട്ടറിയും, രാജ്യസഭാ മെമ്പറുമായ ജയലളിതയുടെ അഭാവം ജനങ്ങൾ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. പക്ഷേ, ഇതൊന്നും തങ്ങളെ സംബന്ധിച്ച് ഒരു പ്രശ്നമേയല്ല എന്ന രീതിയിലായിരുന്നു ഉയർന്ന നേതാക്കളുടെ ഇടപെടലും പെരുമാററവും.

നെടുഞ്ചേഴിയൻ നടത്തിയ ആശംസാപ്രസംഗം കഴിഞ്ഞ മാത്രയിൽ മുഖ്യമന്ത്രി എഴുന്നേററ് വേദിയുടെ രണ്ടുവശത്തേക്കും നടന്ന് തന്റെ സ്ഥിരം ആംഗ്യമായി 'V' കാണിച്ച് ജനങ്ങളെ വശീകരിച്ചു: ''എം. ജി. ആർ. വാഴ്ക'' എന്ന് ലക്ഷം കണ്ഠങ്ങൾ ഏററു പറഞ്ഞുകൊണ്ടേ

ച്ചടങ്ങിനുശേഷം മുഖ്യമന്ത്രി കാറിൽ കയറി തന്റെ രാമവാരം തോട്ടത്തിലേക്കു യാത്രയായി. ഒരക്ഷരം എം. ജി. ആർ. ഉച്ചരിച്ചില്ല. എന്നാൽ സ്ട്രോക്ക് മൂലം ഉണ്ടായ വലതുവശത്തെ ബലഹീനത ഒരു തരത്തിലും വ്യക്തമായിരുന്നില്ല. തനിക്ക് ഒരു കുഴപ്പവും ഇല്ല എന്ന് തെളിയിക്കുവാൻ എം. ജി. ആറിന് കഴിഞ്ഞു എന്നതാണ് ആ പതിനഞ്ചു മിനിട്ടുകൾ തെളിയിച്ചതു്. ഒരു അസുലഭമുഹൂർത്തിൽ വന്ന്, മറെറാരു മാനം പ്രതീക്ഷിച്ചു നില്ക്കുന്ന ജനലക്ഷങ്ങളെ കണ്ണു ചിമ്മിപ്പിക്കുന്ന ഒരു 'വേല'യാണ് പുരട്ച്ചിത്തലൈവർ കാണിച്ചുപോയതു്.

## പാളയത്തിലെ കളികൾ

''എം. ജി. ആർ. എന്നാൽ എ. ഐ. എ.ഡി.എം.കെ'' എന്നായിരുന്നല്ലോ.

ന്യൂയോർക്കിലെ ബ്രൂക്ക്‌ലിൻ ആശുപത്രിക്കും അവിടത്തെ ഡോക്ടർ ശ്രീപാദ റാവുവിനും, തലൈവരുടെ സമ്മാനമായി ഒരു തഞ്ചാവൂർ തട്ടം

എം. ജി. ആറിന്റെ അസാന്നിദ്ധ്യം പാർട്ടിയിലെ പല ഉൾപ്പോരുകൾക്കും വഴിയൊരുക്കി. കഴിഞ്ഞ രണ്ടുവർഷം മുൻപ് തന്റെ പാർട്ടിയിലെ ഒരു നിർണ്ണായക ഘടകമായി ജയലളിതയെ എം. ജി. ആർ. കൊണ്ടുവരുമ്പോൾ എന്തെല്ലാം സംഭവിക്കാമെന്ന് സങ്കല്പിക്കാൻ പ്രയാസമായിരുന്നു. തിരഞ്ഞെടുപ്പുകാലത്ത് ജയലളിത ഒരവശ്യഘടകമായിരുന്നു. അമേരിക്കയിലേക്ക് തിരിക്കുമ്പോൾ ഉള്ള ബന്ധമല്ല എം. ജി. ആറിന് ജയലളിതയുമായി ഇന്നുള്ളത്. ഫെബ്രുവരി നാലിന് മുഖ്യമന്ത്രി എത്തുമ്പോൾ, തന്നെയും വിളിക്കുമെന്നായിരുന്നു ജയലളിത കരുതിയത്. എന്നാൽ ആരും ജയലളിതയെ വിളിച്ചില്ല. എയർപോർട്ടിലെങ്കിലും കണ്ടുമുട്ടാമെന്ന പ്രതീക്ഷ വച്ചുപുലർത്തിയ ജയലളിതയ്ക്ക് അതിനും കഴിഞ്ഞില്ല എന്നുമാത്രമല്ല, പൊലീസിന്റെ കനത്ത കാവലോടെ മാത്രമേ തിരികെ വീട്ടിലെത്താൻപോലും കഴിഞ്ഞുള്ളൂ. ജയലളിതയ്ക്ക് കോൺഗ്രസ് ഐ–യുടെ പിൻതുണയുണ്ടെന്ന കിംവദന്തി എത്രത്തോളം ശരിയാണെന്നറിയില്ലെങ്കിലും അവരെ മുൻനിറുത്തി എന്തൊക്കെയോ നീക്കങ്ങൾ ഉണ്ടെന്നത് സത്യമാണ്. വിഷാദമഗ്നയായി എയർപോർട്ടിൽനിന്ന് എഴുന്നേറ്റുപോയ ജയലളിതയുടെ പ്രശ്നങ്ങൾക്ക് കാരണക്കാരൻ തിരുനാവക്കരശായിരുന്നു. എന്നാൽ എം. ജി. ആറുമായി വീണ്ടും ലോഹ്യത്തിലായി, ആ മന്ത്രി ഇപ്പോൾ ജയലളിതയെ ഒററപ്പെടുത്തിയ അവസ്ഥയിലാണ്.

ഇന്ന് ജയലളിത പാർട്ടിയിൽ ഒററപ്പെട്ടിരിക്കുന്നു. അവരുടെ പിന്നിൽ ഏതാനും എം.എൽ.എമാർ ഉണ്ടായെന്നിരിക്കാം. പക്ഷേ, എം. ജി. ആറിന്റെ അത്ഭുതകരമായ തിരിച്ചുവരവിൽ അവരുടെ നിലപാട് എന്താണെന്നും വ്യക്തമല്ല. ഫെബ്രുവരി പത്താംതീയതിയോടുകൂടി സത്യപ്രതിജ്ഞ ചെയ്യുമ്പോൾ തമിഴ്നാട് രാഷ്ട്രീയത്തിന് കുറെക്കൂടി ശക്തി വരുമെന്ന് നിരീക്ഷകർ കരുതുന്നു. എന്നാൽ എം. ജി. ആറിനെ ഇപ്പോൾ നിയന്ത്രിക്കുന്നതും നിർദ്ദേശങ്ങൾ നടപ്പിലാക്കാൻ ശ്രമിക്കുന്നതും മൂന്നുപേരാണെന്ന ജയലളിതയുടെ അഭിപ്രായം ഏറെക്കുറെ ന്യായീകരിക്കാവുന്നതാണ്. വീരപ്പനും, നെടുഞ്ചെഴിയനും, ജാനകിയും ചേർന്ന ഒരു ഉപജാപകസംഘം എം. ജി. ആറിനെ തെററായ വഴിയിലൂടെ സഞ്ചരിപ്പിക്കുന്നു എന്ന ജയലളിതയുടെ വാദമാണ് പാർട്ടിയെ ആകെ ചിന്താക്കുഴപ്പത്തിലാക്കിയത്. സ്വാധീനശക്തിയുള്ള ഒരുവിഭാഗത്തിന്റെ പിടിയിൽ അക്ഷരാർത്ഥത്തിൽ എം. ജി. ആർ. അകപ്പെട്ടിരിക്കുന്നു എന്ന വാദത്തിന് എത്രമാത്രം കഴമ്പുണ്ടെന്നകാര്യം ഇനിയാണ് വ്യക്തമാകാൻ പോകുന്നത്.

പാർട്ടിയിലെ രണ്ടു ഗ്രൂപ്പുകൾ പ്രശ്നങ്ങൾ സൃഷ്ടിച്ചു തുടങ്ങിയിട്ട് നാളുകളായി. എന്നാൽ അതിനെതിരെ ശക്തമായി ഒരഭിപ്രായപ്രകടനം നടത്താൻ എം. ജി. ആർ. ശ്രമിച്ചിട്ടുമില്ല. പാർട്ടിയിലെ ആദ്യത്തെ റെബലായിരുന്ന സോമസുന്ദരത്തിന്റെ കാര്യത്തിലും ഇതാണ് സംഭവിച്ചത്. രംഗം ഏറെ വഷളായി കഴിഞ്ഞതിനുശേഷമാണ് എസ്. ഡി. സോമസുന്ദരത്തെ പാർട്ടിയിൽനിന്നും മന്ത്രിസഭയിൽനിന്നുമൊക്കെ പുറത്താക്കുന്നത്. ജയലളിതയുടെ പേരിൽ എം. ജി. ആർ. കൈക്കൊണ്ടെന്നു പറയുന്ന തീരുമാനങ്ങളുടെ സാധുത ഇനിയും വ്യക്തമാകാതിരിക്കെയാണ്, എം. ജി. ആറിന്റെ അഭാവത്തിൽ മുഖ്യമന്ത്രിയാകാനിരുന്നവരാണ് നെടുഞ്ചെഴിയനും വീരപ്പനും. ഏതെങ്കിലും കാരണവശാൽ എം. ജി. രാമചന്ദ്രന് ഭരണത്തിൽ ഇടപെടാൻ കഴിഞ്ഞില്ലെങ്കിൽ സർവസമ്മതനായ ഒരു പിൻഗാമി വേണമല്ലോ. ആ ചർച്ചയിൽ ജാനകീരാമചന്ദ്രന്റെ പേരുവരെ നിർദ്ദേശിച്ചു എന്നാണറിവ്. കോൺഗ്രസ് ഐ–യിലെ പഴനിയാണ്ടിയുടെ പിൻതുണയുള്ള ജയലളിതയ്ക്ക് പിന്നിൽ ആരുമില്ല എന്നു പറയുന്നതു ശരിയല്ല.

## തമിഴ്നാട് രാഷ്ട്രീയം ഇവിടെനിന്നെങ്ങോട്ട്?

എ. ഐ. എ. ഡി. എം. കെ. എന്ന രാഷ്ട്രീയപ്പാർട്ടിയുടെ മൂലധനം എം. ജി. ആറിന്റെ വ്യക്തിപ്രഭാവം ഒന്നുമാത്രമാണ്. അദ്ദേഹമില്ലാത്ത പാർട്ടി എല്ലാ നിലയിലും അനാഥമായിപ്പോവുകയേ ഉള്ളൂ. ചലച്ചിത്രത്തിലെന്നപോലെ ജനിക്കുകയും വികാസം പ്രാപിക്കുകയും ചെയ്ത പാർട്ടിയാണ് എ. ഐ. എ. ഡി. എം. കെ. സംഭവബഹുലമായ ഒരു ചലച്ചിത്രം പോലെ അതോടിക്കൊണ്ടിരിക്കുകയും ചെയ്യുന്നു.

ഇന്ദിരാഗാന്ധിയോട് ഇണങ്ങിയും പിണങ്ങിയും പോവുകയെന്ന ഒരു നയമാണ് എം. ജി. ആർ. ആദ്യമേ സ്വീകരിച്ചത്. എം. ജി. ആറിന്റെ, കോൺഗ്രസ്സുമായുള്ള സഖ്യപ്പെടൽ പലപ്പോഴും അവസരവാദത്തിന്റെ നിലയിലേക്കു താഴ്ന്നുപോയിട്ടുണ്ട്. എം. ജി. ആർ. ദ്രാവിഡപ്പെരുമകളിൽനിന്ന് മാറുന്നുവെന്ന ആക്ഷേപം പരക്കെ ഉയർന്നുവരികയും ചെയ്തു. ഈ അവസരത്തിലാണ് തന്റെ പഴയ നായികയായ ജയലളിതയെ എം. ജി. ആർ. രാഷ്ട്രീയത്തിലിറക്കിയത്. സിനിമയുടെ മിന്നൽപ്രകാശത്തിലൂടെമാത്രം ആവേശംകൊണ്ടുശീലിച്ച തമിഴ്മക്കൾ ജയലളിതയെയും വളരെ വേഗം പൊക്കിപ്പിടിച്ചുകൊണ്ടാടുകയും ചെയ്തു. ഒരമ്മയായി ജയലളിത തമിഴ് രാഷ്ട്രീയത്തിൽ പ്രകാശിച്ചുതുടങ്ങിയപ്പോൾ എം. ജി. ആറിനുശേഷം ആർ എന്ന ചോദ്യത്തിന് ഒരു ഉത്തരം കൂടുതൽക്കൂടുതൽ തെളിഞ്ഞുവരികയായിരുന്നു. ആരാണ് എം. ജി. ആറിന്റെ യഥാർത്ഥ പിൻഗാമി എന്ന ചോദ്യത്തിനാണ് എ. ഐ. എ. ഡി. എം. കെ.യുടെ നേതാക്കന്മാർക്കിപ്പോൾ ഉത്തരം കിട്ടേണ്ടത്. ആ ഉത്തരം ഉരുത്തിരിഞ്ഞു വരേണ്ടത് എം. ജി. ആറിൽ നിന്നാണ്. അദ്ദേഹമിപ്പോൾ ചിന്തിക്കുകയും സംസാരിക്കാൻ പഠിച്ചുകൊണ്ടിരിക്കുകയുമാണ്.

ദ്രാവിഡ രാഷ്ട്രീയത്തിലെ പാളയത്തല്ലുകൾ ആ പ്രസ്ഥാനത്തിന്റെ ഐതിഹാസികവും നിർണ്ണായകവുമായ ചരിത്രത്തിന്റെ വികാസത്തെ തകിടംമറിച്ചുകളയുമെന്ന ചിന്ത ഒരു കണക്കിലും അസ്ഥാനത്തല്ല. രാഷ്ട്രീയപ്പല്ലുകൾ കൊഴിഞ്ഞുപോയ കരുണാനിധി ഒരുവശത്ത്. ആദർശത്തിന്റെ പല്ലുവി അശക്തനാക്കിമാററിയ സോമസുന്ദരം ഒരുവശത്ത്. തന്റെ ഗ്ലാമറിന്റെ തണലിൽ തമിഴകം അണിനിരക്കണമെന്നു വിശ്വസിക്കുന്ന ജയലളിത ഒരുവശത്ത്. എം. ജി. ആറിന്റെ രോഗം ഒരുവശത്ത്. ഇനിയങ്ങോട്ട് എം. ജി. ആർ. എടുക്കുന്ന ഏതു തീരുമാനവും അദ്ദേഹത്തിന്റെ പാർട്ടിയെ ഉലയ്ക്കുകതന്നെ ചെയ്യും. അസ്ഥിരതയിലേക്ക് മെല്ലെമെല്ലെ നീങ്ങുകയാണ് ഒരു പ്രസ്ഥാനമാകെ. അധികാര രാഷ്ട്രീയം അണ്ണാദുരൈയുടെ സ്വപ്നങ്ങളെയും കീറിപ്പറിച്ചുകളഞ്ഞു.



**കുഞ്ഞനന്തൻ നായർ**

**ബെർലിൻ**

# മരവിക്കാത്ത മിസൈലുകൾ മരവിക്കുന്ന മനുഷ്യർ

യൂറോപ്പ് ഉറങ്ങുകിടക്കുന്നു. പൂജ്യത്തിനുതാഴെ ഇരുപതു ഡിഗ്രിയാണ് ശീതം. ഈ ഘോരമായ തണുപ്പിൽ ഫിൻലൻഡിലെ ഇനാരി തടാകത്തിൽ മുങ്ങിത്തപ്പുകയാണ്, കുറേ ഫ്രോഗ്മെൻ. കണ്ണാടിമുഖംമൂടിയും പ്രാണവായുക്കുഴലും ശീതം തടയാനുള്ള പ്രത്യേക നീന്തൽ വേഷവുമൊക്കെയിട്ട വിദഗ്ധർ. ഇരുപത്തിനാലു മണിക്കൂറും അവർ തടാകത്തിന്റെ അടിത്തട്ടു പരതുന്നു. പതിനായിരം ചതുരശ്ര കിലോമീററാണ് ഇനാരിത്തടാകത്തിനു വ്യാപ്തി. അവർ തപ്പുന്നതെന്തെന്നോ—? ഒരു ക്രൂസ് മിസൈൽ. സോവിയററ് നിർമ്മിതം. വിക്ഷേപണത്തിനിടയിൽ അതു് തകർന്നുവീണതാണ്, തടാകത്തിൽ.

മിസൈൽ വീണ്ടെടുക്കാൻ ഞങ്ങളും സഹായിക്കാം—അമേരിക്ക പറഞ്ഞു. ഹെൽസിങ്കിയിലെ ഗവണ്മെന്റ് ആ സഹായവാഗ്ദാനം, കേട്ടപാടേ തള്ളിക്കളയുകയും ചെയ്തു. സോവിയററ് യൂണിയനുമായി സഹകരണക്കരാറുള്ള രാജ്യമാണ് ഫിൻലൻഡ്. അമേരിക്കയുടെ സഹകരണ വാഗ്ദാനത്തിനിടയിൽ സി. ഐ. എ. പതിയിരിപ്പുള്ളതു് ഫിൻലൻഡിനറിയാം. ഏതായാലും, സോവിയററ് സഹകരണത്തോടെ മുങ്ങിത്തപ്പൽ തുടരുകയാണ്.

കഴിഞ്ഞ ഡിസംബർ 28–നാണ് മിസൈൽ തകർന്ന് കായലിൽ വീണത്. ലെനിൻഗ്രാഡിനു കിഴക്കുള്ള നോറോനാവികത്താവളത്തിൽ പരിശീലനാഭ്യാസം നടക്കുന്നതിനിടയിലാണ് സംഭവം. പറന്നുയർന്ന മിസൈൽ, നോർവേയുടെ വടക്കേ മുനമ്പിനു മുകളിലൂടെ പായുന്നതുവരെയുള്ള വിവരമുണ്ട്. പിന്നീടതു് ഫിൻലൻഡിലെ ഇനാരിത്തടാകത്തിൽ തലകുത്തിവീണു.

ജനുവരി 7– നാണല്ലോ ജനീവയിൽ വച്ച് സോവിയററ്–അമേരിക്കൻ വിദേശകാര്യ മേധാവികൾ നിരായുധീകരണ ചർച്ച നടത്തിയത്. അതിനു മൂന്നു ദിവസം മുമ്പ്, സോവിയററ് യൂണിയൻ ഫിൻലൻഡിനും നോർവേക്കും ഒരു നയതന്ത്ര സന്ദേശം അയച്ചു: ''മിസൈൽ തകർന്നുവീണതിൽ ഖേദിക്കുന്നു. ഇനി ഇതു് ആവർത്തിക്കുകയില്ല.''

നോർവേക്കും ഫിൻലൻഡിനും പരാതിയൊന്നുമില്ല. ഒരു സാങ്കേതികത്തകരാറുമൂലമാണ് മിസൈൽ വീണതെന്ന് അവർക്കു ബോദ്ധ്യമായി.

അണുവായുധം വഹിക്കാവുന്ന മിസൈലായിരുന്നു അതു്. പക്ഷേ പരീക്ഷണാഭ്യാസം നടക്കുമ്പോൾ, അതിൽ ആയുധമൊന്നും ഘടിപ്പിച്ചിരുന്നില്ല.

പക്ഷേ, അമേരിക്കൻ ഗവണ്മെന്റ് ഇതു് ഒരു സുവർണ്ണാവസരമായിക്കണ്ടു. സോവിയററ് യൂണിയൻ ഒരു മിസൈൽ വിടുകയും, എന്നിട്ട് ആകാശത്തുവച്ച് അതിനെ മറെറാരു മിസൈൽ പ്രയോഗിച്ചു തകർത്തു് കായലിൽ വീഴ്ത്തുകയും ചെയ്തു എന്നാണ് അമേരിക്കൻ പ്രതിരോധ സെക്രട്ടറി കാസ്‌പർ വെയ്ൻബർഗർ പറയുന്നത്. അങ്ങനെ, സോവിയററ് യൂണിയൻ മിസൈലും എതിർ മിസൈലും പരീക്ഷിച്ച് ഭദ്രമായിരിക്കുന്നു. അതിനാൽ നമുക്കും വേണം ഇത്തരം സംഗതികൾ—വെയ്ൻബർഗർ അമേരിക്കൻ കോൺഗ്രസ്സിൽ പറഞ്ഞു. പക്ഷേ പെന്റഗണിലെ ഒരു ഉന്നത വിദഗ്ദ്ധൻ, സെക്രട്ടറി പറഞ്ഞതിനെ തിരുത്തി—സോവിയററ് മിസൈലിനെ തകർത്തതല്ല; അതു് ഇന്ധനത്തകരാറുമൂലം സ്വയം തകർന്നതാണ്.

വെയ്ൻബർഗറുടെ ഒരു കളി, സ്വന്തം കൂടാരത്തിൽ വച്ചുതന്നെ ഇങ്ങനെ ചീററിപ്പോയി!

ഒരു സോവിയററ് മിസൈൽ, അന്യരാജ്യങ്ങളുടെ ആകാശത്തേക്ക് വഴിതെററിച്ചെല്ലുന്നതും തകരുന്നതും ആദ്യസംഭവമാണ്. എന്നാൽ അമേരിക്കയ്ക്ക് ഇമ്മാതിരി സംഭവങ്ങളുടെ ഒരു നീണ്ട ലിസ്റ്റുണ്ട്. എത്രയോ തവണ അന്യരാജ്യങ്ങളിൽ അമേരിക്കയുടെ അണുധൂളിപ്രസരവും, വിഷവാതകപ്രസരണവും ന്യൂക്ലിയർ ബോംബർ തകർച്ചയും രാസവിഷച്ചോർച്ചയും നടന്നിരിക്കുന്നു. (നമ്മുടെ ഭോപാൽ ഉൾപ്പെടെ.) ഇതാ വായിക്കൂ—1982–ൽ സാക്ഷാൽ പെന്റഗൺതന്നെ നടത്തിയ ഒരു പഠനത്തിൽ വെളിപ്പെട്ട വിവരങ്ങൾ:

1950–നു ശേഷം അമേരിക്കയുടെ 45 തവണ, ന്യൂക്ലിയർ ആയുധങ്ങൾ അപകടമുണ്ടാക്കി. ഇതിൽ അഞ്ചെണ്ണം വളരെ 'സീരിയസ്' ആയിരുന്നു.

1. 1966 ജനുവരിയിൽ സ്പെയിനിലെ പാലോമോറസിൽ അമേരിക്കയുടെ രണ്ടു സൈനിക വിമാനങ്ങൾ ആകാശത്തുവച്ചു കൂട്ടിമുട്ടി. അവയിലുണ്ടായിരുന്ന നാലു ന്യൂക്ലിയർ ബോംബുകൾ താഴെ വീണു. ഇതിൽ രണ്ടെണ്ണം തിരഞ്ഞിട്ടും കണ്ടെത്താനായില്ല. ഇവ പൊട്ടിയിരുന്നെങ്കിൽ ആ ഐബീരിയൻ ഉപഭൂഖണ്ഡമാകെ ചാമ്പലാവുമായിരുന്നു.

2. 1968–ൽ നാല് ആററംബോംബുകൾ വഹിച്ചിരുന്ന ഒരു ബി—52 വിമാനം ഗ്രീൻലൻഡിൽ തകർന്നുവീണു. അതിലെ ന്യൂക്ലിയർ ഫ്യൂസ് കത്തിപ്പോയതുകൊണ്ടു മാത്രം സ്ഫോടനം ഉണ്ടായില്ല.

3. 1969 സെപ്ററംബറിൽ ഒരു അമേരിക്കൻ ബോംബർ വിമാനത്തിന്, ഒരു അടിയന്തരഘട്ടത്തിൽ അതിലുണ്ടായിരുന്ന ന്യൂക്ലിയർ ബോംബ് വിദ്ഖി ബീപിലേക്ക് ഇടേണ്ടിവന്നു. ഒരു സ്ഫോടനത്തിനുള്ള സാമഗ്രി ആ ബോംബിൽ ഘടിപ്പിക്കാതിരുന്നതിനാൽ മാത്രം വലിയൊരു അത്യാഹിതം ഒഴിവായി.

ഇങ്ങനെ ലിസ്റ്റ് നീളുന്നു. ഇതിന്റെ ഗുണപാഠം ഇത്രയേ ഉള്ളൂ. കലം കെററിലിനെ കറുമ്പൻ എന്നു വിളിക്കരുത്.

നമുക്കു വേണ്ടതു് ന്യൂക്ലിയർ ആയുധ പരീക്ഷണങ്ങൾക്കു പാടേ നിരോധനം ഏർപ്പെടുത്തുക എന്നതാണ്. സോവിയററ് യൂണിയനായാലും ശരി, അമേരിക്കൻ ഐക്യനാടുകളായാലും ശരി ജനക്കൂട്ടങ്ങളെ നിർമ്മാർജനം ചെയ്യാവുന്ന ഇമ്മാതിരി ഭീകരായുധങ്ങൾ വച്ചുകൊണ്ടുള്ള കളി ഇനി നടത്തരുത്.

ഇതിനെല്ലാം പകരം അമേരിക്ക ഇതാ 'സ്റ്റാർവാർ' പദ്ധതിയുമായി മുന്നോട്ട്. കൂടെച്ചെല്ലാൻ സോവിയററ് യൂണിയൻ ആയം പിടിക്കുന്നു. അടുത്തവർഷത്തേക്കുള്ള സൈനിക ബഡ്ജററ് റെയ്ഗൻ വൻതോതിൽ വർദ്ധിപ്പിക്കുന്നു.

മറേറ കക്ഷി മിണ്ടാതിരിക്കുമോ?



**രാഷ്ട്രീയ ലേഖകൻ**

# ക്ലീനിങ് കേരളാ സ്റ്റൈൽ

**ലോ**ക്സഭാ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്-ഐ കേരളത്തിൽ നേടിയതു് തകർപ്പൻ വിജയമായിരുന്നുവല്ലോ. ഇരുപതിൽ പതിമ്മൂന്നു് ലോക്സഭാ സീററും അതിലൂടെ 121 അസംബ്ലി ഖണ്ഡങ്ങളിൽ ഭൂരിപക്ഷവും! പക്ഷേ ഇപ്പോൾ നടന്ന മൂന്നു് ഉപതെരഞ്ഞെടുപ്പിലും തോററതോടെ കോൺഗ്രസ്

**മന്ത്രിസഭ അഴിച്ചുപണിയാനും അതിലൂടെ ചില പ്രധാന വകുപ്പുകൾകൂടി കൈയിലെടുക്കാനും കേരള മുഖ്യമന്ത്രി നടത്തിയ ശ്രമം പരാജയപ്പെട്ടതിനെക്കുറിച്ചു്.**

ഐ യുടെ സംസ്ഥാന നേതാവിനും ഭരണമുന്നണിക്കും ഹൈക്കമാൻഡിൽ മുഖം രക്ഷിക്കാൻ മാർഗ്ഗമില്ലാതായി!

സംസ്ഥാനങ്ങളിലെല്ലാം കോൺഗ്രസ് ഐയിൽ വമ്പിച്ച ഒരു ശുദ്ധീകരണം നടക്കുകയാണല്ലോ. അവരവരുടെ മണ്ഡലം പരിപാലിക്കാത്തവർക്കും, കാര്യക്ഷമത കാണിക്കാത്തവർക്കും ഉപജാപങ്ങളിൽ ഏർപ്പെട്ടു് പാർട്ടിയുടെ ഇമേജ് നഷ്ടപ്പെടുത്തുന്നവർക്കും നേരേയാണു് ഡെൽഹിയിൽനിന്നു് ചൂൽ നീളുന്നതു്. ഇപ്പോൾ നടക്കുന്ന സംസ്ഥാനതിരഞ്ഞെടുപ്പുകളിൽ കോൺഗ്രസ്—ഐ. സ്ഥാനാർത്ഥികളെനിശ്ചയിച്ചതു് ഇങ്ങനെ തൂത്തുമാററിക്കളഞ്ഞു് ബാക്കിയുള്ള 'ക്ലീൻ' ഇമേജുകാരിൽനിന്നാണു്. ഇതു മാതിരി, കേരളത്തിൽ ഒരു ക്ലീനിങ് നടന്നാൽ പല പ്രധാനതലകളും തെറിച്ചുപോകും എന്നു് ആ തലകൾ ഞെട്ടലോടെ മനസ്സിലാക്കി.

ഉപതിരഞ്ഞെടുപ്പുഫലം വന്നു്, ആ മൂന്നു സീററും കൈയിലൊതുങ്ങുന്നതോടെ മന്ത്രിസഭ അഴിച്ചുപണിതുകളയാം എന്നു് മുഖ്യമന്ത്രി നേരത്തേ കരുതിയിരുന്നു. ഘടകകക്ഷികൾ ഇപ്പോൾ കൈയിൽ വച്ചിരിക്കുന്ന വ്യവസായം, വൈദ്യുതി, ധനകാര്യം, എക്സൈസ്, ലേബർ തുടങ്ങിയ ചില തന്ത്രപ്രധാനമായ വകുപ്പുകൾകൂടി കോൺഗ്രസ്-ഐയിലേക്കു മാററുക എന്നതായിരുന്നു. ഈ അഴിച്ചുപണിയിലൂടെ നേടാൻ ഉദ്ദേശിച്ചിരുന്നതു്. ആഭ്യന്തരവകുപ്പു് കോൺഗ്രസ്-ഐക്കു തന്നെആണെങ്കിലും അതു് വയലാർ രവിയിൽനിന്നു് മാററി, തനിക്കാക്കിയെടുക്കാനും മുഖ്യമന്ത്രി ഉദ്ദേശിച്ചിരുന്നുവത്രേ. പക്ഷേ, ആ മോഹമൊക്കെ ഉപതിരഞ്ഞെടുപ്പുവിധി വന്നപ്പോൾ തെറിച്ചുപോയി.

ഇതിനെത്തുടർന്നു പലതവണ മുഖ്യമന്ത്രി ഡെൽഹിക്കു പറന്നിരുന്നു. കേരളത്തിൽ കുഴപ്പമൊന്നുമില്ല എന്നു് ഹൈക്കമാൻറിനെധരിപ്പിക്കലായിരുന്നു. ഈ യാളുടെ നിഗൂഢോദ്ദേശ്യം. മന്ത്രിസഭയുടെ ഇമേജ് മിനുക്കാൻ ചിലതൊക്കെ ചെയ്യണമെങ്കിൽ അതിനു് ഹൈക്കമാൻഡിൻെറ അനുമതിയും കൂട്ടത്തിൽ നേടണം. പക്ഷേ കാര്യമായി ഒന്നും ഡെൽഹിയിൽ ചെയ്തെടുക്കാൻ മുഖ്യമന്ത്രിക്കു് കഴിഞ്ഞില്ല.

ഏററവും ഒടുവിലത്തെ ഡെൽഹി യാത്ര കഴിഞ്ഞു് മുഖ്യമന്ത്രി തലസ്ഥാനത്തു മടങ്ങി വന്ന ദിവസം തന്നെ, ഉപതിരഞ്ഞെടുപ്പുഫലങ്ങൾഅവലോകനം ചെയ്യാനും ഭാവിപരിപാടികൾ നിശ്ചയിക്കാനും ഭരണമുന്നണി ഏകോപനസമിതിയുടെ സ്റ്റീയറിങ് കമ്മററിയുടെ യോഗം വച്ചിരുന്നു. ആ യോഗത്തിൽ, തൻെറഇംഗിതം അംഗീകരിപ്പിച്ചെടുക്കാനായിരുന്നു മുഖ്യമന്ത്രി തുനിഞ്ഞതു്. മുഖ്യമന്ത്രിയുടെ മനസ്സാക്ഷി സൂക്ഷിപ്പുകാരായി വ്യാഖ്യാനിക്കപ്പെടുന്ന ചില പത്രലേഖകർ, നിയമസഭ പിരിച്ചുവിട്ടു് തിരഞ്ഞെടുപ്പു നടത്തുവാൻ ഭരണമുന്നണി തുനിഞ്ഞേക്കും എന്നു് എഴുതിയതു് ഇതിനുള്ള അന്തരീക്ഷമൊരുക്കുവാൻ വേണ്ടി ആണോ എന്തോ! ഏതായാലും ഒരു ക്ലീനിങ് വരാൻപോകുന്നു എന്ന ഭീഷണി അന്തരീക്ഷത്തിൽ മുഴങ്ങിനിന്നു. മന്ത്രിമാരൊക്കെ വിറയ്ക്കട്ടെ. ഘടക കക്ഷികളൊക്കെ അങ്ങനെ കിടുങ്ങട്ടെ!

ഏതായാലും, ഏകോപനസമിതിയുടെ സ്റ്റീയറിങ് കമ്മററിയോഗത്തിൽ മുഖ്യമന്ത്രി വിഷയം അവതരിപ്പിച്ചു—നമുക്കു് പുതിയ ജനവിധി തേടിക്കളയാം.

ഘടകകക്ഷികൾ നഖശിഖാന്തം ഇതിനെ എതിർക്കും എന്നായിരുന്നു അദ്ദേഹം കരുതിയിരുന്നതു്.

മുഖ്യമന്ത്രിയുടെ ഉള്ളിലിരുപ്പു് ഭരണമുന്നണിയിലെ എല്ലാ ഘടകകക്ഷികൾക്കും മനസ്സിലായിരുന്നു. മുഖ്യമന്ത്രി കുഴിച്ച കുഴിയിൽ അദ്ദേഹത്തെത്തന്നെ വീഴിക്കാൻ ഘടകകക്ഷി നേതാക്കൾ രഹസ്യമായി തീരുമാനിച്ചിരുന്നു.

യോഗത്തിൽ, മുഖ്യമന്ത്രിയുടെ നിർദ്ദേശം വന്നപാടേ കേരള കോൺഗ്രസ് നേതാക്കൾ അതിനെ സർവാത്മനാ സ്വാഗതം ചെയ്തു! (കേരള കോൺഗ്രസ്സിനെ ഒതുക്കാൻ കോൺഗ്രസ്-ഐ നടത്തിപ്പോരുന്ന ശ്രമങ്ങൾക്കെതിരെ കെ. എം. മാണി ഒരു കൊടുങ്കാററുപോലെ ആഞ്ഞടിച്ച കഥ വേറെയുണ്ടു്.) മധ്യതിരുവിതാംകൂറിൽ ഇരുകേരള കോൺഗ്രസ്സുകളും ഒന്നിച്ചുനിന്നാൽ ഇപ്പോഴുള്ളതിനെക്കാൾ കൂടുതൽ സീററുനേടാൻ കഴിയുമെന്നു് കേരള കോൺഗ്രസ് നേതാക്കൾക്കറിയാം. ലീഗ് നേടുന്നതിനെക്കാൾ സീററു നേടി മുന്നണിയിൽ രണ്ടാമത്തെ വലിയ കക്ഷി ആകാനും കഴിയും പുതിയ തിരഞ്ഞെടുപ്പു നടത്തിയാൽ എന്നു് അവർ പറഞ്ഞു. അങ്ങനെ നിയമസഭ പിരിച്ചുവിട്ടു് തിരഞ്ഞെടുപ്പു നേരിടാൻ കേരള കോൺഗ്രസ്സുകൾ തയ്യാറായി.

മുഖ്യമന്ത്രി ഇതു പ്രതീക്ഷിച്ചില്ല. അപ്പോഴുണ്ടു്, പുതിയ ജനവിധിതേടുന്നതിനെ യൂണിയൻ ലീഗും സ്വാഗതം ചെയ്യുന്നു. ലീഗിനു് സ്വന്തം നേതൃനിരയിൽ ചില മാററങ്ങൾ വരുത്തണമെന്നുണ്ടു്. പുതിയ തിരഞ്ഞെടുപ്പു് അതിനിടയുണ്ടാക്കും. ഇതാണു് ഇടക്കാല തിരഞ്ഞെടുപ്പിനെ സ്വാഗതം ചെയ്യാൻ ലീഗിനെ പ്രേരിപ്പിച്ച ഒരു ഘടകം.

ഇതും മുഖ്യമന്ത്രി പ്രതീക്ഷിച്ചതല്ല. മന്ത്രിസഭയും നിയമസഭയും പിരിച്ചുവിടുന്നതിനോടു് ഭരണമുന്നണിയിലെ ഘടകകക്ഷികളിലൊന്നുംതന്നെ യോജിക്കുകയില്ല എന്നാണല്ലോ അദ്ദേഹം കരുതിയിരുന്നതു്. ശരി, പുതിയ ജനവിധി തേടണമെങ്കിൽ വേണ്ട, നമുക്കു് മന്ത്രിസഭ അഴിച്ചുപണിയുകയെങ്കിലും ചെയ്യാം എന്നു പറഞ്ഞു് കാര്യം നേടാം എന്നായിരുന്നു അദ്ദേഹത്തിൻെറ മനോരഥം. പക്ഷേ, കേരള കോൺഗ്രസും യൂണിയൻ ലീഗും (മററു ഘടകകക്ഷികളും) ചേർന്നു് ആ രഥത്തിൻെറ ചക്രം തല്ലിപ്പൊട്ടിച്ചു ദൂരത്തെറിഞ്ഞു കളഞ്ഞു.

അങ്ങനെ മന്ത്രിസഭയുടെ രാജി എപ്പോൾ സമർപ്പിക്കണം എന്ന തീരുമാനം മാത്രം എടുത്താൽമതി എന്ന നിലവന്നു.

ഏതു് അത്യാഹിതത്തിനു മുന്നിലും അചഞ്ചലനായി, ഓക്കാപ്പുറത്തുണ്ടാകുന്ന ഏതു തിരിച്ചടിക്കു മുന്നിലും മന്ദസ്മേരവദനനായി നില്ക്കാനറിയാവുന്നയാളാണല്ലോ മുഖ്യമന്ത്രി. ഒരൊററ സമർസാൾട്ടിലൂടെ അദ്ദേഹം ഒടുവിൽ രക്ഷപ്പെട്ടു. 'ഇത്രയും' ചൂടേറിയ വാഗ്‌വിവാദങ്ങൾ നടന്നസ്ഥിതിക്കു്, നമുക്കു് പിന്നീടൊരിക്കൽ കൂടിച്ചേർന്നു് സാവകാശമായി ഭാവിപരിപാടികൾ നിശ്ചയിക്കാവുന്നതാണു് എന്ന തീരുമാനത്തോടെ യോഗമങ്ങു പിരിഞ്ഞു.

ക്ലീനിങ് എങ്ങനെയുണ്ടു്?





# വിവാഹങ്ങൾക്ക് ഒരു പുതിയപാത

"**ഇ**തെനിക്കൊരു പുതിയ അനുഭവമാണു്. ഇത്രയേറെ, യുവതീയുവാക്കൾ, അതും വിവിധ മതങ്ങളിൽപ്പെട്ടവർ, സ്ത്രീധനമില്ലാതെ ഒരേ വേദിയിൽ വിവാഹിതരാകുന്നതു് ഞാൻ മറെറങ്ങും കണ്ടിട്ടില്ല. ഒട്ടേറെ വിവാഹങ്ങളിൽ ഞാൻ പങ്കെടുത്തിട്ടുണ്ടു്. ഡെൽഹിയിലും പഞ്ചാബിലുമൊക്കെ സമൂഹ വിവാഹങ്ങളിലും പങ്കെടുത്തിട്ടുണ്ടു്. പക്ഷേ അതെല്ലാം ഒരു സമുദായത്തിൻേറതായിരുന്നു."

ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേക്കു് രാഷ്ട്രപതി സെയിൽസിംഗ് വികാരഭരിതനായിപ്പോയി. സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ടു് പിന്നെയും അദ്ദേഹം പറഞ്ഞു: "ഇതു് ആവേശകരമായ കാഴ്ചയാണു്. എന്നെ പുളകം കൊള്ളിക്കുന്ന അനുഭവം."

കീരമ്പാറയെന്ന കൊച്ചു ഗ്രാമത്തിൽ സംസ്ഥാനഗവണ്മെൻറിൻെറ പ്രധാന കാർമ്മികത്വത്തിൽ കഴിഞ്ഞ വ്യാഴാഴ്ച നടന്ന സമൂഹവിവാഹം ഒരു പുതിയ തുടക്കമാണെന്ന കാര്യം ശരി. ജാതിയും മതവും പണവും മറന്നുള്ള ഒരു തുടക്കം.

ഇതുപോലൊരു വിവാഹമാമാങ്കം ചരിത്രത്തിൻെറ താളുകളിലൊരിടത്തും കാണില്ല. ഒന്നോ രണ്ടോ പേരുടെ സ്വപ്നങ്ങളല്ല, 348 യുവതീയുവാക്കളുടെ ജീവിതസ്വപ്നങ്ങളാണു് ഇവിടെ, കീരമ്പാറയിലെ നാലുനിലപ്പന്തലിൽ, രാഷ്ട്രത്തിൻെറ പ്രഥമപൗരൻെറ സാമീപ്യത്തിൽ സാക്ഷാത്കരിക്കപ്പെട്ടതു്. അതു മാത്രമോ, ഈ വധൂവരന്മാരെ അനുഗ്രഹിക്കുവാൻ സംസ്ഥാന ഗവർണ്ണറും മുഖ്യമന്ത്രിയും മററു മന്ത്രിമാരും എത്തിയിരുന്നു. ആ ഗ്രാമവാസികൾക്കാകമാനം അതൊരു മഹോത്സവംപോലെ ആയിരുന്നു.

ബുധനാഴ്ചമുതൽ തന്നെ കീരമ്പാറ ആവേശത്തിമിർപ്പിലായിരുന്നു. കീരമ്പാറ പഞ്ചായത്തിൻെറ ഗ്രാമോത്സവത്തോടനുബന്ധിച്ചു് സംഘടിപ്പിക്കുന്ന സമൂഹ വിവാഹമേളയ്ക്കു് ഒരുങ്ങുകയായിരുന്നു അവർ. വ്യാഴാഴ്ച പുലർന്നതോടെ ഈ ഗ്രാമമാകെ വിവാഹമന്ത്രധ്വനിയാൽ മുഖരിതമായി. ഗ്രാമീണരെല്ലാം കീരമ്പാറ ഹൈസ്കൂളിലെ നാലുനിലപ്പന്തലിൽ ഒത്തുകൂടി. പന്തലിൽ സ്ഥലം കിട്ടാത്തവർ തൊട്ടടുത്തു സ്ഥാനം പിടിച്ചു. പന്ത്രണ്ടു മണിയോടെ രാഷ്ട്രപതിയെത്തി. ആദ്യം കത്തോലിക്കാ മണവാട്ടിമാരും മണവാളൻമാരും പിന്നെ ഹിന്ദു വധൂവരന്മാരും മൂന്നാമതു് യാക്കോബായ ജോഡികളും പിന്നെ മുസ്ലിങ്ങളും ഒടുവിൽ മതത്തിൻെറ വഴിവിട്ടവരുടെ രജിസ്റ്റർ വിവാഹവും. അവസാനം അയ്യായിരം പേർക്കു് വിഭവസമൃദ്ധമായ സദ്യയും.

ഇതെല്ലാം കഴിയുമ്പോഴാണു് നേരത്തേ പറഞ്ഞ 'പക്ഷേ'യുടെ പ്രശ്നം ഉദിക്കുന്നതു്. രാഷ്ട്രപതി സെയിൽസിംഗ്, തൻെറ പ്രസംഗത്തിൽ സൂചിപ്പിച്ച 'സാമൂഹ്യ പരിഷ്കരണം' എന്ന പ്രയോഗം ഉയർത്തുന്ന ചില സംശയങ്ങൾ.

അതായതു് അനാഥരായ, പാവങ്ങളായ ഇത്രയേറെപ്പേരെ വിവാഹം കഴിപ്പിക്കുകയും അവരുടെ ജീവിതത്തിനു് അതിലൂടെ ഒരു പുതിയ അർത്ഥം നൽകുകയും ചെയ്യുന്നതു് തീർച്ചയായും നല്ല കാര്യമാണു്. പക്ഷേ അതു് സാമൂഹ്യപരിഷ്കരണവും അതിനുള്ള തുടക്കവും ഒന്നും ആകില്ല. അടിസ്ഥാനപരമായ പ്രശ്നങ്ങൾ പരിഹരിക്കാതെയുള്ള ഇത്തരം പരിപാടികൾ വെറും തൊലിപ്പുറത്തുള്ള ചികിത്സ മാത്രമാകുന്നു.

കാരണം വിശദീകരിക്കാം: കിരമ്പാറ മംഗല്യനഗറിലെ നാലുനിലപ്പന്തലിൽ വച്ചു് ഇവരെ താലികെട്ടിച്ചു് മധുരവും തിരുമധുരവും കൊടുത്തുവിടുന്നതോടെ ഇതിൻെറ സംഘാടകരുടെ ചുമതല തീരുന്നു. നാളെ ഇവർ എവിടെ ജീവിക്കുമെന്നോ എന്തു തൊഴിൽ ചെയ്തു ജീവിക്കുമെന്നോ ഒന്നും അവർക്കു് അറിയേണ്ട ആവശ്യമില്ല. അറിയാനും പോകുന്നില്ല.

അതുകൊണ്ടാണു് ഈ അനാഥരുടെ നാളയെക്കുറിച്ചു് ആലോചിക്കാതെ അവർക്കു നല്കുന്ന പുതുജീവിതം വെറും പ്രചരണത്തിൻെറ ഭാഗമാണെന്നു് ചിലരൊക്കെപ്പറയുന്നതു്.

—സ്റ്റാഫ് ലേഖകൻ

തിരക്കു്. വിവാഹം കാണാനല്ല, വിവാഹിതരാകാൻ—കീരമ്പാറ ഗ്രാമം കണ്ട കാഴ്ച





# ഗ്രാമവും നഗരവും യുവജനോത്സവ വേദിയിൽ

**തിരുവനന്തപുരത്തു നടന്ന കേരളസർവ്വകലാശാലാ യുവജനോത്സവത്തെപ്പറ്റി ഒരവലോകനം.**

ഗ്രാമത്തിലെ ഒരു കോളേജിൽനിന്നുള്ള കുട്ടികളായിരുന്നു, അവർ. എല്ലാരും പട്ടികജാതികളിൽപ്പെട്ടവർ. പ്രീഡിഗ്രി വിദ്യാർത്ഥികൾ. പകിട്ടൊട്ടുമില്ലാത്ത അലസ വേഷത്തിൽ, നാട്ടിൻപുറത്തിന്റെ ഇല്ലായ്മകളുടെ പ്രതീകങ്ങളായി അവർ വേദിയിൽ നിരന്നുനിന്നു. കേരള സർവ്വകലാശാലാ യുവജനോത്സവം 1985-ന്റെ അരങ്ങായിരുന്നു അത്. രണ്ടാംദിവസം ഗ്രൂപ്പ് മ്യൂസിക് മത്സരം നടക്കുകയാണ്. സെനറ്റ്ഹാൾ തിങ്ങിനിറഞ്ഞിരുന്ന സദസ്സിനുമുന്നിൽ പകച്ചുനിന്നുകൊണ്ട് അവർ പാടി. മണ്ണിന്റെ മണവും വിയർപ്പിന്റെ ചൂരുമുള്ള പാട്ട്. ഇടയ്ക്കിടെ അവരുടെ ശബ്ദം ഇടറി. മൈക്കും ഗായകരും തമ്മിലുള്ള അകലം അധികമായിപ്പോയതുകാരണം പാട്ടു വ്യക്തമായി കേൾക്കാൻ വയ്യ. അക്കൂസ്റ്റിക് സംവിധാനങ്ങളെക്കുറിച്ച് തെല്ലും അറിവില്ലാത്ത അവരുടെ 'പെർഫോമെൻസ്' തീരെ നിരാശാജനകം തന്നെയായിരുന്നു.

തങ്ങൾക്ക് സമ്മാനം കിട്ടുമെന്ന് ഒരു പ്രതീക്ഷയുമില്ലെന്ന് അരങ്ങിനു പിന്നിൽ വച്ച് ആ കുട്ടികൾ പറഞ്ഞു. കാരണം സിറ്റിയിലെ കോളേജുകളുമായി മത്സരിച്ചു ജയിക്കാൻ കഴിയില്ല എന്നൊരു തോന്നൽ അവരെ ഭരിച്ചിരുന്നു. അവരുടെ കൂട്ടത്തിൽ ആരുംതന്നെ സംഗീതം അഭ്യസിച്ചിട്ടുള്ളവരല്ല. റിഹേഴ്സൽ കാര്യമായൊന്നും നടത്തിയില്ലായിരുന്നു. അന്നു രാവിലെ മാത്രമാണ് പാട്ടിന്റെ ട്യൂൺ സെറ്റ് ചെയ്തത്. സ്വന്തമായി പാട്ടെഴുതി ട്യൂൺചെയ്താണ് അവതരിപ്പിച്ചത്. തങ്ങളുടെ വാസനകളെ വളർത്തിയെടുക്കാൻ സഹായിക്കാനായി കോളേജിനുള്ളിലോ പുറത്തോ ആരുമില്ല. കോളേജ് ആർട്ട്സ് ക്ളബ്ബ് തന്ന യാത്രപ്പടികൊണ്ട് ഒന്നിനും തികഞ്ഞില്ല. കഥാപ്രസംഗം, മലയാളം പ്രസംഗം, ഉപന്യാസ രചന, ചെറുകഥയെഴുത്ത് തുടങ്ങിയ മത്സരങ്ങളിലും അവരിൽ ചിലർ പങ്കെടുത്തു. സമ്മാനം ഒന്നുപോലും കിട്ടിയില്ല. അതിൽ നിരാശയില്ല. ഇനിയും വരും. എന്നെങ്കിലും സമ്മാനം കിട്ടുമെന്ന പ്രതീക്ഷയുമായി ഫലപ്രഖ്യാപനം കേൾക്കാൻ നില്ക്കാതെ അവർ സ്ഥലംവിട്ടു.

തിരുവനന്തപുരം ജില്ലയിലെതന്നെ മറ്റൊരു നാട്ടിൻപുറത്തെ കോളേജിൽ നിന്നെത്തിയ കുട്ടികൾക്ക് സമ്മാനം കിട്ടുമെന്ന് ഉറച്ച പ്രതീക്ഷയുണ്ടായിരുന്നു. യാത്രപ്പടി കിട്ടിയിരുന്നില്ലെങ്കിലും സ്വന്തം കൈയിൽനിന്നു കാശുമുടക്കി എത്തിയതുതന്നെ അതുകൊണ്ടായിരുന്നു. അവരുടെ കൂട്ടത്തിലും സംഗീതം പഠിച്ചവർ ആരുമുണ്ടായിരുന്നില്ല. തികച്ചും ഗ്രാമീണമായ അന്തരീക്ഷം അവർ പാടിയ പാട്ടിൽ ആദ്യന്തം ഓളംവെട്ടിനിന്നു. ഉടുക്കിന്റെ ശബ്ദത്തോടെയായിരുന്നു കൊയ്ത്തുപാട്ടിന്റെ ഈണത്തിലുള്ള ആ ഗാനത്തിന്റെ തുടക്കം.

തിരുവനന്തപുരം നഗരത്തിലെ പെൺകുട്ടികൾ മാത്രം പഠിക്കുന്ന രണ്ടു കോളേജുകളിൽനിന്നെത്തിയവരാണ് ഗ്രൂപ്പ് മ്യൂസിക്കിന് ഒന്നും രണ്ടും സമ്മാനങ്ങൾ കരസ്ഥമാക്കിയത്. മൂന്നാംസമ്മാനം കൊല്ലത്തെ ഒരു കോളേജിനും.

ഒന്നാംസമ്മാനം നേടിയ ടീമിന് ഒന്നാംസമ്മാനം കിട്ടുമെന്ന് പ്രതീക്ഷയും കിട്ടണമെന്ന് ആഗ്രഹവും അവരുടെ ഗാനംകേട്ട സകലർക്കുമുണ്ടായിരുന്നു. ആ കുട്ടികളെ പരിശീലിപ്പിച്ചുകൊണ്ടുവന്ന അവരുടെ കോളേജിലെ മ്യൂസിക് പ്രൊഫസർ ആ 'ട്രേഡ്സീക്രട്ട്'' എന്താണെന്നു വ്യക്തമാക്കി: ''പാട്ട് മെലഡിയിൽ മുങ്ങിയിരിക്കണം. ക്ലാസ്സിക്കൽ അംശങ്ങളുടെ ലേശമൊരു ടച്ച്, ലേശം മാത്രം, അതിലുണ്ടാകണം. ഫോക്എലിമെന്റുകൾ കഴിവതും കുറയ്ക്കണം. എന്നാൽ അവിടവിടെ കുറേശ്ശ ഇട്ടുകൊടുക്കാൻ മറക്കുകയുമരുത്.'' ഈ ചേരുവ ഫലപ്രദമാണെന്നതിന് അംഗീകാരമാണല്ലോ അവർക്കു കിട്ടിയ സമ്മാനം. ജഡ്ജിമാരും അഭിപ്രായപ്പെട്ടു: ക്ലാസ്സിക്കൽ സംഗീതത്തോട് ചാഞ്ഞുനില്ക്കുന്ന ഒരു പ്രവണതയാണ് പൊതുവേ ഗാനങ്ങളിൽ കേട്ടത്. അത് ആശാവഹമാണ്. ഒരേ ഈണത്തിന്റെ നേരിയ ഇഴയിൽ സ്വരരാഗങ്ങൾ കൊരുത്ത് പത്തുപേർ ഇടറാതെ, ധാരമുറിയാതെ ഒന്നായി പാടിനിന്നപ്പോൾ ശ്രോതാക്കൾക്കത് അദ്ഭുതമായി. എല്ലാരും ഒരേ നിറത്തിലും തരത്തിലുമുള്ള വേഷമണിഞ്ഞുനിന്നത് കണ്ണിനും ഇമ്പമായി, ആകാശവാണിയിൽ പാടാറുള്ള ഒരു ഗായികയാണ് ഗ്രൂപ്പ്ലീഡർ. എല്ലാരും സംഗീതവിദ്യാർത്ഥിനികൾ. എട്ടുപേർ സംഗീതം എം.എ. വിദ്യാർത്ഥിനികൾ. ഒരാൾ അതേ വിഷയത്തിൽ ബി.എ.-യും മറ്റൊരാൾ പ്രീഡിഗ്രിക്കും പഠിക്കുന്നു. ഇവർക്കുവേണ്ടി പ്രത്യേകമായി ഗാനം തയ്യാറാക്കിക്കൊടുത്തത് പ്രശസ്ത ഗാനരചയിതാവായ കവി. അതിന് ട്യൂൺ നൽകിയത് പ്രശസ്തനായ ഒരു ചലച്ചിത്ര ഗാനസംവിധായകനും. പിന്നെ കോളേജിലെ മ്യൂസിക് പ്രൊഫസറുടെ കീഴിൽ ചിട്ടയോടുകൂടിയ ഒരാഴ്ചത്തെ റിഹേഴ്സലും. ഗ്രൂപ്പ് സോങ്ങ് മത്സരത്തിൽ പങ്കെടുത്ത പതിനാറു ടീമുകളിൽ വച്ചേറ്റവും മികച്ച പ്രകടനം കാഴ്ചവയ്ക്കാൻ ഇവർക്കു കഴിഞ്ഞതു വെറുതെയല്ല. സ്വന്തമായി പാട്ടെഴുതി, സ്വന്തമായി ട്യൂൺചെയ്ത് ആരുടെയും സഹായം കൂടാതെ സ്വയം റിഹേഴ്സൽ നടത്തിക്കൊണ്ടുവന്ന പ്രീഡിഗ്രിക്കാരായ വിദ്യാർത്ഥീവിദ്യാർത്ഥിനികൾ ഇക്കാര്യത്തിൽ അവിവേകമോ അതിസാഹസികത്വമോ കാട്ടുകയായിരുന്നുവെന്നു പറയാനാവുമോ?

●

സാമ്പത്തികമായി പിന്നാക്കം നില്ക്കുന്ന കുട്ടികൾക്ക് കലാരംഗത്തു മുന്നോട്ടുവരാൻ കഴിയാതെപോകുന്ന ഒരവസ്ഥയാണ് ഇന്നു നിലവിലുള്ളത്. പാവപ്പെട്ട കുട്ടികൾക്ക് രംഗത്ത് കഴിവുകൾ പ്രകടിപ്പിക്കാനും വളരാനുമുള്ള അവസരമൊരുക്കാൻ സ്കൂൾ തലത്തിൽ ചില ക്രമീകരണങ്ങൾ ഏർപ്പെടുത്തുന്നകാര്യം ഗവണ്മെന്റിന്റെ പരിഗണനയിലുണ്ട് യുവജനോൽസവത്തിന്റെ സമാപനച്ചടങ്ങിൽ സമ്മാനദാനം നിർവ്വഹിക്കവേ വിദ്യാഭ്യാസ വകുപ്പു മന്ത്രി ടി. എം. ജേക്കബ് പ്രസ്താവിച്ചു. അന്താരാഷ്ട്ര യുവജനവർഷം ഇക്കൊല്ലംതന്നെ കേരളത്തിൽ ആദ്യത്തെ ഇൻറർ യൂണിവേഴ്സിറ്റി യൂത്ത് ഫെസ്റ്റിവൽ നടത്തണമെന്ന് തനിക്കാഗ്രഹമുണ്ടെന്നും അതിനെപ്പറ്റി ആലോചിക്കാൻ മൂന്നു യൂണിവേഴ്സിറ്റികളുടെയും വി. സി. മാരുടെ ഒരു യോഗം ഉടനെ വിളിച്ചു കൂട്ടുമെന്നും മന്ത്രി അറിയിച്ചു.



ഏറ്റവും കൂടുതൽ പോയിൻറ് നേടിക്കൊണ്ട് അഞ്ചൽ കോളേജിലെ ജ്യോതി, വിദ്യാഭ്യാസ വകുപ്പു മന്ത്രിയിൽനിന്ന് ചാമ്പ്യൻഷിപ്പ് ഏറ്റുവാങ്ങുന്നു.

●

നാട്ടിൻപുറത്തുനിന്നു വന്ന ഒരു പെൺകുട്ടിയാണ് ഇത്തവണ തലസ്ഥാന നഗരിയിൽവച്ചു നടന്ന കേരള സർവ്വകലാശാലാ യുവജനോത്സവത്തിൽ ഏറ്റവും കൂടുതൽ പോയിന്റുകൾ നേടിക്കൊണ്ട് ഓവറാൾ വ്യക്തിഗത ചാമ്പ്യൻഷിപ്പ് കരസ്ഥമാക്കിയത്. അഞ്ചൽ സെൻറ് ജോൺസ് കോളേജിലെ രണ്ടാംവർഷ പ്രീഡിഗ്രി വിദ്യാർത്ഥിനി ജ്യോതി, തികച്ചും നാടൻ വേഷത്തിൽ സമ്മാനം വാങ്ങാൻ അരങ്ങിലെത്തിയപ്പോൾ ആ എളിമ നഗരത്തിന്റെ അലങ്കാരത്തൊങ്ങലുകൾക്കു മുന്നിൽ കണ്ണഞ്ചി മതിമറന്നിരുന്ന സദസ്സിന്റെ കണ്ണിൽ വിസ്മയം.

തിരുവനന്തപുരം നഗരത്തിലെ കോളേജുകളാണ് സമ്മാനങ്ങളിൽ ഒട്ടുമുക്കാലും കൊയ്തുവാരിക്കൂട്ടിയതെങ്കിലും വ്യക്തിഗത ചാമ്പ്യൻഷിപ്പ് നാട്ടിൻപുറത്തെ കോളേജിൽനിന്നു വന്ന കുട്ടിക്കാണ് ലഭിച്ചത് എന്നതു ശ്രദ്ധേയമായി. അഞ്ചൽ സെൻറ് ജോൺസ് കോളേജിന് കിട്ടിയ ഒൻപതുപോയിന്റും ജ്യോതി തനിയെ നേടിയവയായിരുന്നു. എന്നിരിക്കിലുമത് നാട്ടിൻപുറം നഗരത്തെ വെന്നു നേടിയതാണെന്നു പറയാൻ കഴിയുന്നതെങ്ങനെ? ഗ്രാമീണ പെൺകുട്ടിയാണെങ്കിലും നഗരത്തിൽ മത്സരബുദ്ധിയോടെ കുട്ടികളെ യുവജനോത്സവങ്ങൾക്കു പാകമാക്കി പരിശീലിപ്പിച്ചുവിടുന്ന ഒരു ഡാൻസ് സ്കൂളിൽ നൃത്തമഭ്യസിച്ചുവരികയാണ് ജ്യോതി.

മുപ്പത്തിരണ്ടിനങ്ങളിലായി അഞ്ഞൂറോളം വിദ്യാർത്ഥികളാണ് മൂന്നു ദിവസങ്ങളിലായി മൽസരവേദിയിൽ അണിനിരന്നത്. സർവകലാശാല ഡിപ്പാർട്ട്മെന്റുകളുൾപ്പെടെ മൽസരത്തിൽ പങ്കെടുത്ത അറുപതോളം കോളേജുകളിൽ മുപ്പത്തിയേഴെണ്ണത്തിനും സമ്മാനം ലഭിക്കുകയുണ്ടായി. ഏതാനുമെണ്ണമൊഴികെ മിക്കവാറും എല്ലാ കോളേജുകളിൽനിന്നും വിദ്യാർത്ഥികൾ യുവജനോൽസവത്തിൽ പങ്കെടുക്കാനെത്തിയിരുന്നു. ഗാന്ധിജി സർവകലാശാല വിഭജിച്ചു മാറ്റിയതോടെ പാതിയും കോളേജുകൾ അങ്ങോട്ടു പോയതിന്റെ കുറവ് പങ്കെടുക്കലിന്റെ കാര്യത്തിൽ യുവജനോൽസവത്തിൽ നിഴലിച്ചു എന്നു പറയാൻവയ്യ. നേരെമറിച്ച് പാർട്ടിസിപ്പേഷൻ വളരെ കൂടുകയാണുണ്ടായത്. കോളേജു വിദ്യാർത്ഥികളുടെ ഇത്ര വിപുലമായ പങ്കുകൊള്ളൽ കേരള സർവകലാശാലാ യുവജനോൽസവത്തിൽ ഇതാദ്യമാണെന്നു തോന്നുന്നു.

●

കുശുകുശുക്കലുകളും അമർത്തിപ്പിടിച്ച പരദൂഷണം പറച്ചിലുകളുംകൊണ്ട് വിഷലിപ്തമാവും അണിയറ; ഓരോ സമ്മാനപ്രഖ്യാപനം കഴിയുമ്പോഴും സമ്മാനം കിട്ടിയവർക്ക് ആഹ്ലാദം. അവരുടെ കലാധ്യാപകർക്കും രക്ഷാകർത്താക്കൾക്കും ആത്മനിർവൃതി. സമ്മാനം കിട്ടാത്തവർക്കു സങ്കടം, അപമാനദുഃഖം. അപ്പോൾ തങ്ങളുടെ നൃത്തശൈലിയാണ് ശുദ്ധമായതെന്ന് ശഠിച്ചുകൊണ്ട് അവരുടെ കലാധ്യാപകർ വിധികർത്താക്കൾക്കു തെറ്റിയെന്നു കുറ്റംപറയും. അതുകേട്ട് രക്ഷാകർത്താക്കളുടെ ചമ്മൽ തീരും. ഇനി അടുത്തയാണ്ടത്തെ മത്സരത്തിന് തങ്ങളുടെ കുട്ടിയെ തയ്യാറാക്കുന്നതിനെച്ചൊല്ലിയുള്ള ചിന്തയിലാവും അവർ.

കുച്ചിപ്പുഡി ആചാര്യൻ വെമ്പട്ടി ചിന്ന സത്യത്തിന്റെ ശിഷ്യരാണ് തങ്ങളെന്ന് യുവജനോത്സവത്തിൽ കുച്ചിപ്പുഡി നൃത്തമത്സരത്തിന് കുട്ടികളെ ഒരുക്കിക്കൊണ്ടുവന്ന അധ്യാപകർ ഒരേ സ്വരത്തിൽ അവകാശപ്പെടുന്നു. പിന്നെങ്ങനെ ഇവിടെ അവതരിപ്പിക്കപ്പെട്ട കുച്ചിപ്പുഡിയിനങ്ങൾ പലതരത്തിലായി എന്നാർക്കുമറിഞ്ഞുകൂടാ. അവരവരുടെ ശൈലിയാണ് യഥാർത്ഥ ശൈലിയെന്ന് ഓരോരുത്തരും ശഠിക്കുന്നു. വെമ്പട്ടി ചിന്ന സത്യത്തിന്റെ ശിഷ്യർ മാത്രമല്ല ആന്ധ്രയിലെ കൃഷ്ണാജില്ലയിലുള്ള കുച്ചിപ്പുഡി ഗ്രാമത്തിൽ പോയി താമസിച്ച് അതിന്റെ തനിസ്വരൂപത്തിൽ ആ നൃത്തം പഠിച്ചുവന്നവരുമാണ് തങ്ങളെന്ന് അവരെല്ലാരും പറയുന്നു. ''എന്റെ കുട്ടി താലത്തിന്റെ വക്കിൽ ചവിട്ടിക്കയറിനിന്നാണ് തരംഗം ആടിയത്. തലയിൽ നിറകുടംവച്ച് കൈയിൽ തീപ്പന്തം പിടിച്ച് കണ്ണാടിച്ചില്ലുകളിൽ ചവിട്ടിനിന്ന്, മറ്റാരെങ്കിലും ആടിയോ?'' കുച്ചിപ്പുഡിക്ക് മത്സരിച്ച് സമ്മാനം കിട്ടാതെപോയ ഒരു കുട്ടിയുടെ നൃത്താധ്യാപകന്റെ ചോദ്യം അതാണ്. ''കുച്ചിപ്പുഡി എന്നാൽ താലത്തിൽ ചവിട്ടിനിന്നുള്ള നൃത്തമാണെന്നാണ് ഒരു തെറ്റിദ്ധാരണ. തരംഗം കുച്ചിപ്പുഡിയിൽ ചെറിയൊരിനം മാത്രമേ ആകുന്നുള്ളൂ.''—ആ നൃത്തരൂപത്തിൽ ഒന്നും രണ്ടും സമ്മാനം നേടിയ കുട്ടികളുടെ നൃത്താധ്യാപികയുടെ വാദം അങ്ങനെയാണ്.

●

ഒരു കുട്ടിയെ ഏതെങ്കിലുമൊരു ഇനത്തിൽ മത്സരത്തിനായി ഒരുക്കിവിടാൻ രക്ഷകർത്താക്കൾ പെടുന്നപാട് ചില്ലറയൊന്നുമല്ല. സാധാരണക്കാർക്ക് താങ്ങാനാവാത്ത ഫീസാണ് ഡാൻസ് സ്കൂളുകൾ ഈടാക്കുന്നത്. പന്ത്രണ്ടും പതിനാലും വർഷമായി നൃത്തം പഠിച്ചുവരുന്ന കുട്ടികൾ പലരെയും കണ്ടു. ഭരതനാട്യത്തിന് മത്സരത്തിന് തയ്യാറാകണമെങ്കിൽ ചുരുങ്ങിയത് മൂന്നുകൊല്ലമെങ്കിലും വേണം. എന്നാൽ മാസങ്ങൾക്കുള്ളിൽ കുട്ടികളെ മത്സരത്തിനു തയ്യാറാക്കാൻ പാകത്തിലുള്ള 'ക്രാഷ് കോഴ്സുകൾ' നടത്തുന്ന ഡാൻസ് സ്കൂളുകൾ നഗരങ്ങളിൽ കൂണുകൾപോലെ പെരുകിക്കൊണ്ടിരിക്കുകയാണ്. യുവജനോത്സവങ്ങളിൽ ഏറ്റവും കൂടുതൽ സമ്മാനങ്ങൾ വാങ്ങുക എന്നത് ഇവയിലോരോ സ്കൂളിന്റെയും പ്രസ്റ്റീജ് പ്രശ്നമാണ്. ബിസിനസ് ട്രിക്കാണ്. സരസ്വതീഭക്തിയെക്കാളേറെ ലക്ഷ്മീഭക്തിയാണ് അവിടങ്ങ



ളിൽ മുന്തിനില്ക്കുന്നതെന്നതാണ് യാഥാർത്ഥ്യം. സർവ്വകലാശാലാ യുവജനോത്സവത്തിന് മക്കളെയും കൂട്ടിവന്ന അച്ഛനമ്മമാരിൽ ഒട്ടുമുക്കാൽപ്പേരും സാമ്പത്തികമായി ഉയർന്ന തട്ടിൽ നില്ക്കുന്നവരാണ്. ബിസിനസ്കാരും, കോളേജ് പ്രൊഫസർമാരും, സയൻറിസ്റ്റുകളും ഉന്നതോദ്യോഗസ്ഥന്മാരും ട്രാൻസ്പോർട്ട് കോർപ്പറേഷൻ സൂപ്രണ്ടുമാരുമൊക്കെയാണവർ. എൻ. ജി. ഒ. മാരെ ആരെയും അക്കൂട്ടത്തിൽ കണ്ടില്ല. ദിവസവും അമ്പതും നൂറും രൂപ ഫീസ്കൊടുത്ത് വിദഗ്ധരായ കലാകാരന്മാരെ വീട്ടിൽ വിളിച്ചുവരുത്തി മക്കൾക്ക് കലാശിക്ഷണം നൽകാൻ അവർക്കതിനു പാങ്ങുവേണ്ടേ? ഒരു കൊല്ലത്തെ പരിശീലനത്തിനുശേഷം തൻെറ മകളെ മത്സരവേദിയിലേക്ക് ഒരുക്കിവിടാൻ ഒരു പിതാവിന് ചെലവായത് അയ്യായിരത്തിലേറെ രൂപ. വർദ്ധമാനമായ തോതിൽ കല വാണിജ്യവൽക്കരിക്കപ്പെട്ടു കൊണ്ടിരിക്കുന്നുവെന്നതല്ലേ നേര്?

''എനിക്ക് നൃത്തം പഠിക്കാൻ കഴിഞ്ഞില്ല; ഞാനെൻെറ മകളെ പഠിപ്പിച്ചു. അത്രതന്നെ.'' ആലപ്പുഴയിൽനിന്നെത്തിയ ഒരമ്മ അഭിമാനപുരസ്സരം പറഞ്ഞതങ്ങനെയാണ്. തങ്ങളുടെ സഫലമാകാത്ത കൗമാരസ്വപ്നങ്ങൾ സ്വന്തം കുട്ടികളുടെ വളർച്ചയിലൂടെ സാക്ഷാത്കരിക്കാൻ ശ്രമിക്കുകയാണ് മിക്ക രക്ഷാകർത്താക്കളും. പിള്ളേരുടെ കലാവാസന വികസിപ്പിക്കുക എന്നൊരു ചിന്ത മാത്രമേ തനിക്കുള്ളുവെന്നും അല്ലാതെ തൻെറ മകൾ സമ്മാനം നേടിയേതീരൂ എന്നൊന്നുമില്ലെന്നും കായംകുളത്തു നിന്നെത്തിയ ഒരു പിതാവ് പറഞ്ഞു. സൊസൈററിയിലിറങ്ങുമ്പോൾ ഡാൻസ് ആടാനൊക്കെ അത്യാവശ്യം അറിഞ്ഞിരിക്കണം. എങ്കിലേ സമൂഹത്തിൽ ഒരു ആക്റ്റീവ് മെമ്പറാകാൻ കഴിയൂ. താൻ ആർമിയിൽ മേജറായിരുന്നകാലത്ത് ഡാൻസ് അറിയാത്തതിൻെറ വിഷമമറിഞ്ഞുവെന്ന് ഇപ്പോൾ കേന്ദ്രഗവണ്മെൻറിൻെറ ഒരു ഗവേഷണ സ്ഥാപനത്തിൽ സയൻറിസ്റ്റായി ജോലിനോക്കുന്ന അദ്ദേഹം പറഞ്ഞു. സമ്മാനത്തിൽ കണ്ണില്ലെങ്കിൽ പിന്നെ കുച്ചിപ്പുഡി നൃത്തത്തിന് സമ്മാനം കിട്ടാത്തതുകൊണ്ടല്ലേ ഓട്ടൻതുള്ളൽ, മോഹിനിയാട്ടം, ഫാൻസിഡ്രസ് എന്നീ വിഭാഗങ്ങൾക്ക് പേരുകൊടുത്തിട്ടും പങ്കെടുക്കാതെ ആ കുട്ടി പിന്മാറിയതെന്തിന് എന്നു ചോദിച്ചപ്പോൾ ആശാൻ അതിനുത്തരം പറയുമെന്നു പറഞ്ഞ് അദ്ദേഹം ഒഴിഞ്ഞുമാറി. പിന്നീട് പ്രതീക്ഷയോടെ കഥകളി മൽസരത്തിൽ പങ്കെടുത്തെങ്കിലും അതിനും ആ കുട്ടിക്ക് സമ്മാനം കിട്ടിയില്ല. സമ്മാനം കിട്ടുക, ക്രെഡിററു നേടുക എന്നതിലുപരി കുട്ടികളെ പ്രത്യേകിച്ചും പെൺകുട്ടികളെ പ്രൊഫഷണൽ കലാകാരികളാക്കി വളർത്തിവിടാൻ മിക്ക രക്ഷാകർത്താക്കാൾക്കും താല്പര്യമില്ല. അവൾ പഠിക്കാൻ മിടുക്കിയാണ്, പിന്നെന്തിന് ഡാൻസുകാരിയാവണം? എന്നായിരുന്നു ഒരു പിതാവിൻെറ ചോദ്യം.

സമ്മാനം കിട്ടിയവരും കിട്ടാത്തവരും അവരുടെ രക്ഷാകർത്താക്കളും നൃത്താദ്ധ്യാപകരും ഒരേ സ്വരത്തിൽ പറഞ്ഞ ഒരു കാര്യം ഇക്കൊല്ലത്തെ യുവജനോൽസവത്തിൻെറ നടത്തിപ്പ് വളരെ ഭംഗിയായി എന്നാണ്.

ഇത്ര വിപുലമായൊരു കലോത്സവം വളരെക്കുറച്ചു കാശുകൊണ്ട് ഇത്രയേറെ ഭംഗിയായി നടത്താൻ തങ്ങളനുഭവിച്ച ബുദ്ധിമുട്ടുകൾ കേരള സർവ്വകലാശാലാ യൂണിയൻ ചെയർമാൻ വി. രാജേന്ദ്രബാബുവും ജനറൽ സെക്രട്ടറി എൻ ഷൗക്കത്താലിയും വിശദീകരിച്ചു. ആകെ 30,000 രൂപയായിരുന്നു ഫണ്ടിലുണ്ടായിരുന്നത്. കഴിഞ്ഞ കൊല്ലത്തെ യുവജനോത്സവത്തിന് 70,000 രൂപ ഫണ്ടിലുണ്ടായിരുന്നു. ഗാന്ധിജി സർവ്വകലാശാലാ രൂപീകരണത്തോടെ ഇക്കൊല്ലം ആ തുക പാതിയായി കുറഞ്ഞു. യുവജനോത്സവം ജനകീയപങ്കാളിത്തത്തോടെ തുറന്ന സ്ഥലത്ത് നടത്തണമെന്നായിരുന്നു സംഘാടകരുടെ ആഗ്രഹം. അതിനായി സാമ്പത്തികസഹായം തേടി അവർ ഗവണ്മെൻറിനെ സമീപിക്കുകയും ചെയ്തതാണ്. സർക്കാർ കനിഞ്ഞില്ല. അതുപോലെതന്നെ കോളേജുതലത്തിൽ ഒരു ശാസ്ത്രമേള നടത്താൻ ഒരുലക്ഷം രൂപ അനുവദിക്കണമെന്ന വിദ്യാർത്ഥികളുടെ അപേക്ഷയും സർക്കാർ ചെവിക്കൊണ്ടില്ല. അന്തർ സർവ്വകലാശാലാ യുവജനോത്സവം നടത്താനുള്ള സഹായാപേക്ഷയും സർക്കാർ തള്ളിക്കളഞ്ഞു. പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ടാണെങ്കിൽക്കൂടി ആർക്കും കുററംപറയാനാവാത്ത വിധത്തിൽ ഭംഗിയായാണ് ഇക്കൊല്ലത്തെ യുവജനോത്സവം നടന്നത്. ഒരപശബ്ദം പോലും സദസ്സിൽ നിന്നുയർന്നുകേട്ടില്ല. സമാപനദിവസം സെനററ്ഹാളിനുള്ളിൽ, കടന്നുകിട്ടാൻ കഴിയാതെ ആയിരക്കണക്കിനു വിദ്യാർത്ഥികളും രക്ഷാകർത്താക്കളും വിഷമിച്ചുവെന്നതു മാത്രമേ ഒരപവാദമായി ചൂണ്ടിക്കാണിക്കാനാവൂ. അതും സംഘാടകരുടെ കുററംകൊണ്ടായിരുന്നില്ല. അടുത്ത കൊല്ലമെങ്കിലും വിശാലമായ ഒരിടത്തുവച്ച് തുറന്ന വേദിയിൽ യുവജനോത്സവം അരങ്ങേറണമെന്ന തങ്ങളുടെ ആവശ്യം, സർക്കാർ അംഗീകരിക്കണമെന്ന് രാജേന്ദ്രബാബു ആവശ്യപ്പെട്ടു. ഈയടുത്ത കാലങ്ങളിൽ വച്ച് ഏററവും നീതിപൂർവ്വകമായ ഫലപ്രഖ്യാപനമായിരുന്നു ഈ യുവജനോത്സവത്തിലുണ്ടായതെന്ന് പരക്കെ അഭിനന്ദിക്കപ്പെടുന്നുണ്ട്. ഓരോ രംഗത്തും കിട്ടാവുന്നതിൽ ഏററവും വിദഗ്ധരായിരുന്നു ജഡ്ജുമാർ.

— സ്റ്റാഫ് ലേഖകൻ



**എം. ടി. ആർ.**

# അധമർണ്ണർ

**ദരിദ്രകുടുംബങ്ങളെ ഐ. ആർ. ഡി. പി. സർവ്വെയിൽ വീണ്ടും തിരഞ്ഞുപിടിക്കുന്നു. എന്നാൽ വായ്പാ സഹായം അവർക്ക് ഒരു വിദൂര സ്വപ്നമാണ് ഇപ്പോഴും.**

ദരിദ്രനാരായണന്മാരെ കണ്ടെത്താനും വായ്പാസഹായങ്ങൾ നൽകി ദാരിദ്ര്യത്തിൻെറ പടുകുഴികളിൽ നിന്ന് അവരെ 'സമതല'ങ്ങളിലേക്ക് കൈപിടിച്ച് ഉയർത്താനും വീണ്ടും ഒരു കുടുംബ സർവ്വെയ്ക്ക് കേരളം തുടക്കം കുറിച്ചു.

അധികാരിവർഗ്ഗം ഒരു ഫുൾപേജ് പരസ്യത്തിലൂടെ പത്രങ്ങളായ പത്രങ്ങളിലൊക്കെ ഈ വർഷവും ഐ. ആർ. ഡി, പി. സർവ്വെയെക്കുറിച്ച് കൊട്ടിഘോഷിച്ചു.

ഈ പരസ്യം വായിച്ചറിഞ്ഞോ, കേട്ടറിഞ്ഞോ, 'ദരിദ്രവാസി'കൾ കയ്പു നിറഞ്ഞ പൂർവ്വകാലാനുഭവങ്ങൾ മറന്ന് വീണ്ടും വായ്പയ്ക്കുവേണ്ടി നെട്ടോട്ടം തുടങ്ങും.

സബ്സിഡിയുടെ പേരിൽ സർക്കാർ നൽകുന്ന പിച്ചക്കാശിന് ഔദാര്യംപോലെ ബാങ്കുകാർ മനമില്ലാമനസ്സോടെ നൽകുന്ന വായ്പത്തുകയ്ക്കും വേണ്ടി ഈ ദരിദ്രവാസികൾ അനുഭവിച്ചു തീർക്കുന്ന യാതനകൾക്കു കണക്കില്ല.

ഗ്രാമസേവകൻെറ (ഇപ്പോൾ വില്ലേജ് എക്സ്റ്റൻഷൻ ആഫീസർ) ആഫീസിലും ബാങ്കിലും ഒട്ടേറെ തവണ കയറിയിറങ്ങണം. ഒരു ഡയറിയുമായി ജീവിക്കാൻ ഇറങ്ങിത്തിരിച്ച കുട്ടിനേതാക്കന്മാരുടെ മുമ്പിൽ തലചൊറിയണം. വായ്പ കിട്ടിയാൽത്തന്നെ അതാതു സമയം ഹാജരാക്കേണ്ട രേഖകൾ സമ്പാദിക്കാൻ ബ്ലോക്കാഫീസിലും ബന്ധപ്പെട്ട മററനേകം ആഫീസുകളിലും നിത്യവും മുഖം കാണിക്കേണ്ടിവരും.

ഈ ദുരിതങ്ങളൊക്കെ അനുഭവിച്ചുതീർത്തിട്ടും ഐ. ആർ. ഡി. പി. യുടെ ആരംഭംതൊട്ട് ഇന്നുവരെ ശ്രമിച്ചിട്ടും വായ്പ കൂടിത്തൊടാൻ കഴിയാത്തവരാണ് ഭൂരിഭാഗവും.

വായ്പയുടെ മുഖ്യ സൂത്രധാരനായ ഗ്രാമസേവകൻ ഒന്ന് കനിയണമെങ്കിൽത്തന്നെ എന്തുമാത്രം പാടുപെടണം!

കുന്നും കുഴിയും കടന്ന് എത്രയോ ചാലുകൾ നടന്നാണ് ആ ദിവ്യ ദർശനംതന്നെ ഒന്ന് തരപ്പെടുത്തി എടുക്കുന്നത്. ജോലിത്തിരക്കുകൾ ഒഴിഞ്ഞ ഒരു സമയം വായ്പാന്വേഷകനുവേണ്ടി കണ്ടെത്താൻ തന്നെ അദ്ദേഹത്തിന് പ്രയാസം.

ശകുനം കാണാൻ കൊള്ളാത്ത, ദുർമുഖങ്ങളുമായി രാവിലെതന്നെ കടന്നുവരുന്ന ഈ ദരിദ്രവാസികൾക്ക് ഉണ്ടോ ഈ വക കാര്യങ്ങൾ അറിയുന്നു?

എത്രമാത്രം തിരക്കുപിടിച്ച ഒരു ഔദ്യോഗിക ജീവിതമാണ് തനിക്കുള്ളതെന്ന് മനസ്സിലാക്കാനുള്ള വിശേഷബുദ്ധി കഴുതകൾക്ക് ഉണ്ടായിട്ടുവേണ്ടേ, അതിന് —

കോൺഫറൻസുകൾ, സ്റ്റേററ്മെൻറുകൾ, മഹിളാ സമാജ പ്രവർത്തനങ്ങളുടെ നിരീക്ഷണം, പമ്പുസെററുകൾ ഇലക്ട്രിക്ക് മോട്ടോറുകൾ തയ്യൽ മെഷീനുകൾ തുടങ്ങിയ വിലപിടിപ്പുള്ള ഉപകരണങ്ങൾ അതാതു സമയംതന്നെ ഗുണഭോക്താവിന് വിതരണം ചെയ്യുന്നുണ്ടോ എന്നറിയാൻ ഡീലർമാരുമായി സ്വകാര്യ സംഭാഷണങ്ങൾ നടത്തൽ, ചില ചില്ലറ അഡ്ജസ്റ്റ്മെൻറുകളിൽ ഡ്യൂട്ടിയിൽത്തന്നെ പുത്രകളത്രാദികളെ ഒന്നു കണ്ടുവരൽ—അങ്ങനെ എന്തെല്ലാം തിരക്കുകൾ.

ടി. ആറിൻെറ ഒരു കഥയുണ്ട്.

ആറുമാസം ഡെപ്പോസിററു പിരിവിനും ആറുമാസം വായ്പ നൽകുന്നതിനെപ്പററി ആലോചിച്ചിരിക്കാനും തുറന്നുവച്ചിരിക്കുന്ന ഒരു ബാങ്കിൽ ദിവസവും കയറിയിറങ്ങുന്ന ഒരു വായ്പാന്വേഷകൻെറ മാനസിക സംഘർഷങ്ങളെക്കുറിച്ച്–

അധമർണ്ണനെ കണ്ണുരുട്ടിക്കാണിച്ച് വിരട്ടി ഓടിക്കാനാണ് എല്ലാവർക്കും രസം.

ഗ്രാമസേവകൻ, ബാങ്ക്ഉദ്യോഗസ്ഥൻ– അങ്ങനെ എത്രയോ ഭീകരന്മാർ അധമർണ്ണൻെറ സ്വപ്നങ്ങളെ വേട്ടയാടുന്നു.

രാവിലെ റേഡിയോ തുറന്നാൽ, പത്രം വന്നാൽ, എന്തൊക്കെ പദ്ധതികളാണ് സാധുസംരക്ഷണത്തിനായി നമ്മുടെ സർക്കാർ ആസൂത്രണംചെയ്ത് നടപ്പാക്കുന്നതെന്ന് നോക്കൂ–

രണ്ടുനേരം കഞ്ഞി കുടിക്കാനുള്ള വകയില്ലെങ്കിലും ആനുകൂല്യങ്ങൾ അറിയാതെ പോവരുതല്ലോ എന്നു കരുതി പാവപ്പെട്ടവൻ അവൻെറ തിണ്ണയിൽ ഒരു റേഡിയോവാങ്ങി വച്ചിട്ടുണ്ട്. രാവിലെതന്നെ അത് ഓൺചെയ്ത് കാതുകൂർപ്പിച്ച് ഇരിക്കുകയുംചെയ്യും. (അക്ഷരം അറിയാത്തവൻ റേഡിയോ വിഭവങ്ങൾ ഭക്ഷിച്ച് വിശപ്പടക്കുന്നു.)

കൊട്ടിഘോഷിച്ച്നടപ്പിലാക്കുന്ന പദ്ധതികൾ അർഹമായ കൈകളിൽത്തന്നെ എത്തുന്നുണ്ടോ എന്നും അത് എത്രമാത്രം അവന് പ്രയോജനകരമായിഎന്നും അന്വേഷിച്ചറിയാനുള്ള ഒരു സംവിധാനം നമുക്ക് നിലവിലുണ്ടോ? – ഉണ്ടെങ്കിൽത്തന്നെ അത് കാര്യക്ഷമമായി പ്രയോജനപ്പെടുത്തുന്നുണ്ടോ?

ഐ. ആർ. ഡി. പി. (സമഗ്ര ഗ്രാമവികസന പദ്ധതി) യിൽ വായ്പ ഉപയോഗിച്ച് വാങ്ങുന്ന പമ്പുസെററിന്, കമ്പോളത്തിൽനിന്ന് റൊക്കം കാശുകൊടുത്തുവാങ്ങുന്ന അതേ പമ്പുസെററിനേക്കാൾ അഞ്ഞൂറു രൂപയെങ്കിലും കൂടുതലായി വായ്പക്കാരൻ വില നൽകേണ്ട സാഹചര്യങ്ങളാണ് നിലവിലുള്ളത്. അഗതികൾക്ക്എറിഞ്ഞുകൊടുക്കുന്നപിച്ചക്കാശിൽനിന്നുപോലും കൈയിട്ടുവാരാൻ എത്രയെത്ര ചട്ടമ്പികളാണ് ഒളിഞ്ഞും പതുങ്ങിയും കാത്തിരിക്കുന്നതെന്നോ—

ഈ ചട്ടമ്പികൾ ചൊടിക്കും—

അധമർണ്ണൻെറ കൈകൾ സംശുദ്ധമാണോ?

അത്യാപത്തിൽ—അത്യാവശ്യ സന്ദർഭങ്ങളിൽ—പണത്തിന് തിടുക്കം അനുഭവപ്പെടുമ്പോൾ എന്തു നഷ്ടം സഹിച്ചും ഏതു പദ്ധതിയുടെ പേരിലായാലും ഒരു വായ്പ സംഘടിപ്പിക്കാൻ അവൻ നിർബന്ധിതനാവാറുണ്ട്.

ചിലപ്പോൾ ആരാൻെറ തൊഴുത്തിലെ പശുവിനെ അഴിച്ചുകൊണ്ടുവന്ന് കാണിച്ചായിരിക്കാം, വായ്പ എടുത്തത്.

— പക്ഷേ ആ വായ്പയ്ക്കുപോലും അവൻ കനത്ത വില നൽകേണ്ടിവന്നിട്ടുണ്ട്.

പ്രസംഗിച്ച് നടക്കാൻ, പ്രസ്താവനകൾ ഇറക്കാൻ, പത്രങ്ങളിൽ പരസ്യപ്പെടുത്താൻ തല്ലിക്കൂട്ടി ഉണ്ടാക്കിയ സ്ഥിതിവിവരകണക്കുകളാണ് നാം ഇന്നുവരെയും തയ്യാറാക്കിയിട്ടുള്ളത്. വാസ്തവങ്ങളുടെ ആയിരം കാതങ്ങൾക്കപ്പുറം നില്ക്കുന്ന ഈ കണക്കുകൾ ഉദ്ധരിച്ചുകൊണ്ടാണ് പുരോഗതിയെപ്പററി പ്രസംഗിച്ച് നേതാക്കൾ ഊററംകൊള്ളുന്നത്! വായടിച്ച് അരങ്ങു തകർക്കുന്നത്!!

പെരുപ്പിച്ചു കാണിക്കുന്ന പുരോഗതിയുടെ, കടുത്ത ചായം വാരിപ്പൂശിയ പുറംചട്ട മാത്രമാണ്, നാം ശ്രദ്ധിച്ചിട്ടുള്ളത്. ഉൾത്താളുകളിൽ കണ്ണീരു വീണു നനഞ്ഞ കദനത്തിൻെറ കലങ്ങിയ കറുത്ത അക്ഷരങ്ങൾ, ചില കഥകൾ പറയുന്നു.

കണ്ടുവിൻെറ മകൻ കൃഷ്ണൻെറ കഥ, കേൾക്കാം.

കണ്ടാൽത്തന്നെ ഒരു പാവം.

വായ്പ ലഭിക്കാൻ എല്ലാ അർഹതകളുമുണ്ട്. കുറുക്കുവഴികൾ അറിയാത്തതുകൊണ്ട്, കാണേണ്ടവരെ കാണേണ്ട രീതിയിൽ കാണാത്തതുകൊണ്ട് കൃഷ്ണൻെറ വായ്പ ഇപ്പോഴും കടലാസ്സിൽത്തന്നെ.

അമ്പത്തിരണ്ട് വയസ്സുണ്ട് അയാൾക്ക്—

കണ്ടാൽ അതിലും അധികമുണ്ടെന്നു തോന്നിക്കും.



ക്ഷയരോഗമോ പട്ടിണിയോ അയാളെ എല്ലും തോലുമാക്കി തീർത്തിരിക്കുന്നു. വാരിയിലും നെഞ്ചിലും എല്ലുകൾ എഴുന്നുനില്ക്കുന്നു ഉൾവലിഞ്ഞ കണ്ണുകളിൽനിന്ന് പ്രകാശത്തിൻെറ ഒരു തരിപോലും പൊഴിഞ്ഞുവീഴുന്നില്ല.

കൃഷ്ണൻ പതിനാറുവയസ്സിൽ തുടങ്ങിയതാണ് ഈർച്ചപ്പണി—

മില്ലുകൾ വന്നതോടെ പണി ഇല്ലാതായി.

—ഒരുപണി എടുക്കാനും ഇപ്പോൾ ശരീരത്തിന് ആവതില്ല.

ഐ. ആർ. ഡി, പി. പദ്ധതിയിൽ ഒരു പശുവിനെ വാങ്ങിക്കാൻ കഴിഞ്ഞാൽ, നാലുകാശിന് വരുമാനമായല്ലോ എന്നോർത്താണ് ഇറങ്ങിപ്പുറപ്പെട്ടത്.

ഗ്രാമസേവകനെ കണ്ട് വിവരങ്ങൾ ഒന്ന് എഴുതിഎടുപ്പിക്കാൻതന്നെ അയാൾ പെട്ടപാടു ദൈവത്തിനു മാത്രമേ അറിയൂ.

ദേശസാൽകൃതബാങ്കിൽ നിന്നാണ് വായ്പ ലഭിക്കുക എന്നാണ് അയാളെ പറഞ്ഞുധരിപ്പിച്ചിരുന്നത്. കുന്നംകുളത്ത് ബാങ്കിൽ പോയി ഒരു അക്കൗണ്ട് തുടങ്ങുകയും ചെയ്തു.

വർഷം ഒന്നു കഴിഞ്ഞു.

—ബാങ്കിൽ അന്വേഷിച്ചപ്പോൾ ബ്ലോക്കാഫീസിൽനിന്ന് ഇനിയും അപേക്ഷ ബാങ്കിൽ എത്തിയിട്ടില്ല.

ബ്ലോക്കിൽ ചെന്നപ്പോൾ ഗ്രാമസേവകനെ വീണ്ടും കാണുവാൻ നിർദ്ദേശിച്ചു.

ഇതിനിടെ ഗ്രാമസേവകന്മാർ പലരും വന്നു, പോയി. വായ്പയ്ക്കുവേണ്ടി നടന്നു നടന്ന് കൃഷ്ണൻെറ കാലടികൾ തേഞ്ഞു. പൂവാലിപ്പശുവും തുള്ളിച്ചാടി നടക്കുന്ന കിടാവും കൃഷ്ണൻെറയും മക്കളുടെയും സ്വപ്നങ്ങളിൽ ഇപ്പോഴും മേഞ്ഞു നടക്കുന്നു.

എല്ലാവർക്കും വായ്പ നല്കി സഹായിക്കാനാവുമോ എന്ന ഒരു മറുചോദ്യം കൂടി നമുക്കു പ്രതീക്ഷിക്കാം—

ഉത്തരമുണ്ട്.

–വായ്പ ലഭിക്കാൻ വഴിയില്ലെങ്കിൽ അതങ്ങ് തുറന്നു പറഞ്ഞ് ആളെ ഒഴിവാക്കാമല്ലോ?

ഇനിയും നടക്കാൻ വയ്യ—

കാലടികൾ ഇനിയും തേയാൻ വയ്യ.

— നീണ്ട മുപ്പത്തേഴവർഷങ്ങൾ നാം, നമ്മെ ഭരിച്ചു. പണപ്പെട്ടിയുടെ താക്കോലും അധികാരവും മറെറാരാളുടെ കൈയിലാണെന്നു പറഞ്ഞ് നമുക്ക് ആരെയും കുററപ്പെടുത്താനില്ല.

എന്നിട്ടും നാം പരസ്പരം പഴിചാരുന്നു.

ബാദ്ധ്യതകൾ ചുമലുകൾ കുലുക്കി തട്ടിത്തെറിപ്പിച്ച് കുററം മററുള്ളവരുടേതാക്കുന്നു—

നമ്മളിൽ പലരും യജമാനന്മാർ ചമയുന്നു.

കോരന്മാർ കഞ്ഞികുടിക്കാൻ കുമ്പിളും തേടി ഓടുന്നു!



# തോമസ് ഏലിയ

# എന്റെ സിനിമ

എന്നാണ് ആ അദ്ഭുതം സംഭവിച്ചത് എന്നെനിക്കറിയില്ല. എന്തായാലും ഒരു സുപ്രഭാതത്തിൽ എനിക്കു ബോദ്ധ്യമായി ഞാനിഷ്ടപ്പെടുന്നവയെല്ലാംതന്നെ ചലച്ചിത്രത്തിൽ ഉൾച്ചേർന്നിരിക്കുന്നു എന്ന്. അന്നുമുതല്ക്കു സിനിമ എനിക്കൊരു അദ്ഭുതമായി. പിന്നീട് മനസ്സിലായി ചലച്ചിത്രരചന അനിഷേധ്യമായ ഒരു സാമൂഹിക ബാദ്ധ്യതയുമാണെന്ന്.

ഒരിക്കൽ തികച്ചും അവിചാരിതമായി എന്റെ കൈയിൽ ഒരു കൊച്ചു 8 എം. എം. ക്യാമറ വന്നുപെട്ടു. അന്നെനിക്കു പതിനേഴുവയസ്സായിരുന്നെങ്കിലും ഒരു ബാലന്റെ കൗതുകമായിരുന്നു ആ കളിപ്പാട്ടം കൈയിൽ കിട്ടിയപ്പോൾ. തല്ലിപ്പൊളിച്ച് അതിനകത്ത് എന്തൊക്കെയുണ്ടെന്നു നോക്കാൻ എന്റെ കൈകൾ തരിച്ചു. യാഥാർത്ഥ്യത്തിന്റെ ചില ഘടകങ്ങളെ പെറുക്കിയെടുത്ത് ലെൻസിലൂടെ കടത്തിവിട്ട് ഫിലിമിൽ അവയുടെ പ്രതിബിംബം പിടിച്ചെടുത്ത് അതിൽനിന്ന് വേണ്ട ശകലങ്ങൾ തിരഞ്ഞെടുത്തു കൂട്ടിഘടിപ്പിച്ച് ഒരു മൂർത്ത സ്വപ്നമാക്കി മാറ്റുമ്പോളത് യാഥാർത്ഥ്യത്തെ കൂടുതൽ സമ്പന്നമാക്കുന്ന ഭാഗിക യാഥാർത്ഥ്യമായിത്തീരുന്നുവെന്ന് ഞാൻ കണ്ടെത്തി.



തോമസ് ഏലിയയും പത്നിയും

ഈ കണ്ടെത്തൽ എന്നെ ഇപ്പോഴും വിസ്മയഭരിതനാക്കുന്നു. അകത്തെന്താണുള്ളതെന്നു കണ്ടുപിടിക്കാൻ എനിക്ക് ക്യാമറ തല്ലിത്തകർക്കേണ്ടിവന്നില്ല. അതിനുപകരം ഞാൻ കണ്ണിൽക്കണ്ടതെല്ലാം പെറുക്കി അതിനകത്തിട്ടു; പിന്നീട് അവ എങ്ങനെ രൂപാന്തരപ്പെടുന്നു എന്നു കാണാൻ വേണ്ടി. ചിലപ്പോഴെല്ലാം ഫലം നിരാശാജനകമായിരുന്നു. എന്നാൽ മറ്റു ചിലപ്പോൾ സന്തോഷംകൊണ്ട് ഞാൻ തുള്ളിച്ചാടുകയായിരുന്നു. അവിടെ ഞാൻ കണ്ടെത്തി, അപാരസാദ്ധ്യതകളുടെ വാശിയിളക്കുന്ന വെല്ലുവിളികളുടെ ഒരു ലോകം. ദൈനംദിന ജീവിതത്തിലെ അസംബന്ധങ്ങളെ വിഷയമാക്കി കാഫ്ക രചിച്ച ഒരു ചെറുകഥയ്ക്കു ചലച്ചിത്രരൂപം നൽകുകയായിരുന്നു ഞാൻ ആ കൊച്ചു ക്യാമറകൊണ്ട് ആദ്യം ചെയ്തത്.

എന്റെ രാഷ്ട്രീയവീക്ഷണം രൂപപ്പെട്ടതും അക്കാലത്താണ്. മതവിദ്യാലയങ്ങളിലൊന്നും പോയിരുന്നില്ലെങ്കിലും ഒരു കത്തോലിക്കാ വിശ്വാസിയായാണ് മാതാപിതാക്കൾ എന്നെ വളർത്തിയത്. പതിനഞ്ചു വയസ്സായിരുന്നപ്പോൾ ഞാൻ സ്വമനസ്സാലെ പള്ളിയിൽ ആരാധനയ്ക്കു പോയിരുന്നു. കുന്തിരിക്കത്തിന്റെ സുഗന്ധത്തെയും ഗ്രിഗോറിയൻ മന്ത്രോച്ചാരണങ്ങളെയും നിഗൂഢകഥകളെയും സുവിശേഷങ്ങളെയും ഞാൻ ആരാധിച്ചിരുന്നു. എല്ലാററിനുമുപരി ക്രിസ്തുരൂപമാണ് അനന്തമായ സൗന്ദര്യത്തോടും മഹത്വത്തോടും കൂടി എന്റെ മനസ്സിൽ പതിഞ്ഞുനിന്നത്. മറെറാരർത്ഥത്തിലാണെങ്കിലും ഇന്നും എന്റെ മനസ്സിൽ ആഴത്തിൽ പതിഞ്ഞുനില്ക്കുന്നത് ക്രിസ്തുരൂപം തന്നെ. ക്രിസ്തു ചുങ്കക്കാരെയും പരീശന്മാരെയും ദേവാലയത്തിൽ നിന്ന് ചാട്ടവാറോങ്ങി ആട്ടി പുറത്താക്കി. അദ്ദേഹം സത്യത്തിന്റെ വഴികാട്ടിത്തന്നു; വിനയമെന്തെന്ന് പഠിപ്പിച്ചു. മനുഷ്യരുടെ വേദനയെ സ്വന്തം അനുഭവമായി ഏറ്റു വാങ്ങി. സ്വാഭാവികമായും ക്രിസ്തുവിനെ കുരിശിലേക്ക് വലിച്ചിഴച്ച ദുഷ്ടന്മാർക്കെതിരെ നല്ലവനായ ക്രിസ്തുവിന്റെ പക്ഷത്തായി ഞാൻ. ആയിടയ്ക്കാണ് ഞാൻ മാർക്സിസവുമായി ബന്ധപ്പെടാൻ തുടങ്ങിയത്. കമ്മ്യൂണിസം സ്വർഗ്ഗംപോലെ എനിക്കു തോന്നി. ഒരൊററ വ്യത്യാസം ഞാൻ കണ്ടത് കമ്മ്യൂണിസം മനുഷ്യസമൂഹത്തിന്റെ വികസനത്തിന്റെ സയുക്തികവും സമുചിതവുമായ അനന്തരഫലമാണെന്നതും അതിലേക്ക് ഈ ജീവിതത്തിൽത്തന്നെ ചെന്നെത്താനാവും എന്നതും മാത്രമാണ്. സാമൂഹിക വികസനത്തിന് ചരിത്രത്തിലൂടെ പ്രകാശിതമാവുന്ന നിയമങ്ങളുണ്ട്. മനുഷ്യനെ നന്നാക്കാനും അനീതിയെ അമർച്ച ചെയ്യാനും ക്രിസ്തുവിന്റെ ഗുണഗണങ്ങൾ വാഴ്ത്തി പ്രസംഗിച്ചുനടന്നിട്ടു കാര്യമില്ലെന്നും മനുഷ്യന്റെ മാററത്തിനുള്ള ദാഹമാണ് അതിനു ചോദനയാകുന്നതെന്നും സാമ്പത്തികഘടകമാണ് അന്തിമവിശകലനത്തിൽ നിർണ്ണായകമാകുന്നതെന്നും എനിക്കു ബോദ്ധ്യമായി. സ്വർഗ്ഗം കിട്ടാൻ മനുഷ്യരെല്ലാം മാലാഖമാരാകുന്നതിനുവേണ്ടി കാത്തിരിക്കുന്നത് അർത്ഥശൂന്യമാണെന്നും മനുഷ്യൻ സ്വയം നന്നാകുന്നതിലൂടെ, ദീർഘവും ക്ലേശകരവുമായ ഒരു പ്രക്രിയയിലൂടെ സ്വർഗ്ഗം ഈ ഭൂമിയിൽത്തന്നെ പടുത്തുയർത്തുകയാണു വേണ്ടതെന്നും ഞാനറിഞ്ഞു. ഇതിനിടെ നിയമപഠനത്തിനു ഞാൻ സർവ്വകലാശാലയിൽ എത്തിക്കഴിഞ്ഞിരുന്നു. ആയിടയ്ക്ക് ഞാൻ കവിതകളെഴുതി. ചിത്രങ്ങൾ വരച്ചു. പിയാനോയും സംഗീതശാസ്ത്രവും പഠിച്ചു. സിനിമയിൽ അവയെല്ലാം ഒത്തുചേരുന്നു എന്ന കണ്ടുപിടിത്തം എന്നെ അങ്ങോട്ടാകർഷിച്ചു.

ബഹുജനമാദ്ധ്യമമെന്ന നിലയിലുള്ള അതിന്റെ അനന്തസാദ്ധ്യതകൾ ചലച്ചിത്രത്തെ കരുത്തുററ ഒരു ആശയായുധമാക്കുന്നു. എന്നിരിക്കിലും ചലച്ചിത്രത്തിന്റെ ഈ വശം പരക്കെ തെററിദ്ധരിക്കപ്പെട്ടിരിക്കുന്നു എന്നാണ് എനിക്കു തോന്നുന്നത്. ചലച്ചിത്രങ്ങൾ ഒന്നാമതായും കലാപ്രകടന (performance)മാണ്. അതുകൊണ്ടുതന്നെ അവ സൗന്ദര്യാത്മകവും ആഹ്ലാദദായകവുമായ ഉല്പന്നങ്ങളാണ്. ഈ വസ്തുത മറന്നുകൊണ്ട് ചലച്ചിത്രങ്ങളുടെ ഐഡിയോളജിക്കൽ വശത്തിനുമാത്രം ഊന്നൽ കൊടുക്കുമ്പോൾ ആശയപരമായ ആയുധങ്ങൾ എന്ന നിലയിലുള്ള അവയുടെ കരുത്ത് സാരമായി ചുരുങ്ങുകയാണു ചെയ്യുന്നത്. സങ്കീർണ്ണമായ ഒരു പ്രതിഭാസത്തെ ലളിതസൂത്രവാക്യങ്ങളിലൊതുക്കാൻ മുതിരുമ്പോൾ വൈരുദ്ധ്യാത്മകത (ഡയലക്ടിക്സ്)യാണ് ലംഘിക്കപ്പെടുന്നത്. അത് അപ്രതീക്ഷിതമായി കാര്യങ്ങളെ കുഴച്ചുമറിക്കും. ഡയലക്ടിക്സിന്റെ നിയമങ്ങൾ ദീർഘകാലാടിസ്ഥാനത്തിലുള്ളവയും അവയെ ലംഘിക്കാൻ മുതിർന്നാൽ അതിനു വലിയ വിലകൊടുക്കേണ്ടതായി വരികയും ചെയ്യും. എത്ര വലിയ വിപ്ളവാദർശത്തെ പ്രചരിപ്പിക്കാൻ ഉന്നംവച്ചുകൊണ്ടുള്ളവയാണെങ്കിൽക്കൂടി അങ്ങനെ നിർമ്മിക്കപ്പെടുന്ന ചിത്രങ്ങൾ ജനങ്ങൾ കാണാൻ പോകുന്നില്ലെങ്കിൽ അവകൊണ്ട് ഒരു ഫലവുമില്ല. ഇത്തരമൊരു ചലച്ചിത്രത്തോട് പ്രതികൂലമായി പ്രതികരിക്കുന്നതിനോടൊപ്പംതന്നെ ആ ചിത്രം വിനിമയം ചെയ്യാൻ ശ്രമിക്കുന്ന സന്ദേശത്തെയും ജനങ്ങൾ നിരാകരിക്കുന്നു. ഒരു മുദ്രാവാക്യത്തിന്റെ പിറകിൽ സൂത്രത്തിൽ ഒളിച്ചുനിന്ന് ചലച്ചിത്രകാരന് തന്റെ ചിത്രത്തിന്റെ പോരായ്മകളെയും ഗുണമേന്മക്കുറവിനെയും മൂടിവയ്ക്കാൻ എളുപ്പമാണ്. എന്നാൽ അതിനുള്ള തിരിച്ചടി വലുതായിരിക്കുമെന്നതിനാൽ അതത്ര ലളിതമായി തള്ളിക്കളയാവുന്നതല്ല. ആശയതലത്തിൽ കരുത്തുററവയാകണമെങ്കിൽ ചലച്ചിത്രങ്ങൾ മൗലികമായിത്തന്നെ ഫലപ്രദമായിരിക്കണം. അതായത് അവ സൗന്ദര്യശാസ്ത്രതലത്തിൽ ഫലപ്രദമാവണം.

വിപ്ലവത്തിന്റെ വിജയത്തോടെ വർഷങ്ങളായി ഞങ്ങൾ നടത്തിവരികയായിരുന്ന സർഗ്ഗാത്മകശ്രമങ്ങൾ പുഷ്കലമാവാനുള്ള അവസരങ്ങൾ ലഭ്യമായി. ഏകാധിപത്യത്തിന്റെ അല്പത്തങ്ങളുടെയും ഖണ്ഡതയുടെയും ഭാവശൂന്യതയുടെയും നടുവിൽ നടക്കേണ്ടതല്ല, ചലച്ചിത്രരചന, എന്ന അവസ്ഥ വന്നു. ഞങ്ങൾക്കു ചുററുമുള്ള പുതിയ യാഥാർത്ഥ്യത്തോടു പ്രതികരിച്ചുകൊണ്ട് ആത്മാവിഷ്കാരം നടത്താനും ഞങ്ങളുടെ മഹത്തായ അനുഭവങ്ങളെ ചലച്ചിത്രങ്ങളിലൂടെ സംപ്രേഷണം ചെയ്യാനും സ്വാഭാവികമായും ഞങ്ങൾ പ്രേരിതരായി. ചലച്ചിത്രങ്ങൾ നിർമ്മിക്കുക മാത്രമല്ല ഞങ്ങൾ ചെയ്തത്. ഏതാനും വർഷങ്ങൾക്കുള്ളിൽ സിനിമാട്ടോഗ്രഫിയിൽ അഭിമാനകരമായ നേട്ടങ്ങൾ കൈവരിക്കാനും ഞങ്ങൾക്കു സാധിച്ചു.

ഈ വർഷങ്ങളിലെമ്പാടുമായി ഞാൻ കുറെ ചിത്രങ്ങൾ നിർമ്മിച്ചിട്ടുണ്ട്. ഇരുപത്തഞ്ചു വർഷങ്ങൾക്കുള്ളിൽ ഒരുപക്ഷേ എനിക്ക് ഇതിലും കൂടുതൽ ചിത്രങ്ങൾ പുറത്തിറക്കാമായിരുന്നു. എന്നാൽ ആ വർഷങ്ങൾ തീക്ഷ്ണാനുഭവങ്ങളോടെ ജീവിച്ച വർഷങ്ങളായിരുന്നു. ഒത്തിരി സംഭവങ്ങൾ—ലോകത്തൊട്ടാകെയും ഞങ്ങളുടെ രാജ്യത്തിലും ഞങ്ങൾക്കുള്ളിൽത്തന്നെയും. വിപ്ലവ വിജയത്തിനുശേഷം പുതിയൊരു ജീവിതരീതിയുമായി പരീക്ഷണം നടത്തിക്കൊണ്ടിരുന്ന ആദ്യമാസങ്ങളിൽ ഞങ്ങൾക്ക് രാത്രിയുറക്കം കഷ്ടിച്ച് മൂന്നോ നാലോ മണിക്കൂറുകൾ മാത്രമായിരുന്നു. എന്തുകൊണ്ടെന്നാൽ തെരുവിൽ നടക്കുന്ന യാതൊന്നിനെയും വിടാതെ പിടിച്ചെടുക്കാനുള്ള ആർത്തിയായിരുന്നു ഞങ്ങൾക്ക്. ഒരു സംഭവവും ഒരു ദൃശ്യവും നഷ്ടപ്പെടുത്താൻ ഞങ്ങൾക്കിഷ്ടമില്ലായിരുന്നു. അന്നുമുതൽക്കേ ഞങ്ങൾ മഹത്തായ പരിവർത്തനങ്ങൾക്ക് സാക്ഷികളും നായകന്മാരുമാണ്.

കരീബിയൻ ജീവിതയാഥാർത്ഥ്യത്തിന് ചലച്ചിത്രത്തിലൂടെ കരുത്തുററ ഭാഷ്യങ്ങൾ ചമയ്ക്കുന്ന ക്യൂബൻ സംവിധായകനാണ് തോമസ് ഏലിയ. മെമ്മറീസ് ഒഫ് അൺഡർഡെവലപ്പ്മെൻറ്', 'ലാസ്റ്റ്സപ്പർ', 'ഡെത്ത് ഒഫ് എ ബ്യൂറോക്രാററ്'', സർവൈവേഴ്സ്' തുടങ്ങിയ ചിത്രങ്ങളിലൂടെലോക ചലച്ചിത്രകാരന്മാരുടെ ഒന്നാം നിരയിലേക്കുയർന്ന ഏലിയയുടെ ഏററവും പുതിയ ചിത്രമായ 'അപ് ററു എ പോയിൻറ്'' ന്യൂ ഡെൽഹിയിൽ നടന്ന പത്താമത്ത് അന്താരാഷ്ട്ര ഫിലിം ഫെസ്റ്റിവലിൽ മത്സരവിഭാഗത്തിൽ പ്രദർശിപ്പിച്ചിരുന്നു. ഏലിയയും അദ്ദേഹത്തിന്റെ പത്നിയും പ്രശസ്ത നടിയുമായ മിർത്ത ഇബറായും ഏതാനും മാസം മുമ്പ് കേരളം സന്ദർശിച്ചിരുന്നു. ഒരു കലാകാരനെന്ന നിലയിൽ തന്റെ സാമൂഹ്യ ബാദ്ധ്യതയെയും കലാപരമായ സത്യസന്ധതയെയും പററി എഴുതുകയാണ് ഈ ലേഖനത്തിൽ ഏലിയ.

ചരിത്രത്തിന്റെ മുന്നണിപ്പോരാളികളെന്ന അന്തസ്സ് ഞങ്ങൾക്കിപ്പോഴുണ്ട്. എന്നുവച്ചാൽ അപ്രതീക്ഷിതമായ കഷ്ടപ്പാടുകളെയും അപകടസന്ധികളെയും ഞങ്ങൾക്ക് തരണംചെയ്യേണ്ടിവരുന്നുവെന്നർത്ഥം. മുമ്പ് വിലക്കപ്പെട്ടിരുന്ന എത്രയോ കാര്യങ്ങൾ ഞങ്ങൾ ചെയ്തു. അത്ര എളുപ്പമായിരുന്നില്ല. കാരണം, അവികസിതാവസ്ഥയിൽ ആണ്ടുകിടക്കുകയായിരുന്ന ഒരു നിയോകോളനിയിൽ നിന്ന്, കപട റിപ്പബ്ലിക്കിൽനിന്ന് സോഷ്യലിസത്തിലേക്കുള്ള ചാട്ടം ഒരു വൻ കുതിപ്പുതന്നെയാണ്. ഒന്നില്ലാതെല്ലാം ഞങ്ങൾക്കു പുതുതായി കണ്ടുപിടിക്കേണ്ടിയിരുന്നു. അതിന് ഏറെ സമയം വേണ്ടിവരികയും ചെയ്തു. ഞങ്ങൾ അനുസ്യൂതമായി പ്രചോദനം കൊള്ളേണ്ടിയിരുന്നു. പ്രചോദനമാകട്ടെ വന്നുംപോയുമിരിക്കുന്നതും.



'മെമ്മറീസ് ഒഫ് അണ്ടർ ഡെവലപ്മെൻറും' 'ലാസ്റ്റ് സപ്പറു'മാണ് എന്റെ ചിത്രങ്ങളിൽവച്ച് ഏററവും നല്ല രണ്ടെണ്ണമെന്ന് ഞാൻ കരുതുന്നു. രണ്ടിലും എന്നെ സംബന്ധിച്ചിടത്തോളം ഏററവും പ്രസക്തിയുള്ളതും അത്യാവശ്യം വിനിമയം ചെയ്യേണ്ടിയിരുന്നതുമായ സുപ്രധാന കാര്യങ്ങളാണ് പരാമർശന വിധേയമാകുന്നത്. 'ലാസ്റ്റ്സപ്പറി'ലാകട്ടെ മരിയോ ഗാർസ്യ ഹോയയുടെ അസാധാരണമായ ഛായാഗ്രഹണം ദൃശ്യഭംഗി പകരാനുമുണ്ട്.

ഒരു ചലച്ചിത്രകാരനെന്ന നിലയിൽ എന്റെ പ്രവർത്തനം നാം ജീവിക്കുന്ന ഈ കാലഘട്ടത്തെച്ചുററിയാണ് നടക്കുന്നത്. നമ്മുടെ സമൂഹത്തെ പരിവർത്തിപ്പിക്കുന്ന പ്രക്രിയയിൽ വന്നുഭവിക്കുന്ന ബുദ്ധിമുട്ടുകൾ, നമ്മെ അഭിമുഖീകരിക്കുന്ന വസ്തുനിഷ്ഠതടസ്സങ്ങളെ തിരിച്ചറിയൽ, ആത്മനിഷ്ഠതടസ്സങ്ങൾക്കെതിരെയുള്ള നിരന്തരസമരം—ഇവയൊക്കെ പ്രബലമായും നിലവിലുള്ള ഈ കാലഘട്ടത്തിലാണ് എന്റെ ചലച്ചിത്രപ്രവർത്തനം. 'ദ ട്വെൽവ് ചെയേഴ്സ്'' മുതൽ 'ഡെത്ത് ഒഫ് എ ബ്യൂറോക്രാററ്', 'മെമ്മറീസ് ഒഫ് അൺഡർ ഡെവലപ്മെൻറ്'', 'എ ക്യൂബൻ ഫൈററ് എഗേൻസ്റ്റ് ഡെമൺസ്'', 'ലാസ്റ്റ്സപ്പർ', 'ദ സർവൈവേഴ്സ്'', 'അപ് ററു എ പോയിൻറ്'' എന്നീ ചിത്രങ്ങളിലെല്ലാംതന്നെ ബൂർഷ്വാ, പെററി ബൂർഷ്വാ മനോഭാവങ്ങളും വിപ്ലവത്തിന്റെ നടുവിലും ആ മനോഭാവങ്ങളിൽ ചിലരുടെ അർത്ഥശൂന്യമായ കടുംപിടിത്തവുമാണ് പ്രതിപാദ്യവിഷയം. ഓരോ ചിത്രത്തിലും ട്രീററ്മെൻറ് വ്യത്യസ്തമാണെങ്കിലും പ്രമേയം എല്ലാററിലും ഒന്നുതന്നെ. ഒരേ പ്രമേയത്തെ പല വീക്ഷണകോണങ്ങളിലൂടെ സമീപിക്കുന്നു എന്നുമാത്രം. വർഷങ്ങൾക്കു മുമ്പ് സമൂഹത്തിൽ അധീശത്വം പുലർത്തിനിന്ന ഐഡിയോളജിയുടെ ഭാഗമായിരുന്നതും ഇപ്പോഴും ഞങ്ങളുടെസമൂഹത്തിന്റെ എല്ലാത്തട്ടുകളിലും കുറെയൊക്കെഗ്രസിച്ചു നില്ക്കുന്നതുമായ പഴയ മൂല്യങ്ങൾക്കെതിരെയുള്ള സമരം അവശ്യം ആവശ്യമായ ഒന്നാണെന്ന് ഞാൻ കരുതുന്നു. നാം വിഭാവനം ചെയ്തിട്ടുള്ള വികസനത്തെ തകർക്കാൻ സാദ്ധ്യതയുള്ള സകലതിനോടും നമുക്ക് പോരാടേണ്ടതായുണ്ട്. ആക്ഷേപഹാസ്യം, കളിയാക്കൽ, നേരിട്ടുള്ള ഇകഴ്ത്തൽ തുടങ്ങി സാദ്ധ്യമായ എല്ലാ രീതിയിലൂടെയുമുള്ള വിമർശനവും സ്വയം വിമർശനവും നടത്തിക്കൊണ്ടാണ് ആ പോരാട്ടം ഞങ്ങൾ നടത്തുന്നത്. യാഥാർ



## എസ്. സുധീഷ്

# ജൂദാസിന്റെ പ്രതീകാർത്ഥങ്ങൾ

"...കള്ളൻ! കള്ളൻ!, അയാൾ അലറി." ഞാൻ നസ്രേത്തിലെ യേശുവാണ്. ഞാൻ കുരിശേറി മരിച്ചിട്ടില്ല. ഉയിർത്തെഴുന്നേററിട്ടുമില്ല. ഞാൻ ദൈവപുത്രനല്ല. ഞാൻ നസ്രേത്തിലെ മരപ്പണിക്കാരൻ ജോസഫിന്റെയും മേരിയുടെയും പുത്രനാണ്..."

"...ലോകരക്ഷ സംഭവിക്കണമെങ്കിൽ അതാവശ്യമാണ്—നീ കേൾക്കുന്നുണ്ടോ? നീ കുരിശുമരണപ്പെടണമെന്നുള്ളത് തികച്ചും ആവശ്യമാണ്. അതുകൊണ്ട് നിന്നെ ഞാൻ കുരിശിലെ രക്തസാക്ഷിയാക്കും; നീ ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും."

"...അത് സത്യദൂഷണമാണ്. ഞാൻ എഴുന്നേററു നിന്ന് അലറിവിളിക്കും. ഞാൻ കുരിശേറി മരിച്ചിട്ടില്ല. മരണത്തിൽനിന്ന് ഉയിർത്തെഴുന്നേററിട്ടുമില്ല. ഞാൻ ദൈവമല്ല. നീ എന്താണു ചിരിക്കുന്നത്?"

"...നിനക്കു തോന്നുന്നതെന്തും അലറിവിളിച്ചോളൂ. ഞാൻ നിന്നെ ഭയക്കുന്നില്ല. എനിക്ക് ഇനി നിന്നെ ആവശ്യവുമില്ല. നീ ചലിപ്പിച്ച ചക്രം ഗതിവേഗമാർജ്ജിച്ചു തുടങ്ങിയിരിക്കുന്നു. അതിനെ ഇനി ആർക്കു നിയന്ത്രിക്കാനാവും? നിന്നോട് സത്യം തുറന്നു പറയാം. നീ അവിടെ നിന്നങ്ങനെ സംസാരിക്കുന്നതിനിടയ്ക്ക് യദൃച്ഛയാ നീ നിന്റെ സത്യം വെളിപ്പെടുത്തിയാൽ, പാവപ്പെട്ട മനുഷ്യരാശിയോട് നീ കുരിശുമരണപ്പെട്ടിട്ടില്ല എന്ന സത്യം തുറന്നുപറഞ്ഞാൽ നിന്റെ മേൽ ചാടിവീണ് നിന്റെ കഴുത്തു ഞെരിക്കണമെന്നു ഞാൻ കരുതിയതാണ്. എന്തുകൊണ്ട് നീ സത്യം അലറിത്തുറന്നു പറഞ്ഞില്ല? ഞാൻ സ്വയം ചോദിച്ചു. നിനക്കറിയാം, വിശ്വാസികൾ നിന്നെ പിടികൂടും. ഒരു സത്യദൂഷകനെന്ന നിലയിൽ അവർ നിന്നെ തീയിലെറിഞ്ഞു ചുട്ടുകൊല്ലും...."

"...നീ ഒരു പിശാചിനെപ്പോലെ ചിരിക്കുന്നു."

"അല്ല, ഒരു അപ്പോസ്തലനെപ്പോലെ. നീ ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും ഞാൻ നിന്റെ അപ്പോസ്തലനായിരിക്കും. നിന്നെയും നിന്റെ ജീവിതത്തെയും നിന്റെ വചനങ്ങളെയും നിന്റെ കുരിശുമരണത്തെയും ഉത്ഥാനത്തെയും ഞാൻ കെട്ടിച്ചമയ്ക്കും. നസ്രേത്തിലെ മരപ്പണിക്കാരൻ ജോസഫിന്റെ സന്തതിയല്ല നീ. സിസിലിയിലെ ടാർസസിൽ നിന്നുള്ള കുറിപ്പെഴുത്തുകാരൻ പാൾ, ഈ ഞാൻ, ആണ് നിന്റെ ജന്മദാതാവ്'..."

"അല്ല! അല്ല!"

"ആണോ എന്നു നിന്നോടാരു ചോദിച്ചു? എനിക്കു നിന്റെ അനുമതിയുടെ ആവശ്യമില്ല. ഇത് എന്റെ സ്വകാര്യ പ്രശ്നമാണ്. എന്റെ കാര്യങ്ങളിൽ നീ തലയിടുന്നതെന്തിന്?"

കസാൻദ്സാക്കീസിന്റെ 'ക്രിസ്തുവിന്റെ അന്ത്യപ്രലോഭനം' എന്നകൃതിയിൽ യേശുവും അപ്പോസ്തലനായ പാളും തമ്മിൽ നടക്കുന്ന സംവാദത്തിന്റെ ഒരംശമാണ് മുകളിൽ ഉദ്ധരിച്ചിട്ടുള്ളത്. കുരിശേറിയ യേശു ഏലീ ഏലീ...എന്ന ക്രന്ദനത്തെ ലാമശബശാനി എന്ന വാക്കുകൾ കൊണ്ടു പൂർണ്ണമാക്കുന്നതിനിടയിൽ ഒരു ഭ്രമദർശനത്തിനു വിധേയനാവുന്നു. ആ ഭ്രമദർശനത്തിൽനിന്ന് യേശുവിന് വർഷങ്ങളുടെ ജീവിതമാണ് ലഭിക്കുന്നത്. മുപ്പത്തിമൂന്നുകാരൻ യേശുവിനെ വൃദ്ധനാക്കാൻ പോന്ന കാലദൈർഘ്യം രണ്ടു വാക്കുകൾക്കിടയിൽനിന്ന്, വിലാപത്തിന്റെ മദ്ധ്യത്തിൽനിന്ന് യേശുവിനു സാദ്ധ്യമാക്കിക്കൊടുക്കുന്ന ഈ ഭ്രമദർശനം, യേശുവിന്റെ ഉത്ഥാനത്തെപ്പററിയുള്ള, ക്രൂശാരോഹണാനന്തരജീവിതത്തെപ്പററിയുള്ള കസാൻദ്സാക്കീസിന്റെ വ്യാഖ്യാനമാണ്. ഇതിവൃത്തപരമായി ഒരു ഭ്രമദർശനമാണെങ്കിലും, യേശുവിന്റെ കുരിശുമരണത്തെയും ഉത്ഥാനത്തെയും മനുഷ്യന്റെ പ്രകൃതി യുക്തിയുമായി ബന്ധപ്പെടുത്തി വ്യാഖ്യാനിക്കാനുള്ള ശ്രമമാണ് ഇത്. സുവിശേഷകാരന്മാരുടെയും അപ്പോസ്തലന്മാരുടെയും ക്രിസ്തുവിനെ, യുക്തിവിരുദ്ധമായ ഭ്രമദർശനങ്ങളിലൂടെ, സ്വപ്നങ്ങളിലൂടെ, പിൻതുടരുമ്പോഴും മനുഷ്യചരിത്രത്തിന്റെ യുക്തിപ്രകൃതിയുമായി സന്ധിപ്പിക്കുവാൻ കസാൻദ്സാക്കീസ് ശ്രമിക്കുന്നു. യാഥാർത്ഥ്യബോധത്തിലേക്കുള്ള ഗൂഢസൂചനകൾകൊണ്ട് ആത്മീയാത്ഭുതങ്ങളുടെ യേശുവിനെ കസാൻദ്സാക്കീസ് മുറിവേല്പിക്കുന്നു. അതുകൊണ്ടു തന്നെ അപ്പോസ്തലന്മാരും സുവിശേഷകാരന്മാരും കസാൻദ്സാക്കീസിന്റെ എതിരാളികളായിത്തീരുന്നു. അവർ അസത്യവാദികളാണെന്ന് കസാൻദ്സാക്കീസിന്റെ യേശു തറപ്പിച്ചുപറയുന്നു. യേശുവിന്റെ പ്രസ്ഥാനവുമായി പ്രത്യക്ഷബന്ധമില്ലാത്ത പാൾ, യേശുവിന്റെ സ്രഷ്ടാവായി രംഗപ്രവേശം ചെയ്യുന്നതു യേശുവിനു നേരിട്ട ഏററവും ക്രൂരമായ അത്യാഹിതമാണ്. എന്ന വീക്ഷണം കസാൻദ്സാക്കീസ് ശക്തിയായി അവതരിപ്പിക്കുന്നു. പാൾ മാത്രമല്ല, ആദിസുവിശേഷകാരനായ മത്തായിയും കസാൻദ്സാക്കീസിന്റെ യേശുവിൽനിന്നു ഭർത്സനം ഏററുവാങ്ങുന്നു. മത്തായിയെ തികച്ചും പരിഹാസ്യനായ ഒരു കണക്കെഴുത്തുകാരൻ എന്ന നിലയിലാണ് കസാൻദ്സാക്കീസ് അവതരിപ്പിക്കുന്നത്. നസ്രേത്തിലെ റോമൻ ചക്രവർത്തിയുടെ കരംപിരിവുകാരൻ. അയാൾ മുഖംതിരിച്ചാൽ, വായതുറന്നാൽ അടുത്ത ഏഴുമൈലുകൾക്കുള്ളിൽ ദുർഗ്ഗന്ധം വന്നുനിറയും. അതുകൊണ്ട് പത്രോസിനെപ്പോലെയുള്ള ശിഷ്യന്മാർ അയാൾക്കുനേരെ മുഖംതിരിക്കുന്നു. എന്നിട്ടും ഏതോ അജ്ഞാതമാലാഖയുടെ പ്രേരണയാലെന്നപോലെ മത്തായിയും യേശുവിനെ യേശുവല്ലാതാക്കുന്നുണ്ട്, എന്ന് കസാൻദ്സാക്കീസ് കാണുന്നു. അവർ കല്പനകളിലെ യേശുവിനെ സൃഷ്ടിച്ചിരിക്കുന്നു.

അപ്പോസ്തലന്മാരെയും സുവിശേഷകാരന്മാരെയും കടന്നാക്രമിക്കുന്ന കസാൻദ്സാക്കീസ്, അദ്ഭുതങ്ങളുടെ യേശുവിനെ ദൈവികതയുടെ പരിശുദ്ധിയിൽനിന്നു മോചിപ്പിക്കാനിച്ഛിക്കുന്നു. ദേശീയവും വിദേശീയവുമായ സ്വേച്ഛാധിപത്യസ്ഥാപനങ്ങൾക്കെതിരെ നീങ്ങുന്ന ഇസ്രയേലിന്റെ ജനേച്ഛയെ വഴിപിഴപ്പിക്കുന്ന ഒരദ്ഭുത കഥയാണ് യേശു എന്നു അദ്ദേഹം തുറന്നുപറയാനാഗ്രഹിക്കുന്നു. ബതീലേഹം കഥ അസംബന്ധമാണെന്നും, താൻ തീർത്തും നസ്രേത്തിന്റെ പുത്രനാണെന്നും, മത്തായിയോട് കസാൻദ്സാക്കീസിന്റെ യേശു തുറന്നു പറയുന്നത് അതുകൊണ്ടാണ്.



കസാൻദ്സാക്കീസിന്റെ യേശു നോവലിന്റെ ആരംഭത്തിൽ ദേശവഞ്ചകനായ ഒരു കുരിശു പണിക്കാരനായാണ് പ്രത്യക്ഷപ്പെടുന്നത്. രാഷ്ട്രീയവും മതപരവുമായ സ്വേച്ഛാധിപത്യ സ്ഥാപനങ്ങൾക്കെതിരെ സംഘടിച്ചു പൊരുതാൻ, യെഹോവയുടെ നിയോഗമായ മിശിഹ കടന്നുവരുമെന്ന് ആ മിശിഹയുടെ നേതൃത്വം തിരിച്ചറിയുന്നതോടെ ഇസ്രായേൽ വിമോചനത്തിലേക്കു കുതിക്കുമെന്നും ജനങ്ങൾ വിശ്വസിക്കുന്നു. കർമ്മശുഷ്ക്കവും ഭീരുത്വഭരിതവുമായ ഒരു ജീവിതത്തിൽ നിഷേധ ധൈര്യം പ്രസരിപ്പിക്കുന്ന ഒററപ്പെട്ട റിബലുകളെ റോമൻ ഭരണാധികാരികൾ കുരിശിലേററുന്നത് മാനസികവേദനയോടെ, വാത്സല്യത്തോടെ ജനങ്ങൾ നോക്കിനിൽക്കുന്നു. നസ്രേത്തിലെയും, കാനയിലെയും, കേപ്പർനാമിലെയും മരപ്പണിക്കാരാരും തന്നെ, തങ്ങളുടെ വിമോചനപ്രതീക്ഷകളുടെ പ്രതീകമായിത്തീർന്നിരിക്കുന്ന സമരഭടന്മാർക്കുവേണ്ടി കുരിശു പണിഞ്ഞു കൊടുക്കാൻ തയ്യാറല്ല. എന്നാൽ നസ്രേത്തിലെ ജോസഫിന്റെയും മേരിയുടെയും പുത്രനായ യേശു, നാടിന്റെ വിമോചനഭടന്മാർക്ക് കൊലക്കുരിശു പണിഞ്ഞു കൊടുക്കുന്നു. കുരിശേറുന്നവന്റെ രക്തം യേശുവിന്റെ ചുണ്ടുകളിൽ തെറിച്ചുവീഴുന്നു. അവസാനം റോമൻ സേനാനികളും പരിചാരകരും കുരിശേറിയവന്റെ വസ്ത്രവകകൾ പങ്കുവയ്ക്കുമ്പോൾ യേശുവിനും കിട്ടുന്നു അതിൽ ഒരു പങ്ക്—രക്തം പുരണ്ട തൂവാല.

ഒററുകാരന്റെ നീചകർമ്മം ചെയ്തുകൊണ്ട്, റോമൻ സാമ്രാജ്യത്വത്തെ സേവിക്കുന്ന യേശു, ഒരിക്കലും ആത്മാവില്ലാത്ത ഒരു കച്ചവടക്കാരനായിരുന്നില്ല. കുരിശേറിയവന്റെ രക്തം നുണയുന്ന യേശു, ഒരു സ്വയം പീഡനമെന്നപോലെയാണ് ജനവഞ്ചനാകർമ്മം നിർവ്വഹിക്കുന്നത്. യേശു അസ്വസ്ഥതകളുടെ മനസ്സാണ്. ശാന്തി നഷ്ടപ്പെട്ടുപോയ ആ മനസ്സിൽ ദർശനങ്ങളുടെ രൂക്ഷമായ ഉപദ്രവം നിരന്തരമായി ഉണ്ടായിക്കൊണ്ടിരിക്കുന്നു. ബാല്യകാലസഖിയായ മഗ്ദലനയും, ചുവന്ന താടിക്കാരനായ ജൂദാസും, ദൈവവും യേശുവിനെ മഥിക്കുന്ന പ്രശ്നങ്ങളാണ്. മഗ്ദലനയെയും ചുവന്നതാടിക്കാരനെയും കൂട്ടിയോജിപ്പിക്കുന്ന ഒരു ദൈവത്തെയാണ് യേശുവിന് ആവശ്യം. ദേശീയവും വിദേശീയവുമായ സ്വേച്ഛാധിപത്യത്തിനെതിരെ ഗർജ്ജിച്ചുനില്ക്കുന്ന ജൂദാസ്, അധിപത്യസ്ഥാപനങ്ങളെ മുറിച്ചുവീഴ്ത്തുന്ന ഒരായുധംപോലെ യേശുവിൽനിറയുന്നു. മഗ്ദലന സ്വകാര്യ—കുടുംബജീവിതത്തിന്റെ, സ്ത്രീ-പുരുഷബന്ധത്തിന്റെ ചോരപ്രവാഹമാണ്. വിമോചകനായ മിശിഹ, മഗ്ദലനയ്ക്കും ജൂദാസിനും മദ്ധ്യേ ഞെരിപിരികൊണ്ടു നിന്ന്, ദുർബ്ബലവിലാപങ്ങളുടെ രക്തം കിനിയുന്ന ആത്മാവുമായി നടക്കുന്ന യേശുവാണോ? കുരിശൊരുക്കുന്നവനായ യേശു തന്നെയാണോ മോചനത്തിന്റെ മിശിഹ? ഈ സംശയമാണ് 'ക്രിസ്തുവിന്റെ അന്ത്യപ്രലോഭന'ത്തിലെ യേശുവിനെ മുന്നോട്ടുനയിച്ചുകൊണ്ടു പോവുന്നത്!

**അസാധാരണമായ മൗലികപ്രതിഭ ജന്മം നൽകിയ സാഹിത്യഗോപുരങ്ങളാണ് കസാൻദ്സാക്കീസിന്റെ നോവലുകൾ. അദ്ദേഹത്തിന്റെ മാസ്റ്റർ പീസായി ഗണിക്കപ്പെടുന്ന 'ക്രിസ്തുവിന്റെ അന്ത്യപ്രലോഭനം' എന്ന നോവലിന്റെ ആഴങ്ങൾ തേടുകയാണ് ഈ ലേഖനത്തിൽ. ദൈവികചരിത്രത്തിലെ യേശുവിന് വെറും മാനുഷിക ഭാവം നൽകി അവതരിപ്പിച്ച മഹാപ്രതിഭയുടെ കാഴ്ചപ്പാടുകളിലേക്ക് വെളിച്ചംവീശുന്ന സുധീഷിന്റെ ലേഖനം രണ്ടു ലക്കങ്ങളിലായി വായിക്കുക.**

യേശുവിനെ നയിക്കുന്ന ഈ സംശയം, യേശുവിന്റെ അമ്മാവനും നസ്രേത്തിലെ ജ്ഞാനിയുമായ മഗ്ദലനയുടെ പിതാവിനെയും, വിപ്ലവകാരിയായ ജൂദാസിനെയും പിന്തുടരുന്നുണ്ട്. വിമോചനത്തിന്റെ മാർഗ്ഗം 'മിശിഹാ' തന്നെയാണ് എന്നു ജൂദാസും വിശ്വസിക്കുന്നുണ്ട്. എന്നാൽ സ്നേഹവും കണ്ണീരും സ്വർഗ്ഗരാജ്യവുമല്ല, ചൂഷകന്റെ മാംസം പിളർന്നെറിയുന്ന കത്തിയാണ് ജൂദാസിന്റെ മിശിഹാ. ജൂദാസും ബറബസും ചുവന്ന താടിക്കാരാണ്. റോമിനെതിരെ പൊരുതുന്ന ഒളിപ്പോരാളികളുടെ 'സഹോദര സംഘ'ത്തിൽപ്പെട്ടവർ. ബറബസ് പരുക്കനും പ്രാകൃതനും വിവേക രഹിതനുമാണ്. എന്നാൽ പരിഹാസത്തിന്റെ മുള്ളുള്ള അക്ഷരങ്ങളിൽ നിവർത്തിക്കിടത്തിയിരിക്കുന്ന ജൂദാസിന്റെ ചിത്രത്തിൽ അപാരമായ മാനുഷിക ധീരതയും വീക്ഷണദാർഢ്യവുമുണ്ട്. 'സ്വർഗ്ഗരാജ്യം' എന്ന യേശുവിന്റെ ആദർശം കാപട്യവും വഞ്ചനയുമാണെന്ന് ജൂദാസ് കാണുന്നു. ആത്മീയതയുടെ വ്യാമോഹം സൃഷ്ടിച്ച് ജനങ്ങളുടെ സമരതൃഷ്ണയെ വഴിതെററിക്കാനുള്ള അടവാണത്. അതുകൊണ്ടുതന്നെ യേശു റോമൻ സാമ്രാജ്യ

---

ത്ഥ്യത്തിനു നേരെ ഒരു വിമർശനപരമായ സമീപനം പുലർത്തിക്കൊണ്ടേ അതിനെ പരിവർത്തിപ്പിക്കാനാവുകയുള്ളൂ എന്ന വിപ്ലവതത്ത്വത്തിൽ മുറുകെപ്പിടിക്കുന്നവരാണ് ഞങ്ങൾ. പ്രയോഗങ്ങളിലൂടെ ഒരാൾ സ്വയം മാറണമെങ്കിലും ഈയൊരു വിമർശനാത്മകമനോഭാവം അത്യന്താപേക്ഷികമാണ്.

സാമ്പത്തികാടിത്തറയിലും സാമൂഹികഘടനകളിലും ഞങ്ങൾ പ്രാവർത്തികമാക്കുന്ന മഹത്തായ പരിവർത്തനങ്ങൾ വ്യക്തികളിലും മഹത്തായ മാററങ്ങൾ സംഭവിപ്പിക്കുന്നുണ്ട്. ക്ലേശകരമായ യത്നങ്ങളും ബുദ്ധിമുട്ടുകളും ദുരിതങ്ങളും കൂടാതെ ഈ പരിവർത്തനങ്ങൾ നടപ്പിലാവുകയില്ല. ഞങ്ങൾക്കുള്ളിലും ഞങ്ങൾ ആ സമരം തുടരുമ്പോൾ കേവലം 140 കിലോമീററർ അകലെ മാത്രമാണ് ഏററവും കരുത്തനായ ശത്രു (യു. എസ്. എ.) എന്ന കാര്യം ഞങ്ങൾക്ക് സദാസമയവും ഓർത്തിരിക്കേണ്ടതുണ്ട്. തങ്ങളുടെ സ്ഥാപിത താല്പര്യങ്ങൾക്ക് ഹാനികരമാണെന്നതിനാൽ വിപ്ലവത്തിന്റെ അന്തഃസത്തയായ ഈ മഹത്തായ മാററങ്ങളെയും പരിവർത്തനങ്ങളെയും കർക്കശമായി എതിർക്കുന്ന ശത്രുവാണത്. 1959-നു മുമ്പ് ഞങ്ങൾ എന്തായിരുന്നോ അതിലേക്ക് ഞങ്ങളെ തിരിച്ചുകൊണ്ടു പോകാനാണ് ആ ശത്രു ശ്രമിക്കുന്നത്. ഇത് ചലച്ചിത്രകാരന്മാരുടെ മുമ്പിൽ വ്യക്തമായ ഒരു വൈരുദ്ധ്യം ഉന്നയിക്കുന്നു ഞങ്ങൾക്ക് ഞങ്ങളുടെ ഐഡൻറിററിയെയും ഞങ്ങളുടെ വിപ്ലവത്തെയും—അതായത് ഞങ്ങളുടെ യാഥാർത്ഥ്യത്തെ ഉയർത്തിപ്പിടിക്കേണ്ടിയിരിക്കുന്നു. ഒപ്പം കൂടുതൽ കൂടുതൽ മെച്ചപ്പെടാനും പരിവർത്തനപ്പെടാനും സമ്പൂർണ്ണമാകാനും സഹായകമാകുംവിധം ആ യാഥാർത്ഥ്യത്തെ നിശിതമായി വിമർശിക്കേണ്ടതുമുണ്ട്. അതിസൂക്ഷ്മമായ ഈ വൈരുദ്ധ്യത്തിന്റെ വെല്ലുവിളി ഏറെറടുക്കാൻ കലാകാരന് പ്രത്യേക വൈദഗ്ദ്ധ്യവും വലിയ ഉത്തരവാദിത്വബോധവും ഉണ്ടായേ തീരൂ എന്നു ഞാൻ കരുതുന്നു. നമ്മുടെ സകലമാന കഴിവുകളോടുംകൂടി വേണം ഈ നിയോഗത്തെ സമീപിക്കാൻ. ശബ്ദങ്ങളും കേവലഭാവങ്ങളും കൊണ്ട് സ്വരൂപഭംഗിയാർജ്ജിക്കുന്ന സംഗീതംപോലെയല്ല ചലച്ചിത്രം. സാമൂഹ്യയാഥാർത്ഥ്യവുമായി നേരിട്ട് ബന്ധപ്പെട്ടുകൊണ്ട് അതിൽനിന്ന് ചില വശങ്ങളെടുത്ത് കൗശലങ്ങളിലൂടെ പുതിയ അർത്ഥങ്ങൾ സൃഷ്ടിക്കുകയാണ് ചലച്ചിത്രകല ചെയ്യുന്നത്. ആ പ്രക്രിയയിൽ യാഥാർത്ഥ്യത്തെ വികലീകരിക്കുകയോ കൂടുതൽ കൂടുതൽ ഗഹനമായ അർത്ഥങ്ങൾ കണ്ടെത്തുകയോ ആകാം. ഞങ്ങൾ ഇപ്പറഞ്ഞതിൽ രണ്ടാമത്തെ വഴി തിരഞ്ഞെടുത്തവരാണെന്ന കാര്യത്തിൽ സംശയം വേണ്ട.

എല്ലാം സാക്ഷാൽകരിക്കാൻ സമയമായില്ലെന്നറിയാമെന്നിരിക്കിലും എന്റെ മനസ്സിൽ ഒട്ടനവധി ആശയങ്ങൾ ചലച്ചിത്രാവിഷ്കാരം തേടാനായി തിങ്ങിനിറഞ്ഞിരിപ്പുണ്ട്. അവയിൽ ചിലതിനെങ്കിലും സാക്ഷാത്കാരം നൽകണമെന്നുണ്ട്. യാഥാർത്ഥ്യത്തെ പരിവർത്തിപ്പിക്കാനുള്ള വെറുമൊരു ഉപകരണം എന്ന നിലയിൽ മാത്രം ചലച്ചിത്രത്തെ കണ്ടുകൂടാ. ആ ആവശ്യത്തിനുതകുന്ന കൂടുതൽ ഫലപ്രദമായ എത്രയോ ഉപാധികൾ വേറെയുണ്ട്! ഞാൻ ചലച്ചിത്രരചനയിൽ വ്യാപരിക്കുന്നത് എല്ലാററിനുമുപരി ആത്മാവിഷ്കാരത്തിനും ആശയവിനിമയത്തിനുമുള്ള എന്റെ ആർത്തിയെ തൃപ്തിപ്പെടുത്താനാണ്; ലോകവുമായി ബന്ധം പുലർത്താൻ വേണ്ടിയാണ്. ലോകവുമായുള്ള ഈ ബന്ധം സ്ഥാപിക്കൽ വെറുതെ ഒരു രസത്തിനു വേണ്ടിയൊന്നുമല്ല; പിന്നെയോ ലോകത്തെ കൂടുതൽ അടുത്തറിയാനാണ്. ലോകത്തെ കൂടുതൽ മനസ്സിലാക്കുന്നതിനും ആസ്വാദ്യകരമാക്കാനും ലോകരെ സഹായിക്കാനാണ്.



ത്വത്തിൻെറ ചാരനാണെന്ന വിചാരത്തിൽ യേശുവിനെ വധിക്കുവാൻ ജൂദാസ് പുറപ്പെടുന്നു. എന്നാൽ കുരിശൊരുക്കുന്നവനും വഞ്ചകനുമായ യേശുവിനെ ചൂഴ്ന്നു നില്ക്കുന്ന ദുരൂഹത, ജൂദാസിനെ കുഴപ്പത്തിലാക്കുന്നു. ഇവൻതന്നെയാണോ മിശിഹ 'എന്ന ചോദ്യം ജൂദാസിനെ തുറിച്ചു നോക്കുന്നു. വഞ്ചകനോ വിമോചകനോ? ജൂദാസിനു പെട്ടെന്നു തീരുമാനത്തിലെത്താനാവുന്നില്ല. സന്യാസാശ്രമത്തിൽവച്ച്, യേശുവിനെ വധിക്കാൻ അയാൾക്കു കഴിയുന്നില്ല. യേശുവിനെ പഠിക്കുക. പരീക്ഷിച്ചറിയുക. എന്നിട്ട് വഞ്ചകനെന്നു തെളിഞ്ഞാൽ വധിക്കുക. വിമോചകനാണ് എന്നു വരികിൽ അനുയായിയായിത്തീരുക ഇതാണ് ജൂദാസിൻെറ നയം.

ആത്മസംശയത്തിനുള്ള നിവൃത്തി യേശുവിനും ലഭിക്കുന്നില്ല. ഒന്നും തറപ്പിച്ചു പറയാൻ യേശു തയ്യാറാവുന്നുമില്ല. സ്നേഹത്തിൻെറയും ശാന്തിയുടെയും പ്രവാചകനായി മനുഷ്യരുടെയിടയിലേക്കിറങ്ങിച്ചെന്ന യേശുവിന് കുരിശേററത്തിൻെറ കാലങ്ങളിലെത്തുംവരെയും 'നീയാണോ മിശിഹാ?' എന്ന ചോദ്യത്തിനു ദൃഢമായ ഉത്തരമില്ല. എങ്കിലും ഭ്രമദർശനങ്ങളിലെന്നപോലെ ജീവിതത്തിലും ജൂദാസ് യേശുവിൻെറ വഴികാട്ടിയും തോഴനും അനുയായിയുമായിത്തീരുന്നു. മഗ്ദലനയോടുള്ള ലൈംഗിക താല്പര്യങ്ങളെ അതിജീവിച്ചു എന്ന വിശ്വാസത്തിൽ, യേശു മഗ്ദലനയെ രക്ഷിക്കാൻ ശ്രമിക്കുന്നു. ഒന്നുകിൽ ദൈവം അല്ലെങ്കിൽ മഗ്ദലന ഇതിൽ ഏതാണു വേണ്ടതു് എന്നു ചോദിച്ചാൽ 'മഗ്ദലന' എന്നു യേശുവിൻെറ അന്തരാത്മാവ് ഉത്തരം നല്കുമായിരുന്നു. വിശ്വരക്ഷയല്ല മഗ്ദലനയുടെ രക്ഷയാണ് തൻെറ ദൗത്യം എന്ന് പലപ്പോഴും യേശു നിലവിളിച്ചു പറഞ്ഞുപോവുമായിരുന്നു. മഗ്ദലനയുടെ ജീവിത ദുരന്തത്തിന് താൻതന്നെയാണ് കാരണക്കാരൻ എന്ന് സ്വയം കുററപ്പെടുത്തുമായിരുന്നു. ആത്മീയതയുടെ ആശ്രമത്തിലെത്തുമ്പോഴേക്കും യേശു അതിനെയൊക്കെ അതിജീവിക്കുന്നു. 'സ്നേഹ'ത്തിലൂടെ വിശ്വരക്ഷ എന്ന ദൗത്യം ഏറെറടുത്ത് മഗ്ദലനയുടെ രക്ഷ എന്ന സ്വകാര്യപ്രശ്നത്തെ ത്യജിച്ച് ജനങ്ങൾക്കിടയിൽ കടന്നുചെല്ലുന്ന യേശുവിനെ ജൂദാസ് മറെറാരു പാതയിലേക്കു നയിക്കാനാഗ്രഹിക്കുന്നു. വിമോചനത്തിൻെറ വാളും ചാട്ടവാറും ശാപവചനങ്ങളും യേശുവിൽ കണ്ടെത്താൻ അയാൾ ശ്രമിക്കുന്നു. സ്നേഹമല്ല തീയാണ്, ശാന്തിയല്ല, ക്രോധമാണ് വിമോചകൻെറ നീതി എന്ന് ജൂദാസ് കരുതുന്നു.

## സമാധാനമല്ല വാൾ

ശാന്തിയല്ല ഖഡ്ഗമാണ് തൻെറ ദൗത്യം എന്ന് പുതിയ സവിശേഷത്തിൽ അസന്ദിഗ്ദ്ധമായും യേശു പ്രസ്താവിക്കുന്നുണ്ടല്ലോ. ശാന്തിയുടെയും കരുണയുടെയും നിറകണ്ണുകളായ യേശുവിൻെറ ഈ പ്രസ്താവം ബൈബിൾ വായനക്കാരെ ചിന്താക്കുഴപ്പത്തിലാക്കുകയും ചെയ്യുന്നു. ഈ പ്രകട വൈരുദ്ധ്യത്തിന് കസാൻദ് സാക്കീസ് സമർത്ഥമായ ഉത്തരം നല്കുന്നു. യേശുവിൻെറ സാമൂഹ്യാസ്തിത്വത്തിൻെറ വികാസപരിണാമങ്ങൾ അദ്ദേഹം യുക്തിപൂർവ്വം ആഖ്യാനം ചെയ്യുന്നു.

കുരിശുപണിക്കാരൻ യേശുവാണ് യേശുവിൻെറ ആദ്യത്തെ മുഖം. തികച്ചും മഗ്ദലന മേരിയുടെ യേശു, എങ്കിലും, ഭ്രമദർശനങ്ങളാൽ പീഡിപ്പിക്കപ്പെട്ടവൻ സ്വയം സംവദിച്ചും, സ്വയം ചോദ്യം ചെയ്തും ആത്മീയാസ്വാസ്ഥ്യമനുഭവിക്കുന്ന യേശുവാണ് യേശുവിൻെറ രണ്ടാമത്തെ മുഖം. ആത്മീയതയുടെ ജീവിതത്താര സ്വീകരിക്കുന്ന യേശു, ഇസ്രയേൽ ജനതയെ ആത്മീയതയുടെ സ്വർഗ്ഗരാജ്യത്തിലേക്കു കൊണ്ടുപോവാൻ പുറപ്പെടുന്നു; സ്നേഹവും കരുണയും നിറയുന്ന ഈശ്വരൻെറ രാജ്യത്തിലേക്ക്. പരുഷമായവാക്കുകൾ ഉച്ചരിക്കാൻ അറിഞ്ഞുകൂടാത്ത പവിത്രമായ നാവാണ് യേശുവിനെ ഈ ഘട്ടത്തിൽ നയിച്ചുകൊണ്ടുപോവുന്നതു്. ക്രോധത്തിൻെറ തീയും പുകയും വമിക്കുന്ന ജൂദാസിൻെറ കണ്ണുകൾ സ്നേഹത്തിൻെറ ഈ കാലത്തിൽനിന്ന് യേശുവിനെ സ്നാപകയോഹന്നാൻെറ സമീപത്തേക്കു കൊണ്ടുപോവുന്നു. യോഹന്നാൻ യേശുവിനു നൽകുന്നതു് വിധ്വംസകവൃത്തിയുടെ കോടാലിയാണ്. അതു സ്വീകരിക്കാൻ നിർവ്വാഹമില്ലാത്ത അവസ്ഥയിലായിത്തീരുന്നു യേശു. ആത്മീയകരുണയുടെ വാക്യങ്ങളുമായി നസ്രേത്തിൽനിന്നു ചാവുകടലിലേക്കും യോർദ്ദാൻ പ്രവാഹത്തിലേക്കും സഞ്ചരിക്കുന്ന യേശുവിൻെറ ആദ്യയാത്രയിൽ, സമാധാനംതന്നെയായിരുന്നു അദ്ദേഹത്തിൻെറ ദൗത്യം. എന്നാൽ പിന്നീട് യോഹന്നാൻെറ ആയുധം ഏററുവാങ്ങി മരുഭൂമിയിലെ പരീക്ഷണങ്ങളെയും അതിജീവിച്ചെത്തുന്ന യേശുവിൻെറ നസ്രേത്തിൽനിന്നു ജറുശലേമിലേക്കുള്ള രണ്ടാംയാത്ര (Second Coming) വിധ്വംസക ഭാവത്തിലുള്ളതാണ്. രണ്ടാം യാത്രയുടെ തുടക്കത്തിൽത്തന്നെ ജൂദാസിൻെറ ആഗ്രഹങ്ങളെ പ്രീണിപ്പിച്ചുകൊണ്ട് യേശു ഭാഷയുടെ നിഷേധഖഡ്ഗം പ്രവർത്തിപ്പിക്കുന്നു. ഇതാണ് യേശുവിൻെറ മൂന്നാം മുഖം. ഉള്ളവൻ ഇല്ലാത്തവനുകൊടുക്കട്ടെ എന്നു പ്രഖ്യാപിക്കുന്ന യേശു ഇവിടെ വ്യക്തമായും ജനസമൂഹത്തെ സമരസന്നദ്ധമാക്കാൻ ശ്രമിക്കുന്നുണ്ട്. നസ്രേത്തിലെ 'ജനം' ഈ വിധ്വംസക മുഖത്തെ ശക്തമായി എതിർക്കുന്നു. ജൂദാസിൻെറ നേതൃത്വത്തിലുള്ള ധീരമായ ചെറുത്തുനിൽപ്പ് ഒന്നുകൊണ്ടു മാത്രമാണ് യേശു നസ്രേത്തിൽനിന്നുള്ള 'രണ്ടാം വരവി'ൻെറ തുടക്കത്തിൽ കഷ്ടിച്ചു രക്ഷപ്പെടുന്നതു്.

'സ്നേഹ'ത്തിൻെറയും 'യുദ്ധ'ത്തിൻെറയും യാത്രകൾക്കിടയിൽ യേശുവിന് പത്രോസ് തുടങ്ങിയുള്ള ശിഷ്യന്മാർ തുണയായിത്തീരുന്നുണ്ട്. ഈ യാത്രകൾക്കിടയിൽ അദ്ഭുതകൃത്യങ്ങൾ പ്രദർശിപ്പിച്ച് തൻെറ ദൈവികത തെളിയിക്കുവാൻ ജനക്കൂട്ടം യേശുവിനോടു പല ആവർത്തി ആവശ്യപ്പെടുന്നുണ്ട്. ബൈബിളിൽ യേശു ചെയ്തതായിപ്പറയുന്ന അത്ഭുതകൃത്യങ്ങൾ പലതിനെയും കസാൻദ്സാക്കീസ് തൻെറ ഭാഷാസാമർത്ഥ്യത്തിൽ മുക്കിക്കളയുന്നു. 'അദ്ഭുതകൃത്യങ്ങൾ' പ്രദർശിപ്പിക്കുക എന്ന ആവശ്യത്തെ, അതസാദ്ധ്യമാവുകകൊണ്ടു മാത്രമാവണം, യേശു സൈദ്ധാന്തികമായി തിരസ്കരിക്കുന്നുമുണ്ട്. എന്നാൽ യേശു രണ്ട് അദ്ഭുതകൃത്യങ്ങൾ നിർവ്വഹിച്ചതായി കസാൻദ്സാക്കീസ് വ്യക്തമായും ചൂണ്ടിക്കാട്ടുന്നു. ഈ രണ്ട് അത്ഭുതങ്ങളുമാവട്ടെ, യേശു തികച്ചും പ്രതീക്ഷിക്കാത്ത ആഘാതങ്ങൾ എന്ന നിലയിലാണ് ചിത്രീകരിക്കപ്പെട്ടിരിക്കുന്നതു്. ലസാറസിനെ ഉയിർപ്പിക്കുമ്പോഴും, റോമൻ സൈനികനായ റൂഫസിൻെറ പുത്രിക്കു രോഗശാന്തിവരുത്തുമ്പോഴും, അവളുടെ ഫലപ്രാപ്തി, യേശുവിനെത്തന്നെ ഭയപ്പെടുത്തുകയാണു ചെയ്യുന്നതു്. യേശു തന്നെ നിനച്ചിരിക്കാത്ത അദ്ഭുതങ്ങൾ. അവ യേശുവിൻെറ ദൈവികതയെയല്ല, ദൈന്യതയെയാണ് അനാവരണം ചെയ്യുന്നതു് എങ്കിലും അതോടെ 'ജനം' യേശുവിൽ കൂടുതൽ വിശ്വാസമർപ്പിച്ചു തുടങ്ങുന്നു. ചുരുക്കത്തിൽ ഈ രണ്ടു യാദൃച്ഛിക സംഭവങ്ങളും വിധ്വംസകനു നല്ല ആൾക്കൂട്ടത്തെ കൊടുക്കുന്നു.—രണ്ടാംയാത്രയിലാണ് ഇവ സംഭവിക്കുന്നതു താനും.

തീയും പുകയും വമിക്കുന്ന വാക്കുകളുമായി സഞ്ചരിച്ച് ജറുശലേമിൽ എത്തിക്കഴിഞ്ഞശേഷവും, ജൂദാസ് പ്രതീക്ഷിക്കുന്ന യുദ്ധത്തിനു യേശു തയ്യാറാവുന്നില്ല. അഴുകിത്തുടങ്ങുന്ന വംശവൃക്ഷത്തെ മുറിച്ചുമാററുവാൻ യോഹന്നാൻ 'നല്കിയ' മഴു, യേശുവിൻെറ കരങ്ങൾക്ക് ഒരു വെല്ലുവിളിയായിത്തീരുന്നു. ജനക്കൂട്ടങ്ങളുടെ നായകനാകാൻ കഴിഞ്ഞയേശു, നിന്ദിതൻെറയും പീഡിതൻെറയും ചൂഷിതൻെറയും വക്താവായ യേശു, ജനശക്തിയെ രാഷ്ട്രീയാധിപത്യവ്യവസ്ഥിതിക്കെതിരെ തിരിച്ചുവിടുക എന്ന ദൗത്യം നിർവ്വഹിക്കുന്നതിൽനിന്നു വിദഗ്ദ്ധമായി പിന്മാറാൻ ശ്രമിക്കുന്നുണ്ട് എന്നതു വ്യക്തമാണ്. 'സീസറിനുള്ളതു് സീസറിനും, ദൈവത്തിനുള്ളതു് ദൈവത്തിനും' എന്ന പ്രസ്താവനയിലാവട്ടെ, രാഷ്ട്രീയസമരത്തെ വഞ്ചിക്കാനുള്ള ഗൂഢതാല്പര്യം പതിയിരിക്കുന്നുണ്ടുതാനും. ജനങ്ങളുടെ സമരതൃഷ്ണയെ മതമേധാവികൾക്കെതിരെയുള്ള അർത്ഥശൂന്യമായ സമരമാക്കിത്തീർക്കാൻ യേശു ശ്രമിക്കുന്നു എന്ന സംശയത്തിനു ഇവിടെ സ്ഥാനമുണ്ട്. രാഷ്ട്രീയസമരത്തിൽനിന്ന് ജനങ്ങളുടെ വിമോചനവാഞ്ഛയെ വഴിതെററിക്കുന്നതു കൊണ്ടാവാം പിലാത്തോസിന് യേശു എന്ന മനോരോഗിയോട് പുച്ഛംകലർന്ന അനുകമ്പയാണുള്ളതു്. ഇസ്രയേലിൻെറ സ്വാതന്ത്ര്യം എന്ന യാഥാർത്ഥ്യത്തിനുമേൽ സ്വർഗ്ഗരാജ്യം എന്ന മിഥ്യ ചിറകടിച്ചുവരുമ്പോൾ പിലാത്തോസിന് ഉള്ളാലെ ചിരിക്കാതിരിക്കാൻ കഴിയുന്നില്ല.

(തുടരും)





ജെയിംസ് ഹാഡ്ലി ചേസ്

എം. ഹരികുമാർ

# ചേസ് എത്ര കേമൻ!

**1985** ഫെബ്രുവരി ആറാംതീയതി ബ്രിട്ടീഷ് നോവലിസ്റ്റായ ജെയിംസ് ഹാർഡ്ലി ചേസ് ജനീവയിൽവച്ച് 78-ാമത്തെ വയസ്സിൽ നിര്യാതനായി.

കോനൻ ഡോയിലിൻെറ ഭാവനയോ ഫെഡറിൽ ഫോസ്റ്ററിത്തിൻെറ ത്രില്ലോ ചേസ്കൃതികൾക്കില്ല. എങ്കിലും ലക്ഷോപലക്ഷം ത്രില്ലർവായനക്കാരുടെ ഹരമായിരുന്നു ചേസ്. ആ ലിസ്റ്റ് നീളുന്നു– എറിക് സ്റ്റാൻലി ഗാർഡിനർ, ഇയാൻ ഫ്ളെമിങ് റോബർട്ട് ലുഡ്ലം...

റോയൽററിയിലൂടെ കോടീശ്വരനായ ഒരെഴുത്തുകാരനാണ് ചേസ്. അതാണ് ഇംഗ്ലീഷ് ഭാഷയിൽ പുസ്തകമെഴുതിയാലുള്ള ഗുണം. ഒരു ബെസ്റ്റ് സെല്ലർ കിട്ടിയാൽ രക്ഷപ്പെട്ടു. പിന്നെ എന്തു ചവറായാലും വേണ്ടില്ല. ത്രില്ലറാണെങ്കിൽ മൂന്നുതരം, മാംട്ടിമില്യനർ!

മറേറതു കലയേയും പോലെ ''പയററിത്തെളിയുന്നതാണല്ലോ'' വായനാശീലവും സഹൃദയബോധവും. ബിയിങ് ആൻഡ് നത്തിങ്നെസ്സിലും നൂറുവർഷങ്ങളുടെ ഏകാന്തതയിലും എത്തിച്ചേർന്ന നിങ്ങളുടെ വായന ശീലം പിന്നിട്ട വഴിത്താരകളെക്കുറിച്ചോർക്കുന്നുവോ? മുട്ടത്തുവർക്കി മുതൽ ചേസ് വരെയുള്ളവരുടെ ഛായകൾ തെളിയുന്നില്ലേ? കൗമാരനാളുകളിലെങ്കിലും ഒരു 'ചേസ്' വായിക്കാത്തവരുണ്ടോ?

ഓർമ്മയിൽ നിന്നുദ്ധരിക്കട്ടെ. ചേസിൻെറ ഏററവും പ്രശസ്തമായ കൃതി No Orchids for Mrs Blandish എന്നതാണ്. അതു പല തവണ ചലച്ചിത്രവുമാക്കിയിട്ടുണ്ട്. 1939–ൽ പ്രസിദ്ധീകൃതമായ ആ കൃതി അന്നത്തെ സെക്സ് മസാലപുരട്ടിയ ത്രില്ലർ മാക്കററെ പിടിച്ചെടുത്തു. ഈ കൃതിക്ക് ഫോക്നറുടെ(Sanctuary എന്ന ഗ്രന്ഥത്തിനോട് കടപ്പാടുണ്ട്) മിസ് ബ്ലാണ്ടിഷ് എന്ന കോടീശ്വരിയാണ് നായിക. അവരെ ma grizel എന്ന സ്ത്രീയുടെ നേതൃത്വത്തിലുള്ള ഒരു സംഘം തട്ടിയെടുത്ത് പീഡിപ്പിക്കുന്നു. ഒടുവിൽ ബ്ലാണ്ടിഷ് ഒരു കെട്ടിടത്തിൽനിന്നും ചാടി ആത്മഹത്യ ചെയ്യുന്നു. നോവലിനെക്കുറിച്ച് ജോർജ്ജ് ഓർവർ ഒരു ലേഖനമെഴുതിയിട്ടുള്ളതായി എവിടെയോ വായിച്ചു. മാഗ്രിസലിൻെറ, തലയ്ക്ക് അസുഖംബാധിച്ച മകനിൽനിന്ന് ബ്ലാണ്ടിഷിനു ജനിച്ച പെൺകുട്ടിയാണ് Flesh of the Orchids–ലെ നായിക. മനുഷ്യരുടെ കണ്ണുകൾ ചൂഴ്ന്നെടുക്കുന്ന ഭയാനകമായ ഒരു കഥാപാത്രമാണ് അവൾ. ചേസിൻെറ നോവലുകളിൽ കൊലപാതകങ്ങൾക്കോ ചോര ഒഴുകുന്നതിനോ കുറവില്ലെന്നു പറഞ്ഞാൽ പോരാ 'ലാവിഷ്' എന്ന വിശേഷണം തന്നെ ഉപയോഗിക്കണം. അമേരിക്കൻ ലക്ഷാധിപതിയായ ഡോൺ മിക്ലേം ആണ് Mission to sienna, Mission to Vienna തുടങ്ങിയ കൃതികളിലെ നായകൻ. ധീരനും സ്ത്രീലമ്പടനുമായ മറെറാരു ചേസ് നായകനാണ് മാർക് ഗേറംലൻഡ്.

ചേസ് നോവലുകൾക്ക് ശരാശരി ഡിറെക്ടീവ് നോവലുകളിൽ കവിഞ്ഞ മേന്മയെന്തെങ്കിലുമുള്ളതായി തോന്നിയിട്ടില്ല. അപ്രതീക്ഷിതമായ 'പരിണാമഗുപ്തി' ആ കൃതികളിൽ മിക്കതിലുമുണ്ട്. കോട്ടയം പുഷ്പനാഥോ പരമാരയോ എഴുതുന്നതിൽനിന്ന് വളരെയൊന്നും ഭിന്നമല്ല എന്ന് ഒററ വാചകത്തിൽ പറയാം. പക്ഷേ, കോടീശ്വരനാകണമെങ്കിൽ ഇംഗ്ലീഷിൽത്തന്നെ പുസ്തകമെഴുതണം. ''നിരൂപകന്മാരെന്തു പറയുന്നു എന്നു ഞാൻ ശ്രദ്ധിക്കാറേയില്ല. നിങ്ങൾക്കറിയുമോ എം. ബി. എസ്സിൻെറ റോയൽട്ടി ലിസ്റ്റിൽ എൻെറ സ്ഥാനം... മത്തേതാണ്.'' എന്നു പറയുകയും വായനക്കാരുടെ എണ്ണമാണ് മാനദണ്ഡമെന്ന് വിശ്വസിക്കുകയും ചെയ്യുന്നവർ നമുക്കും അപരിചിതരല്ലല്ലോ.

ചേസിൻെറ കൃതികൾക്ക് ബഹുഭാഷാപരിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ട്. മലയാളത്തിൽ ചിലവ ഡി. സി. ബുക്സ് പ്രസിദ്ധം ചെയ്തു. (മലയാളത്തിലെ ചേസ് ഫാനുകളെക്കുറിച്ച് ഡി.സി-ക്ക് ഒരു ഏകദേശരൂപം കിട്ടിക്കാണും). മറെറാരർത്ഥത്തിൽ ചേസ് അതിന് എത്രയോ മുൻപേ നമുക്കു പരിചിതനാണ് അദ്ദേഹത്തിൻെറ പല കൃതികളും മലയാള മണ്ണിൻെറ മണമുള്ള ഡിറക്ടീവ് നോവലുകളായും എന്തിന് ചലച്ചിത്രങ്ങളായും രൂപാന്തരം പ്രാപിച്ചിട്ടുണ്ട്. ഇതൊക്കെ അറിയണമെങ്കിൽ ഒരു സ്ഥിരം ക്രൈം റീഡറാകണം. ഷെർലക് ഹോംസ് സ്വർല്ലോക സിംഹനും സ്കോട്ട് ലൻഡ്യാർഡ് പാളയം പൊലീസ് സ്റ്റേഷനും ആയി മാറിയ നാളുകൾ പിന്നിട്ട് നമ്മുടെ അപസർപ്പക സാഹിത്യവും ഏറെ പുരോഗമിച്ചിട്ടുണ്ട്.

ഈവക ചീഫ് ലിററററേച്ചറിൻെറ മോഷണമൊക്കെ ഗൗരവമായ ചർച്ച അർഹിക്കുന്നുണ്ടോ എന്നു ചോദിക്കരുതു്. മറിച്ച് ആയിരം വർഷങ്ങളുടെ ഏകാന്തതയുടെ ആദ്യപേജുകളിൽ പ്രത്യക്ഷപ്പെടുന്ന ജിപ്സിയെ ഹിന്ദുസന്യാസിയോ മുസ്ലീം ദിവ്യനോ ആക്കി അവതരിപ്പിച്ച് നോവലെഴുതുന്നതും അന്തസ്സ്. പടം വരയ്ക്കാൻ നമ്പൂതിരിയും വേണം. (ആദ്യം പറഞ്ഞ ബെസ്റ്റ് സെല്ലർ കോംപ്ലക്സ് തന്നെയാണ് ഇവിടെയും). ചേസിനെ മോഷ്ടിച്ചെഴുതുന്നവന് 'മ'കാരത്തുപോകണം. മോഷ്ടാവിൻെറ വിലയും ഉടയവൻെറ നിലയുമൊക്കെ ഘടകങ്ങളായ മാർക്കററാണ് നമുക്കുള്ളതു്.

മറെറാരു കഥ — കഥയല്ല, യാഥാർത്ഥ്യം. ഇവിടെ പ്രസക്തമാണെന്നു തോന്നുന്നു. നായകൻ മറെറാരു ത്രില്ലർ രാജാവായ എറിക് സ്ററാൻലി ഗാർഡിനർ. സംഭവത്തിന് ഈ എളിയവൻ സാക്ഷി. തിരുവനന്തപുരത്തെ...ലൈബ്രറി. ഒരു വായനക്കാരി ലൈബ്രറി ജീവനക്കാരിയോട് അപേക്ഷിക്കുന്നു. ''പെരിമേസൻ എഴുതിയ പുസ്തകം തേടിത്തരണം.'' അപേക്ഷിക്കുന്നവരെ ഉപേക്ഷിക്കരുതെന്നാണല്ലോ ലൈബ്രറി ശാസ്ത്രത്തിലെ ആധുനിക തിയറി. പെരിമേസൻ പുസ്തകം കിട്ടിയില്ലെങ്കിൽ മരിച്ചുപോകുമെന്ന നിലയിലുള്ള വായനക്കാരി. ശാസ്ത്രജ്ഞ പറഞ്ഞു: ''പോയി ക്യാററലോഗ് എന്ന ഒററമൂലി ഭക്ഷിക്കൂ'' നായിക ക്യാററലോഗ് വായിച്ച് നായകനെ നഷ്ടപ്പെട്ട കോട്ടയം നോവലിലെ നായികപോലെ ദുഃഖിതയായ് മടങ്ങി. ഒററമൂലിയിൽ പെരിമേസനില്ല! ഇതെന്തു വിഡ്ഢിത്തം എന്ന മട്ടിൽ ശാസ്ത്രജ്ഞ കാച്ചി 'P'യിലല്ല 'M'–ലാണ് നോക്കേണ്ടതു്. ഒററമൂലിയിൽ Mason Perry എന്നേ എഴുതു.''

ത്രില്ലറുകൾക്കെന്നും ആരാധകരുണ്ടാവും. ആധുനിക ത്രില്ലറുകൾ വായിക്കുമ്പോൾ ചന്തുമേനോനിലേക്കും സി.വി യിലേക്കും മടങ്ങാനുള്ള കോംപ്ലക്സുമുണ്ടാവും. റോബർട്ട് ലുഡ്ലമിൻെറ ഒരു കൃതി വായിക്കാൻ ശ്രമിച്ചപ്പോൾ എന്നെയും പിടികൂടി ആ കോംപ്ലക്സ്. ചേസെത്ര കേമൻ!



കുഞ്ഞിനെയും വഹിച്ചുകൊണ്ട് പറന്നുവരുന്ന ഈ വവ്വാലിന്റെ ചിത്രമെടുക്കാൻ ടി. എസ്. ലാൽ അനേക രാത്രികളിൽ വീടിന്റെ മച്ചിൽ പതുങ്ങിയിരുന്നു. ഈ ചിത്രം ലാലിന് ലോകപ്രസിദ്ധി നൽകി



**പ്രഭാകരൻ**

# ടി.എസ്.ലാൽ

**കൊല്ലം പട്ടണത്തിൽ ജനിച്ചുവളർന്ന ടി. എസ്. ലാൽ, കേരളത്തിനും ഇന്ത്യയ്ക്കുമപ്പുറം ചെന്ന് പ്രസിദ്ധിയുടെ പടവുകൾ വെട്ടിപ്പിടിച്ച ഫോട്ടോഗ്രാഫറായിരുന്നു. അദ്ദേഹം ഈയിടെ അന്തരിച്ചു.**

**ലോ**കം മുഴുവൻ അറിഞ്ഞാദരിച്ച അനുഗൃഹീതനായ ഒരു ഫോട്ടോഗ്രാഫറാണ് ഈയിടെ ടി. എസ്. ലാലിന്റെ മരണത്തിലൂടെ നമുക്കു നഷ്ടപ്പെട്ടത്. ഒരുപക്ഷേ കേരളീയരിലധികം പേരും ഈ വാർത്ത അറിഞ്ഞുകാണുകയില്ല. എന്നാൽ ഫോട്ടോഗ്രാഫിയിൽ താല്പര്യമുള്ള, അന്യദേശങ്ങളിലുള്ള ഒട്ടേറെപ്പേർ ലാലിന്റെ മരണത്തിൽ കണ്ണീർ വീഴ്ത്തിക്കാണണം. കേരളത്തിനും ഭാരതത്തിനുമപ്പുറം വിശാലമായ ഒരു ലോകത്തെ ഛായാഗ്രഹണത്തിലുള്ള തന്റെ കഴിവുകൾകൊണ്ട് കീഴടക്കാൻ കൊല്ലം പട്ടണത്തിൽ ജനിച്ചുവളർന്ന ടി. എസ്. ലാലിനു കഴിഞ്ഞിരുന്നു. ഗുജറാത്തി കുടുംബത്തിലാണ് ലാലിന്റെ ജനനം. നൂൽക്കച്ചവടത്തിനായി ഗുജറാത്തിൽനിന്ന് കൊല്ലം പട്ടണത്തിലെത്തിയ തലക്സിവച്ച് രാജിന്റെ മൂന്നു മക്കളിൽ മൂത്തമകനാണ് തലക്സി ശിവലാൽ. ഇന്ന് പറവൂർ സെൻട്രൽ ബാങ്കിന്റെ ശാഖ സ്ഥിതിചെയ്യുന്ന ഡോ: പി. കെ. വർഗ്ഗീസിന്റെ കെട്ടിടത്തിലാണ് ആ കുടുംബം താമസിച്ചിരുന്നത്. സെൻറ് അലോഷ്യസ് ഹൈസ്കൂളിലായിരുന്നു പഠിച്ചത്. കുട്ടിക്കാലത്തുതന്നെ ഫോട്ടോഗ്രാഫിയിൽ താല്പര്യമുണ്ടായിരുന്നു. അന്ന് അഞ്ചോ ആറോ രൂപ വിലയുള്ള ബോക്സ് ക്യാമറയുമായി ശിവലാൽ പടമെടുക്കാൻ നടക്കുമായിരുന്നു. സ്റ്റാമ്പ് കളക്ഷനും അന്നത്തെ ഹോബിയായിരുന്നു. പിൽക്കാലത്ത് പതിനായിരം രൂപവരെ കിട്ടാവുന്ന അപൂർവ്വമായ സ്റ്റാമ്പുകൾ അദ്ദേഹത്തിന്റെ കളക്ഷനിലുണ്ടായിരുന്നുവത്രെ.

അന്ന് കൊല്ലത്ത് കോളേജുകളൊന്നുമുണ്ടായിരുന്നില്ല. നാഗർകോവിലിലെ സ്കോട്ട് ക്രിസ്ത്യൻ കോളേജിലായിരുന്നു ഉന്നതവിദ്യാഭ്യാസം. കോളേജ് വിദ്യാഭ്യാസകാലത്ത് ലാലിന് ഫോട്ടോഗ്രാഫിയിലുള്ള താത്പര്യം വർദ്ധിച്ചു. ബീച്ചിലും മററു സ്ഥലങ്ങളിലും ചുററി നടന്ന് പ്രകൃതിയുടെ പല രൂപഭാവങ്ങളും പകർത്തിക്കൊണ്ടിരുന്നു. വിദ്യാഭ്യാസം കഴിഞ്ഞ് നൂൽക്കച്ചവടത്തിലേക്ക് ശ്രദ്ധ കേന്ദ്രീകരിക്കേണ്ടിവന്നു. ബിസിനസ്, ലാലിന് കുലത്തൊഴിലായിരുന്നെങ്കിലും ഫോട്ടോഗ്രാഫിയിലുള്ള താല്പര്യം തീരെ കുറഞ്ഞില്ല. പ്രകൃതിയോടും പ്രകൃതിയിലെ ജീവജാലങ്ങളോടും അപൂർവ്വ ഭാവങ്ങളോടുമായിരുന്നു ലാലിനു താല്പര്യം. അതിനിടയിൽ 1945-ൽ അദ്ദേഹം വിവാഹിതനായി. പൂർവ്വപിതാക്കളുടെ ജന്മദേശമായ ഗുജറാത്തിലെ കച്ച് പ്രദേശത്തുനിന്നായിരുന്നു വിവാഹം. ഭാര്യ സുശീല. രണ്ടു മക്കളുണ്ടായി—കീർത്തികുമാറും ശാന്തികുമാറും.

നൂൽക്കമ്പനികൾ നാഷണലൈസ് ചെയ്തപ്പോൾ തലക്സിശിവലാൽ എന്ന വ്യാപാരി തന്റെ ബിസിനസ് അടച്ചുപൂട്ടി. പിന്നീട് ഫോട്ടോഗ്രാഫിയിൽ മാത്രമായി ശ്രദ്ധ. കൊല്ലം റോട്ടറി ക്ലബ്ബിന്റെ സ്ഥാപകമെമ്പറും സജീവ പ്രവർത്തകനുമായിരുന്നു ടി. എസ്. ലാൽ. മൂത്തമകൻ ദുബായിൽ സ്ററുഡിയോ നടത്തുകയാണ്. ഇളയമകൻ



ബോംബെയിൽ ബിസിനസ്സുകാരനും. ആറേഴുവർഷങ്ങൾമുമ്പ് ടി. എസ്. ലാൽ കൊല്ലംവിട്ട് ബോംബെയിൽ മകനോടൊത്ത് താമസമാക്കി. ബോംബെയിൽ അദ്ദേഹത്തിന് നിരവധി സുഹൃത്തുക്കളും ആരാധകരുമുണ്ടായിരുന്നു.

കച്ച് പ്രദേശത്തെ മാംഡ്‌വിയിലെ വസന്ത് സ്ററുഡിയോവിൽ വച്ച് ലാൽ തലകറങ്ങി വീഴുകയുണ്ടായി. അന്ന് തലയ്ക്ക് പരിക്കേററിരുന്നു. പിന്നീടത് ബ്രെയിൻ ട്യൂമറായി മാറി. 82 ൽ ജസ്ലോക് ആശുപത്രിയിൽ വച്ച് ബ്രെയ്ൻട്യൂമറിന് ഓപ്പറേഷൻ നടത്തുകയുണ്ടായി. പിന്നീട് അദ്ദേഹത്തിനെപ്പോഴും അസുഖംതന്നെയായിരുന്നു. രണ്ടുമാസംമുമ്പ് അസുഖംകൂടി. ബോധം തീരെ നഷ്ടപ്പെടുകയും തിരിച്ചുവരികയും ചെയ്തുകൊണ്ടിരുന്നു, പെട്ടെന്നാണ് ടെമ്പറേച്ചർ കൂടിയത്. 1985 ജനുവരി 19-ാംതീയതി ബോംബെയിലെ അന്ധേരിയിലുള്ള ഫ്ലാററിൽവച്ച് ടി. എസ്. ലാൽ യാത്ര പറഞ്ഞു.

ജീവിതം ഛായാഗ്രഹണത്തിനുവേണ്ടി ഉഴിഞ്ഞുവച്ച ഒരു മനുഷ്യൻ. പഴയ സുഹൃത്തുക്കൾക്ക് ടി. എസ്. ലാലിനെക്കുറിച്ച് അതാണ് പറയാനുണ്ടായിരുന്നത്. സങ്കല്പങ്ങൾക്കപ്പുറത്തുള്ള വ്യക്തിത്വമായിരുന്നു, അദ്ദേഹത്തിന്റേത്. ഫോട്ടോഗ്രാഫി ഒരു തപസ്യയാക്കി മാററുകയായിരുന്നു; ലാൽ. അപൂർവ്വങ്ങളായ ചിത്രങ്ങൾക്കുപിന്നിൽ ദിനരാത്രങ്ങളുടെ ത്യാഗപൂർണ്ണമായ പരിശ്രമമുണ്ടായിരുന്നു. വവ്വാലിന്റെ പടംപിടിക്കാൻ വേണ്ടി എത്രയോ രാത്രികൾ വീട്ടിന്റെ മട്ടുപ്പാവിൽ ഉറക്കമിളച്ച് കാത്തിരിക്കുകയുണ്ടായി. പഴക്കുലകൾ വച്ചുകെട്ടി ക്യാമറ അഡ്ജസ്ററുചെയ്തു വച്ച് ഒളിഞ്ഞിരിക്കും. വവ്വാലുകൾ വന്നെത്തുന്നതുവരെ ശ്വാസമടക്കിപ്പിടിച്ച് നിൽക്കും. ചിലപ്പോൾ ക്യാമറയുടെ ഷട്ടറുകൾ വയറുകൊണ്ട് ബന്ധിപ്പിച്ച് ദൂരെ നിന്ന് പ്രവർത്തിപ്പിക്കുകയും ചെയ്യും. അങ്ങനെ എത്രയോ ദിവസങ്ങൾ! ഒടുവിൽ അദ്ദേഹം ഉദ്ദേശിച്ച പടം കിട്ടുകയും ചെയ്തു. കുട്ടിയേയും മാറിലൊതുക്കി പറന്നുവരുന്ന ഒരു വവ്വാലിന്റെ ചിത്രം! ടി. എസ്. ലാലിനെ പ്രസിദ്ധിയിലേക്കുയർത്തിയ ഒരു ചിത്രമാണിത്. അന്താരാഷ്ട്രമത്സരങ്ങളിൽ ഈ ചിത്രം പലസമ്മാനങ്ങളും നേടുകയുണ്ടായി.

**ലാൽ-എലിയുമായി ഒരിന്റർവ്യൂ**





കടൽക്കാക്കകളായിരുന്നു ലാലിന്റെ മറെറാരപൂർവ്വ ചിത്രം. കച്ച് പ്രദേശത്തെ കടൽക്കാക്കകളുടെ നിരവധി ചിത്രങ്ങൾ അദ്ദേഹം പകർത്തിയിട്ടുണ്ട്. എങ്ങോട്ടു പോകുമ്പോഴും ക്യാമറ കൈയിലുണ്ടാകും. കച്ചിലേക്കു പോകുമ്പോൾ ക്യാമറ കൊണ്ടുപോകും. പിന്നെ കടൽക്കാക്കകളുടെ കൂടെയായിരിക്കും കുറേ ദിവസങ്ങൾ.

ഒരിക്കൽ ഒരുകുട്ടി താഴെ കൂർത്ത ഒരു മമ്മട്ടി വച്ച് മരത്തിൽകയറി. കൈവിട്ട് താഴെവീണ കുട്ടിയുടെ വയററിൽക്കൂടി മമ്മട്ടി തുളച്ചുകയറി. മറുഭാഗത്തെത്തിയ മമ്മട്ടിയുമായി നില്ക്കുന്ന കുട്ടിയുടെ ചിത്രം ക്യാമറയിൽ പകർത്താൻ ലാലിനു കഴിഞ്ഞു. കുട്ടി പിന്നീട് ഓപ്പറേഷനുശേഷം സുഖംപ്രാപിക്കുകയുണ്ടായി. ലാലിന്റെ ഈ അപൂർവ്വചിത്രം പ്രസിദ്ധമാവുകയുംചെയ്തു.

തേവാങ്കിനെ പിടിച്ചുകൊണ്ടുവന്ന് പട്ടിയുടെ മുമ്പിലിട്ടുകൊടുത്തു. തേവാങ്കിന്റെ അപ്പോഴത്തെ ഭാവം ലാൽ തന്റെ ക്യാമറയിൽ പകർത്തി. വിദേശങ്ങളിൽ ഈ ചിത്രം വളരെയേറെ അഭിനന്ദനങ്ങളും പുരസ്കാരങ്ങളും നേടുകയുണ്ടായി.

ടി. എസ്. ലാൽ ഫോട്ടോഗ്രാഫി സ്വയം പഠിക്കുകയാണു ചെയ്തത്. പുസ്തകങ്ങൾ വായിച്ചും പരീക്ഷണങ്ങൾ നടത്തിയും നിരന്തരമായി പരിശ്രമം ചെയ്തുമാണദ്ദേഹം ഫോട്ടോഗ്രാഫിയിലെ സാങ്കേതികവിദ്യകൾ കരസ്ഥമാക്കിയത്. ഫിലിം ഡെവലപ്പ് ചെയ്തിരുന്നതും പ്രിൻറ് എടുത്തിരുന്നതും അദ്ദേഹംതന്നെയായിരുന്നു: 'ഡെവലപ്പർ' പല രീതിയിൽ മിക്സ്ചെയ്ത് ഫിലിം ഡെവലപ് ചെയ്ത് ഏററവും തെളിഞ്ഞ നെഗററീവുകൾ തിരഞ്ഞെടുക്കുമായിരുന്നു.

വിദേശങ്ങളിലുള്ള പല മൽസരങ്ങൾക്കും ലാൽ ഫോട്ടോ അയച്ചുകൊടുത്തിട്ടുണ്ട്. പലവിധ അവാർഡുകളും മെഡലുകളും അദ്ദേഹത്തിന് ലഭിച്ചിട്ടുണ്ട്. വിദേശത്തുനിന്ന് ഫോട്ടോ പ്രദർശനത്തിനുവേണ്ടി ക്ഷണം ലഭിക്കാറുണ്ട്. അമേരിക്കയുമായിട്ടായിരുന്നു അദ്ദേഹത്തിന് കൂടുതൽ ബന്ധം. A. P. SA., E.F.I.A.P, എന്നീ ടൈററിലുകളും അദ്ദേഹത്തിനു ലഭിച്ചിട്ടുണ്ട്. ലോകത്തിലെ അമേച്വർ ഫോട്ടോഗ്രാഫേർസിനുള്ള ഏററവും ഉന്നത പുരസ്കാരങ്ങളായ 'ബ്ളൂറിബൺ' 'ഡൈമണ്ട്സ്റ്റാർ' എന്നിവ ലഭിച്ച അപൂർവ്വവ്യക്തിയാണ് ടി. എസ്. ലാൽ. ഇന്ത്യയിലെന്നല്ല; ഏഷ്യയിൽത്തന്നെ ഇത്രയേറെ വിജയപീഠങ്ങൾ കയറിയ മറെറാരു ഫോട്ടോഗ്രാഫറുണ്ടെന്നു തോന്നുന്നില്ല.

ഫോട്ടോഗ്രാഫി വലിയൊരു ജീവിതമാർഗ്ഗമായിരുന്നില്ല. സമ്മാനങ്ങളും വിദേശങ്ങളിൽനിന്നും ഇന്ത്യയിൽ നിന്നുമുള്ള സുഹൃത്തുക്കളുടേയും ആരാധകരുടേയും പ്രോത്സാഹനങ്ങളുമൊഴിച്ചാൽ വലിയ നേട്ടമൊന്നും കുടുംബത്തിലേക്കു കിട്ടിയിട്ടില്ല. വിദേശങ്ങളിൽനിന്ന് ചിലപ്പോൾ ക്യാമറകളും ലെൻസുകളും അയച്ചുകിട്ടാറുണ്ട്. ഒരിക്കൽ ഒരു ജർമ്മൻ സഞ്ചാരി ടി. എസ്. ലാലിനെ കാണാനെത്തി. ലാലിനെക്കുറിച്ച് കേട്ടറിഞ്ഞ അയാൾ, അദ്ദേഹത്തിന്റെ ചിത്രങ്ങളുടെ ഒരാരാധകനായിരുന്നു. ''എന്തുകൊണ്ട് കളർ ചിത്രങ്ങളെടുത്തുകൂടാ?'' സഞ്ചാരി ചോദിച്ചു. ചെലവു കൂടുതലാണെന്നതാണ് പ്രധാന കാരണമെന്ന് ലാൽ അറിയിച്ചു. സഞ്ചാരി നാട്ടിൽ ചെന്നയുടനെ രണ്ടുഡസൻ കളർ ഫിലിമുകൾ ലാലിനയച്ചുകൊടുക്കുകയുണ്ടായി.

വിദേശിയായ ഒരാൾ ലാലിന് വലിയ ഒരു ഓഫർ നല്കി. ഇന്ത്യയിലെ സ്ത്രീകളുടെ ന്യൂഡ് ഫോട്ടോകൾ അയച്ചുകൊടുക്കാനുള്ള ആ വിദേശിയുടെ അഭ്യർത്ഥന ടി. എസ്. ലാൽ ഉടൻതന്നെ തിരസ്കരിക്കുകയും ചെയ്തു.

പല വിദേശ പ്രസിദ്ധീകരണങ്ങളിലും ടി. എസ്. ലാലിന്റെ ഫോട്ടോകൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. 'ലൈഫിലും' 'കൊഡാക്കി'ലുമെല്ലാം അദ്ദേഹത്തിന്റെ ചിത്രങ്ങൾ പ്രത്യക്ഷപ്പെടുക പതിവായിരുന്നു. ഡോ. സലിം ആലി തന്റെ 'Birds of India' എന്ന പുസ്തകത്തിൽ ലാൽ എടുത്ത പ്രസിദ്ധമായ വവ്വാലിന്റെ ചിത്രം ചേർത്തിട്ടുണ്ട്.

പ്രൊഫഷനൽ ഫോട്ടോഗ്രാഫിയിൽ ടി. എസ്. ലാലിന് താല്പര്യമുണ്ടായിരുന്നില്ല. ഫോട്ടോഗ്രാഫിയിലെ എന്തു സംശയങ്ങൾക്കും അദ്ദേഹം മറുപടി നൽകുമായിരുന്നു. കൊല്ലത്തെ പല ഫോട്ടോഗ്രാഫർമാരും ലാലിന്റെ ശിഷ്യന്മാരാണെന്നതിൽ ഇന്നഭിമാനിക്കുന്നുണ്ട്. നല്ലവനായ ഒരു മനുഷ്യൻ, ഫോട്ടോഗ്രാഫിക്കുവേണ്ടി മാത്രം ജീവിച്ച ഒരു പ്രതിഭാധനൻ. കൊല്ലം പട്ടണം ടി. എസ്. ലാലിനെ അനുസ്മരിക്കുന്നതിങ്ങനെയാണ്.

# കെ. സുരേന്ദ്രൻ

# ജീവിതവും ഞാനും

## ഏഴ്

എന്നെ തിരുവനന്തപുരത്തു കൊണ്ടു വരികയും രക്ഷാകർത്താവായി വർത്തിക്കുകയും ചെയ്ത കൊച്ചച്ഛന്റെ വലയത്തിൽ നിന്നും ഞാൻ വിട്ടുപോയതിന്റെ വിധം വിവരിക്കാമെന്നുള്ള എന്റെ സന്നദ്ധത ഞാൻ മറന്നിട്ടില്ല. വാസ്തവത്തിൽ അതുതന്നെയാണ് ഞാൻ ചെയ്തുകൊണ്ടുവരുന്നതും. സ്മരണകളുടെ സ്വച്ഛന്ദഗതിയിൽ ഒഴുകിച്ചേർന്ന അനുകൂലാനുഭവങ്ങളേയും സ്പർശിച്ചുവെന്നേയുള്ളു.

അപ്പോൾ ഞാൻ കഥാപാത്രങ്ങളെ അവതരിപ്പിച്ചു കഴിഞ്ഞ കാലവട്ടവും സൂചിപ്പിച്ചു. ഇനി ചില്ലറ വിവരങ്ങൾ കൂടിയേ വേണ്ടൂ.

എൻജിനീയറിങ് കോഴ്സ് 1940-ൽ കഴിഞ്ഞുവെങ്കിലും ഞാൻ തിരുവനന്തപുരം അങ്ങനെ വിടുകയുണ്ടായില്ല. അഥവാ വിട്ടാലും നാട്ടിൽ അങ്ങനെ ഉറച്ചില്ല. ഇടയ്ക്കിടയ്ക്ക് തിരുവനന്തപുരത്ത് മാസങ്ങൾതന്നെ താമസിക്കുകയും ചെയ്തിരുന്നു. വീടുവിട്ടു നില്ക്കാൻ മടിതോന്നാഞ്ഞിട്ടല്ല. വീട്ടിൽ കിട്ടുന്ന ഏറ്റവും വിലപിടിച്ച ചിലത് വെളിയിൽ കിട്ടുന്നതല്ലല്ലോ. സ്വന്തം രക്തത്തിന്റെ ചൂടുള്ള സ്നേഹം. പക്ഷേ, അന്തഃകരണങ്ങൾ വിടർന്നുതുടങ്ങുന്ന ആപ്രായത്തിൽ അല്പം ദുർഗ്ഗമമായ വഴിയിലൂടെയും സഞ്ചരിക്കുവാൻ മടി തോന്നുകയില്ല. തിരുവനന്തപുരത്തെ അന്തരീക്ഷം അന്നു പലതുകൊണ്ടും പ്രത്യേകതയുള്ളതായിരുന്നു. ഒരുയുഗപ്പകർച്ചയുടെ ഘട്ടമായിരുന്നു അത്. ദേശീയസമരത്തിന്റെ അടിയൊഴുക്കുകൾ സഹ്യാദ്രിയുടെ അടിയിലൂടെ വന്നു നിവർന്നതുപോലുള്ള സ്റ്റേറ്റ്കോൺഗ്രസ് പ്രക്ഷോഭണസംരംഭങ്ങൾ. തുറന്ന വെല്ലുവിളികൾപോലുള്ള യൂത്തുകാൺഗ്രസ്സുകാരുടെ റെയിൽ വേസ്റ്റേഷൻ മൈതാന മീറ്റിങ്ങുകൾ, ഇതു കൂടാതെയുള്ള സാംസ്കാരിക സംഭവങ്ങൾ, പബ്ലിക് ലൈബ്രറി—ഒക്കെ വളപ്പാറുള്ള സാഹചാര്യങ്ങളാണ്. ഇതിനെല്ലാററിനും പുറമേ, എന്റെ സാന്നിദ്ധ്യം ഇവിടെ സഹായകമാണെന്നുകൂടി വന്നാലോ? അങ്ങനെ എന്നെ വിളിക്കുമ്പോഴായിരിക്കും ഞാൻ തിരുവനന്തപുരത്തിന് വരിക. ഭാനുമതിഅമ്മയെപ്പോലെ ഉദാരമായ, മനുഷ്യത്വമുള്ള, ദേഷ്യം, അഹംബുദ്ധി തുടങ്ങിയ ആരോചക വാസനകളെക്കാളും സദ്വാസനകൾ വിങ്ങുന്ന ഒരു വ്യക്തിക്കും തോന്നാവുന്ന ഒരു സ്ഥായി — വിശ്വസ്തതയും കൂറും ഒട്ടൊരു വ്യക്തിത്വവും ഉണ്ടെന്നു വിശ്വസിക്കാവുന്ന ഒരു ചെറുപ്പക്കാരനോ തോന്നാവുന്ന ഒരു സ്ഥായി — അവർക്ക് എന്നോടുണ്ടായിരുന്നു. അവർ അടുത്തടുത്ത കൊല്ലങ്ങളിൽ പ്രസവിച്ചുകൊണ്ടിരുന്നു എന്നു പറഞ്ഞല്ലൊ. പിന്നെ രണ്ടാമത്തെ കുഞ്ഞിന്റെ മാരകമായിരുന്ന രോഗത്തെപ്പററിയും പറഞ്ഞു. ഓരോ കുട്ടിയേയും, വിശേഷിച്ചും രണ്ടാമത്തെ കുട്ടിയെ നോക്കുന്നതിൽ, വിശേഷിച്ചും രണ്ടാമത്തെ കുട്ടിയെ തൊട്ടിലാട്ടി ഉറക്കുന്നതിൽ, ഞാൻ ഒരു സഹായമായിരുന്നെന്നും സൂചിപ്പിച്ചു. ഈ കുട്ടികളെയെല്ലാം എന്റെ അമ്മ പെററ സഹോദരങ്ങളെക്കാൾ വികാരത്തുടിപ്പോടെ ഞാൻ സ്നേഹിക്കുകയും ചെയ്തിരുന്നു. അതിന്റെ കാരണം ഇന്നു ഞാൻ വിശകലനം ചെയ്യാൻ ശ്രമിക്കുമ്പോൾ, എന്നേക്കാൾ വളരെ പ്രായവ്യത്യാസമുള്ള അവരിൽ സഹോദരന്റെ സ്നേഹത്തോടൊപ്പം പുത്രസ്നേഹത്തിന്റെ ഒരംശവും ഒരുപക്ഷേ കലർന്നിരിക്കാം എന്നാണ് തോന്നുന്നതു്.

ഇങ്ങനെ കുട്ടികളെ വളർത്തുന്നതിൽ ഒരു മൂത്ത സഹോദരന്റെ പങ്കു വഹിച്ചതിന് പുറമേ ശാരദാ ബുക്ക്ഡിപ്പോ വക ജോലികളിലും അതേ, ഞാൻ സഹായിച്ചിരുന്നു. മിക്കവാറും ദിവസങ്ങളിൽ വി. പി. ഓർഡറുകൾ കാണും. ഭാനുമതി അമ്മ പുസ്തകങ്ങൾ എടുത്തു കെട്ടിത്തരും; വി. പി. ഫോറവും മേൽവിലാസവും ബില്ലും കത്തുകളും മററും എഴുതുന്നതു് ഞാൻ. ഇതുകൂടാതെ ഭാനുമതിഅമ്മ മാനേജിങ് ഡയറക്ടറായി ആലുവായിൽ പ്രവർത്തിച്ചിരുന്ന 'യൂണിയൻ ടൈൽ വർക്സ്'-ന്റെ കത്തിടപാടുകളും ചിലപ്പോൾ കാണും.

ഇതിനകം ആശാന്റെ മൂത്തമകൻ സുധാകരൻ ബി. എ. യ്ക്ക് മദിരാശി പച്ചയ്യപ്പാസ് കോളേജിൽ പൊയ്ക്കഴിഞ്ഞിരുന്നു. ഇളയ മകൻ പ്രഭാകരൻ ചങ്ങാതിയും ആയിക്കഴിഞ്ഞിരുന്നു. അങ്ങനെ ഞാനും ആ വീട്ടിലെ ഒരംഗംപോലെ ആയി എന്നു പറയാം. എന്നാൽ അംഗമാണോ, അതുമല്ല. തൊട്ടാവാടി പോലത്തെ മനസ്സ് എന്നെ സ്വയം നഷ്ടപ്പെടാതെ പിന്നോക്കം പിടിക്കും, കൂട്ടത്തിലും ഏകാകിയാക്കി നിർത്തും.

ഭാനുമതി അമ്മയുടെ തരംഗിതമായ മനസ്സിനൊത്ത് താമസവും അവർ അടിക്കടി മാററിക്കൊണ്ടിരിക്കും. തിരുവനന്തപുരത്തു നിന്ന് തോന്നയ്ക്കലേക്ക്; വീണ്ടും തിരുവനന്തപുരത്തേക്ക്. പിന്നെ കടപ്പുറത്ത് വീടുവച്ച് അങ്ങോട്ട്, അവസാനം ആലുവായിൽ....

തോന്നയ്ക്കൽ കുറേനാൾ ഞാനും താമസിച്ചിരുന്നു. സത്യത്തിൽ ഇരുപതുകൊല്ലങ്ങൾക്കുശേഷം ഞാൻ എഴുതിയ 'കുമാരനാശാൻ' എന്ന ജീവചരിത്രത്തിന്റെ ആദ്യത്തെ ബിന്ദു ഊറിക്കൂടിയതു് അന്നാവാം. ആശാൻ താമസിച്ചിരുന്ന മൺപുര, കിടന്ന ചാരുകസേര, കുട്ടിൽ നട്ടു വളർത്തിയ ചമ്പകം, ചാമ്പ തുടങ്ങിയ വൃക്ഷങ്ങൾ ഒക്കെ നിത്യേനയെന്നോണം കണ്ടു. പത്തോ പതിനഞ്ചോ ഏക്കറുള്ള പറമ്പിൽ അലഞ്ഞു നടന്നു. ആശാന്റെ കൈയെഴുത്തു പ്രതികൾ പലതവണ എടുത്തു കണ്ടു. ആശാന്റെ പുസ്തകശേഖരത്തിലെ പ്രത്യേക ഗ്രന്ഥങ്ങൾ ശ്രദ്ധിച്ചു, ഒന്നരണ്ടെണ്ണത്തിന്റെ ചിത്രം അതുപോലുണ്ട് മനസ്സിൽ. ഒന്നു 'മലബാർ മാപ്പിള ലഹള' എന്ന ഇംഗ്ലീഷ് പുസ്തകം. പേജിലും ധാരാളം പേനകൊണ്ടുള്ള അടിവരകൾ. മുറിച്ചുകളഞ്ഞ കുടുമകളുടേയും മുടിയുടേയും ഉപയോഗിച്ച കത്തി, വാൾ തുടങ്ങിയ ആയുധങ്ങളുടേയും പടങ്ങൾ. പലരുടേയും റിപ്പോർട്ടുകൾ, പത്രക്കുറിപ്പുകൾ എല്ലാം ചേർന്ന ഒരെണ്ണം. അതുപോലെ അടിവരകൾ കണ്ട ഒരു പുസ്തകമാണ് 'ലൈററ് ഒഫ് ഏഷ്യ.'

ഇങ്ങനെ അന്തരീക്ഷം നേരിട്ട് ആവാഹിച്ചതിന് പുറമെ, ഭാനുമതി അമ്മ അപ്പഴപ്പോൾ ഓർക്കുന്ന അനുഭവങ്ങളുടെ നറുങ്ങുകളും അന്നുമുതലാണ് സ്മൃതിയുടെ കംപ്യൂട്ടറിൽ രേഖപ്പെട്ടു തുടങ്ങിയതു്.

ഞാൻ പറയാൻ വന്നതിലേക്ക് കടക്കട്ടെ. അപ്പോൾ ഭാനുമതി അമ്മ തോന്നയ്ക്കൽ, കൊച്ചച്ഛൻ തിരുവനന്തപുരത്ത്. ശനിയാഴ്ചവരും; തിങ്കളാഴ്ച രാവിലെ തിരികെ പോകും.

ഭർത്താവ് ഒരിടത്തും, ഭാര്യ 15 മൈൽ അകലെ വേറൊരിടത്തും. എന്താണിതെന്ന ചിന്ത അന്നു പോയില്ല. ഇന്നു ആലോചിച്ചു നോക്കുമ്പോൾ തോന്നുന്നു, അവരുടെ ബന്ധത്തിന്റെ ഓരോ സ്ഫോടനങ്ങളായിരിക്കും കൂടക്കൂടെയുള്ള ഈ മാററങ്ങളുടെ പിറകിലെന്ന്. മൊത്തത്തിലുള്ള കലാശംവച്ചു നോക്കുമ്പോൾ മറെറാരു നിഗമനത്തിന് പഴുതില്ല. സാമാന്യാനുഭവമുള്ള ആർക്കും അവരുടെ ബന്ധം മറുതരത്തിൽ അവസാനിക്കുമെന്ന് പ്രതീക്ഷിക്കാനും കഴിയുമായിരുന്നില്ല. പുരുഷൻ പതിഞ്ഞമട്ടുകാരൻ, കരുതി നില്ക്കുന്നവൻ, അവിശ്വാസി, മിതഭാഷി, പരിമിതവിഭവൻ. പ്രധാനമെച്ചം സാമാന്യത്തിൽക്കവിഞ്ഞ സൗമുഖ്യമാണ്. സ്ത്രീയാണെങ്കിൽ, നേരത്തേ സൂചിപ്പിച്ചതുപോലെ, ചടുല മനസ്സ്, അസന്തുലിത ഹൃദയം, വാചാല, സഹായോന്മുഖി ... അവരെ അടുപ്പിച്ച ശക്തി ഏതെന്ന് വ്യക്തമാണ്. അടുപ്പിച്ച സാഹചാര്യമേ വ്യക്തമാകാതുള്ളു. രണ്ടെണ്ണമാണ് പ്രത്യക്ഷം: ഒന്ന് : അനുജനും അനുജത്തിയും തമ്മിൽ കുറെമുമ്പു നടന്ന വിവാഹം; രണ്ട്: ടി. കെ. മാധവൻ എന്ന ജീവചരിത്രം ശാരദാ ബുക്ക് ഡിപ്പോ പ്രസാധനം ചെയ്തതു്. അതേ, അങ്ങനേയും ഒരുസംഭവം നടന്നു. ഞാൻ നേരത്തേ പറഞ്ഞ ആലപ്പുഴ വക്കീലായിരുന്ന ചിററപ്പൻ പി.കെ. മാധവൻ, ടി.കെ. മാധവന്റെ ഒരു ജീവചരിത്രം എഴുതി മുക്കാലുമാക്കിയിരുന്നു. അപ്പോഴാണ്, സന്നിപാതജ്വരം പിടിപെട്ട് മുപ്പത്തിമൂന്നാമത്തെ വയസ്സിൽ, ഏതാണ്ട് ഒരു പ്രതിഭാശാലിയായിരുന്ന ആ ചിററപ്പൻ മരണമടഞ്ഞതു്. പിന്നെ സി. ഒ. കേശവനാണ് അതു് പൂർത്തിയാക്കിയതു്. ശ്രദ്ധേയമായ ആ വലിയ പുസ്തകം രണ്ടു വാല്യങ്ങളായി ഒന്നാന്തരം ഒരു പതിപ്പായി ഭാനുമതിഅമ്മയാണ് ഇറക്കിയതു്. അതുകൊണ്ട് അടുപ്പമുണ്ടായോ അതോ, അടുപ്പമുണ്ടായതുകൊണ്ട് പുസ്തകമിറക്കിയോ എന്നതു് ഉത്തരമില്ലാതെ അങ്ങനെ കിടക്കട്ടെ.

അഥവാ അവരുടെ ദാമ്പത്യം ഒരു വിജയമായിരുന്നില്ലെന്ന് എങ്ങനെ പറയാം? വിവാഹത്തിന്റെ ആത്യന്തിക നേട്ടം കുട്ടികളാണെങ്കിൽ, മൂന്നു വിലയുററ ജീവിതങ്ങളെ അതു് ലോകത്തിന് സംഭാവന ചെയ്തു. ഡോക്ടറായ ലളിത, അദ്ധ്യാപികയായ ലീല, എൻജിനീയറായ അശോകൻ...

ഞാൻ തോന്നയ്ക്കൽ തങ്ങുമ്പോഴാണ് എനിക്കു സർക്കാരുദ്യോഗം കിട്ടുന്നതു്— ഇലക്ട്രിക്കൽ എൻജിനീയറുടെ ഓഫീസിൽ, 20–25 രൂപാ ശമ്പളത്തിൽ. ഉടൻതന്നെ ഞാൻ ചെന്നുചേർന്നു. തിരുവനന്തപുരത്ത് കൊച്ചച്ഛന്റെ വീട്ടിലേക്ക് താമസവും മാററി.

സാങ്കേതികവിഭാഗത്തിലാണ്ഞാൻ— ഡ്രായിങ് ബ്രാഞ്ചിൽ. അവിടത്തെ ഏററവും ജൂനിയറായ ജീവനക്കാരൻ. അസിസ്റ്റന്റ് ഡ്രാഫ്ട്സ്മാൻ, ഡ്രാഫ്ട്സ്മാൻ, ടെക്നിക്കൽ അസിസ്റ്റന്റ്, പേഴ്സണൽ അസിസ്റ്റന്റ്, ഇലക്ട്രിക്കൽ എൻജിനീയർ ഇതാണ് മുകളിലേക്കുള്ള പടികൾ.

ഇലക്ട്രിക്കൽ എൻജിനീയറുടെ കീഴിലാണ് അന്ന് ടെലിഫോൺ ഡിപ്പാർട്ടുമെന്റ്.

താഴെനിന്നു വരുന്ന എസ്റ്റിമേററുകൾ തിരുത്തലിനുശേഷം ഗവണ്മെന്റിലേക്ക് അയയ്ക്കാൻവേണ്ടി നല്ല അക്ഷരത്തിൽ പകർത്തുക, മാസാന്ത്യങ്ങൾ അയയ്ക്കുക, ചില്ലറ കത്തുകൾ എഴുതുക മുതലായവയാണ് എന്റെ പണികൾ. ഇതുകഴിഞ്ഞു് കിട്ടുന്ന സമയമത്രയും ഞാൻ പുസ്തകം വായിക്കും. ശരാശരി ദിവസം ഒരു പുസ്തകം എന്നു വേണമെങ്കിൽ പറയാം. പബ്ലിക് ലൈബ്രറി വഴിയായിരിക്കും മിക്കപ്പോഴും വരിക. രണ്ടും മൂന്നും പുസ്തകങ്ങൾ കൈയിൽ കാണും. കോളേജിൽ പോണോ ഓഫീസിൽ പോണോ എന്നൊക്കെ ആദ്യകാലത്ത് ചോദ്യങ്ങൾ ഉയർന്നിരുന്നു. കൂടിയേ കഴിയൂ എന്നുള്ളതു് ഏതു പരിതസ്ഥിതിയിലും നടക്കും. എന്നേ അക്കാലത്തെക്കുറിച്ച് ഓർക്കുമ്പോൾ പറയാനുള്ളൂ. അക്കാലമെന്നല്ല, ഞാൻ ജോലിയിലിരുന്ന കാലമത്രയും— 25 കൊല്ലത്തോളം—ഇതുതന്നെയാണ് ഞാൻ ചെയ്തതു്. പറയത്തക്ക ഒരു ശല്യവും ആരും ഇതിന്റെ പേരിൽ ഉണ്ടാക്കിയിട്ടില്ല. കാരണം, ഞാൻ എന്റെ ജോലി കൃത്യമായി ചെയ്തുതീർത്തിരുന്നു. ഓഫീസ്മുറ തെററാതെ നടന്നിരുന്നു. എഴുത്തുകാരനെന്ന നിലയിൽ വെളിയിൽ അറിയപ്പെട്ടുകഴിഞ്ഞപ്പോൾപ്പോലും ആ ഒരു മുഖം ഓഫീസിൽ ഞാൻ കാണിച്ചിരുന്നില്ല. അയാൾ അയാളുടെ പാടുനോക്കിക്കൊണ്ട് പൊയ്ക്കോളട്ടെ എന്നൊരു ഉദാസീനഭാവമാവാം മുകളിലുള്ളവർക്ക് തോന്നിയിരുന്നതു്. അവസാനമൊരിക്കൽ മാത്രം അല്പം സംഘർഷമുണ്ടായി. ആ കഥ യഥാസ്ഥാനത്തു പറയാം.

എനിക്കു ജോലി കിട്ടിയതു് 1942-ലാണ്. സ്വാതന്ത്ര്യസമരം തുറന്ന സംഘട്ടനത്തിലേക്ക് നീങ്ങിക്കൊണ്ടിരുന്ന കാലം. ഇതിനു വളരെ മുമ്പുതന്നെ ഞാൻ ഖദർ ഉടുത്തുതുടങ്ങിയിരുന്നു എന്ന ഓർമ്മകൂടി ഇവിടെ കുറിക്കട്ടെ. ഖദർ ധാരികളെ എണ്ണിപ്പറയാൻതക്കവണ്ണം അത്ര ചുരുക്കം പേരേ അന്നു തിരുവനന്തപുരത്ത് ഖദർ ധരിച്ചിരുന്നുള്ളൂ. അവസര സേവകർ കുപ്പായമായി പരക്കെ സ്വീകരിച്ചുതുടങ്ങിയതിനുശേഷമേ ഞാൻ ഖാദി ഉപേക്ഷിച്ചുള്ളൂ—ഏതാണ്ട് 1970-നോടടുപ്പിച്ച്.

അതുമിതും പറഞ്ഞുനില്ക്കാതെ ഞാൻ കാര്യത്തിലേക്ക് വരാം. എനിക്ക് ജോലി കിട്ടിയതിന്റെ രണ്ടാമത്തെ കൊല്ലം. ഞാൻ വഴുതയ്ക്കാട്ട് കൊച്ചച്ഛന്റെ സ്വന്തം കെട്ടിടത്തിൽ താമസമാണ്. ഇതിനിടെ ഭാര്യാഭർത്താക്കന്മാരുടെ ഇണക്കവും പിണക്കവും പലതവണയെങ്കിലും കഴിഞ്ഞിരിക്കണം. ഏതായാലും ഈ പറയുന്ന സമയത്തു് അവർ പിണക്കത്തിലാണ്—ഇന്നത്തെ ഭാഷയിൽ പറഞ്ഞാൽ ശീത സമരത്തിലാണ്...

ഈ കാലയളവിൽ എന്റെ അനുജൻ വിജയരാഘവൻ ശാസ്ത്രിപ്പരീക്ഷ പാസ്സാകുന്നു. രണ്ടു കാരണങ്ങൾ കൊണ്ടാണ് അവൻ സംസ്കൃതം പഠിക്കാൻപോയതു് എന്നുകൂടി ഇവിടെ പറയണം. ഒന്നാമതു്, ആവർത്തിക്കേണ്ടല്ലോ, ഇംഗ്ലീഷ്സ്കൂളിലെ ഫീസിന്റെ ദുർവ്വഹത്വം; രണ്ടാമതു്, ഞങ്ങളുടെ തൊട്ടുതെക്കേവീട്ടിൽ ഒരു സ്വകാര്യ സംസ്കൃതസ്കൂൾ അന്നുണ്ടായിരുന്നു, വിദ്വാൻ എം. കെ. അച്യുതന്റെ വകയായി. പട്ടാമ്പികോളേജിൽ പുന്നശ്ശേരിയുടെ കീഴിൽ സംസ്കൃതം പഠിച്ച അദ്ദേഹം അന്ന് പ്രസിദ്ധിയുള്ള ഒരു പ്രസംഗകനും എണ്ണപ്പെട്ട സമുദായനേതാവുമായിരുന്നു. അച്യുതൻ സാറിന്റെ സ്കൂളിൽ പ്രാരംഭം കഴിച്ചിട്ട് അല്പം അകലെയുള്ള ചങ്ങൻകുളങ്ങര സംസ്കൃത ഹൈസ്കൂളിൽ ചേർന്നു. ഈ സ്കൂളിൽ മുഖ്യാദ്ധ്യാപകനായിരിക്കേയാണ് പ്രസിദ്ധനായ കെ. സി. പിള്ള ശാന്തിനികേതനത്തിൽ പോയതു്. വീണ്ടും അദ്ദേഹം അവിടെത്തന്നെ മടങ്ങിവന്ന്, വള്ളത്തോളിനെ പങ്കെടുപ്പിച്ചുകൊണ്ട് ഒരു മഹാസമ്മേളനം സ്കൂളിനോടനുബന്ധിച്ചു നടത്തിയതിനുശേഷമാണ് ജോലി നിറുത്തി തിരുവനന്തപുരത്തുവന്ന് ടാഗോർ അക്കാഡമിയും ട്യൂട്ടോറിയൽ കോളേജുകളും ചിററ്ഫണ്ടും മററു സ്ഥാപനങ്ങളും ഒക്കെയായി ഉറച്ചതു്. അങ്ങനെ ഈ സ്കൂളിൽ നിന്നാണ് വിജയൻ ശാസ്ത്രിപ്പരീക്ഷ പാസ്സായതു്. സ്വാഭാവികമായ അടുത്തപടി, തിരുവനന്തപുരത്ത് സംസ്കൃതകോളേജിൽ ചേർന്ന് ഉപാദ്ധ്യായ, മഹോപാദ്ധ്യായ ഒക്കെ പാസ്സാവുകയാണ്. ഞാൻ പറഞ്ഞു, അതുവേണ്ട, ഇവൻ ആയുർവ്വേദം പഠിക്കട്ടെ എന്ന്.

അങ്ങനെ അതിന് അപേക്ഷ സമർപ്പിച്ചു. പക്ഷേ, ചേർന്നില്ല.

ഇതിനിടെ ഇവിടെ മറെറാരു സംഭവവികാസമുണ്ടായി. കൊച്ചച്ഛൻ എന്നോടു വന്നു പറയുന്നു, തോന്നയ്ക്കൽ നിന്നും അവരെല്ലാം അടുത്ത ഞായറാഴ്ച ഇങ്ങോട്ടു താമസം മാററുന്നുവെന്ന്. പ്രസന്നതയോടല്ല, മുഖംതിരിച്ച്, ഗൗരവത്തിൽ. അതിന്റെ ധ്വനി വ്യക്തമായിരുന്നു. വിജയനെ കൊണ്ടുവരുന്നെങ്കിൽ...

ഞാൻ മാത്രമേയുള്ളവെങ്കിൽ ഇങ്ങനെ പറയുമായിരുന്നോ എന്നു സംശയമാണ്.

ഈ സംഭവവികാസത്തിന്റെ പശ്ചാത്തലം ഇങ്ങനെയാകാം...ഭാനുമതിഅമ്മ മുൻകൈയെടുത്തു പിണങ്ങിപ്പോയതാണെങ്കിൽ ഇണങ്ങാനും അവർതന്നെ മുൻകൈ എടുത്തിരിക്കും. അപ്പോൾ തന്റെ വീട്ടിൽ ഇങ്ങോട്ടു വന്നു താമസിക്കണമെന്ന് ഒരുപാധി ഭർത്താവ് വച്ചിട്ടുണ്ടാകാം. ഭാര്യ അതു സമ്മതിക്കുകയും ചെയ്തിരിക്കും. അതനുസരിച്ച് താമസം തിരുവനന്തപുരത്തേക്കു മാററുന്നു. വഴുതയ്ക്കാട്ടുതന്നെയുള്ള അവരുടെ വലിയ വീട്ടിലേക്കല്ല, അടുത്തുതന്നെ ഞങ്ങൾ താമസിക്കുന്ന ചെറിയ വീട്ടിലേക്ക്.

കൊച്ചച്ഛൻ കൂടുതലൊന്നും എന്നോടു പറഞ്ഞില്ല. അതു ഞാൻ നന്ദിയോടെ ഓർക്കുന്നു.

ഞാൻ ഉടൻതന്നെ ശങ്കരനെ ചെന്നു കണ്ട് പ്രതിസന്ധി വിശദീകരിച്ചു. ''ഇത്രേയുള്ളോ!...വാ പിള്ളേ!—'' എന്നു പറഞ്ഞു്, ശങ്കരൻ വളരെ അടുത്തുള്ള പത്മവിലാസം ലോഡ്ജിലേക്ക് എന്നെ കൊണ്ടുപോയി. അപ്പോൾത്തന്നെ അഡ്വാൻസും കൊടുത്ത് താക്കോലും മേടിച്ചു. അടുത്ത ദിവസം കൊച്ചച്ഛൻ ഓഫീസിൽ പോയിക്കഴിഞ്ഞപ്പോൾ, പുസ്തകങ്ങളെല്ലാംകൂടി ഒരു ചാക്കിൽ വാരിക്കെട്ടി, ഒരു കസേരയും എടുത്തു്, ജോലിക്കാരനോട് വിവരവും പറഞ്ഞിട്ട് ഞാൻ ലളിതാവിലാസത്തിന്റെ പടി കടന്നു; എന്നെ തിരുവനന്തപുരത്തുകൊണ്ടുവന്ന് നാലഞ്ചു കൊല്ലം താമസിപ്പിച്ച് രക്ഷിച്ച കൊച്ചച്ഛനുമായി ഒരക്ഷരം പോലും മിണ്ടാതെ ഇറങ്ങിപ്പോയി. എനിക്ക് മറെറന്തെങ്കിലും കഴിയുമായിരുന്നു എന്ന് ഇന്നും തോന്നുന്നില്ല. യാത്ര ചോദിച്ചാൽ എന്തു പറയും? പോകു,



വി. ആർ. സുധീഷ്

# തയ്യൽക്കാരൻ

തെളിമയുള്ള പകലാണ്. എന്നിട്ടും തയ്യൽക്കടയിൽ അന്ധകാരത്തിന്റെ കനപ്പാണ്. ഒരു നീളൻ മെഴുകുതിരി മുനിഞ്ഞു കത്തുന്നുണ്ട്. വെളിച്ചത്തെ മുട്ടിയുരുമ്മി ഈയലുകൾ പറക്കുന്നു. അവ ചിറകുകരിഞ്ഞുവീണും പിടഞ്ഞും തറയിൽ ചിതറിക്കിടന്നു. കത്തുന്ന ഉച്ചയിൽ ഇങ്ങനെയൊരു കാഴ്ച അങ്ങേയററം വിസ്മയമാണ് ഉണർത്തിയത്. ഘോരമായ സൂര്യജ്വാലയുടെ വേവനുഭവിച്ചും വിയർത്തു നനഞ്ഞുമാണ് ഞാനാ തയ്യൽക്കടയിലേക്ക് കയറിച്ചെന്നത്. ഒരുപാടു നേരം വെയിലിലേക്ക് തുറന്നുകിടന്ന കണ്ണുകൾ തയ്യൽക്കടയിലെത്തിയപാടെ ഇരുളാണ്ടുപോയതായിരിക്കണം എന്നാണ് ആദ്യം തോന്നിയത്. അങ്ങനെയങ്ങ് വിശ്വസിക്കാനാവില്ലെന്നും തയ്യൽക്കടയിലെ ഇരുളിന്റെ ആഴവും കത്തുന്ന മെഴുകുതിരിയും പിടയുന്ന ഈയലുകളും തികഞ്ഞ യാഥാർത്ഥ്യമാണെന്നും ബോദ്ധ്യപ്പെടുകതന്നെ ചെയ്തു.

ആളനക്കമില്ല. തയ്യൽക്കട നിശ്ശബ്ദം ഉറങ്ങിക്കിടക്കുകയാണ്. ഞാൻ തയ്യൽക്കാരനെ കാത്തിരിക്കുകയായിരുന്നു. ദീപശിഖയുമായി മലയിറങ്ങിവരുന്ന പ്രവാചകനെ അനുസ്മരിപ്പിക്കുംവിധം തെല്ലു കഴിഞ്ഞ് അയാൾ ഒരു മെഴുകുതിരിക്കാലുമായി കടയ്ക്കകത്തുനിന്ന് കടന്നുവന്നു. കാഴ്ചയിൽ അയാൾ ഭീമാകാരനായിരുന്നു. മുട്ടോളമെത്തുന്ന കറുത്ത ളോഹയായിരുന്നു ധരിച്ചിരുന്നത്. പ്രാകൃതവും സ്തോഭജനകവുമായ വ്യത്യസ്തഭാവങ്ങൾ ആ മുഖത്ത് ഈട്ടംകൂടിക്കിടന്നിരുന്നു.

നിഴൽപ്പാടുകൾ കടയ്ക്കകത്ത് കെട്ടുപിണഞ്ഞു. തയ്യൽക്കാരന്റെ കുറ്റൻ യന്ത്രം വിശ്രമിക്കുകയാണ്. ഭവ്യതയോടെ ഞാൻ ഒതുങ്ങിനിന്നു. തയ്യൽക്കാരൻ എന്നെ കണ്ടില്ലേ? അതോ കാണാത്ത ഭാവം നടിക്കുകയോ? തയ്യൽ യന്ത്രത്തിനപ്പുറത്തെ വലിയ ഈട്ടിത്തടിക്കസേരയിൽ അയാൾ നിവർന്നിരുന്നു. ക്രമേണ എന്റെ കണ്ണിൽനിന്ന് ഇരുട്ട് മാഞ്ഞുപോയി. കടയിലെ ഓരോ വസ്തുവും വ്യക്തമായി എനിക്കു ഗോചരമായി. മെഴുകുതിരിവെളിച്ചം ഒരറിയിപ്പാലെന്നപോലെ പെട്ടെന്നങ്ങണഞ്ഞു. ചുററിപ്പറന്ന ഈയലുകളും എങ്ങോ തിരോഭവിച്ചു.

ഭീതിദമായ അന്തരീക്ഷത്തിൽ അനാഥത്വത്തിൽ എന്നെയെറിഞ്ഞ് തയ്യൽക്കാരൻ ശിരസ്സു കുനിച്ചിരുന്നു. അതിനിടയിൽ മുരടനക്കിയും വിളിച്ചും ചുമച്ചും ഒരുപാട് ശബ്ദങ്ങൾ ഞാനുണ്ടാക്കിയിരുന്നു. തയ്യൽക്കാരൻ ശിരസ്സ് ഉയർത്തിയതേയില്ല. പ്രഗാഢമായ ഒരു ചിന്തയിലേക്ക് അയാൾ കുടിയേറിയതായിരിക്കണം. നിശിതമായ വിചിന്തനം തയ്യൽക്കാരന് അനിവാര്യമാണല്ലോ. ഓരോ ജന്തുവിനെയും അണിയിക്കേണ്ടുന്ന കുപ്പായത്തിന്റെ അളവ് സൂക്ഷ്മമായ കണക്കുകൂട്ടലുകളിലൂടെ ചിട്ടപ്പെടുത്തണമല്ലോ.

കുപ്പായശ്ശീല തയ്യൽക്കാരന് മുന്നിലേക്ക് നീക്കിവച്ചാലോ എന്ന് ആലോചിച്ചു, ഞാൻ. അതു മര്യാദാലംഘനമായിരിക്കുമെന്നു ഭയന്ന് ഒരിക്കൽക്കൂടി തയ്യൽക്കാരനെ വിളിക്കാമെന്നായി.

''തയ്യൽക്കാരാ...''

പതുക്കെ വിളിച്ചു. തയ്യൽക്കാരൻ ശിരസ്സുയർത്തിയില്ല. ഇനി കാത്തുനിൽക്കുക തന്നെ. പുറത്തു പ്രപഞ്ചം മൃഗതൃഷ്ണകളുംപേറി ചലനംകൊണ്ടു. എല്ലാ ചാക്രിക ഗമനങ്ങളും അവിരാമം തുടർന്നു.

''തയ്യൽക്കാരാ...എനിക്കു കുപ്പായം തുന്നിത്താ...ഇതാ ശീല...'' ഞാൻ ഒരിക്കൽക്കൂടി സ്വരം താഴ്ത്തി പറഞ്ഞു.

എന്നെയൊന്നു നോക്കുകപോലും ചെയ്യാതെ തയ്യൽക്കാരൻ അതേയിരിപ്പ് തുടരവെ എനിക്കു ആധിയായി. അപ്പോഴാണ് ഒരു മണിമുഴക്കം കേട്ടത്. ചെമ്മെ അരികിൽ വന്നണയുന്ന ശബ്ദം. രാജവീഥിയിലൂടെ തലയെടുപ്പോടെ പാപ്പാനില്ലാത്ത ഒരു ആന കടന്നുവരികയായിരുന്നു. തയ്യൽക്കടയ്ക്കുമുന്നിലാണ് ആന വന്നു നിന്നത്. ഗജവീരാ...നിനക്കും തുന്നാനുണ്ടോ കുപ്പായം എന്ന് എന്റെ മനസ്സ് ചോദിച്ചുപോയി–തയ്യൽക്കാരനു നേരെ ആന തുമ്പിക്കൈ നീട്ടി. തയ്യൽക്കാരൻ ശിരസ്സുയർത്തി ആനയെ നോക്കി. എന്നിട്ടും എന്നെ നോക്കിയില്ല. ഓ, എനിക്കു മനസ്സിലായി. ഇപ്പോൾ തയ്യൽക്കാരൻ ആനയുടെ തുമ്പിക്കൈയിൽ പഴം വച്ചുകൊടുക്കും. ഞാൻ പ്രതീക്ഷിച്ചു. ആനയെയും തയ്യൽക്കാരനെയും മാറിമാറി നോക്കി. തയ്യൽയന്ത്രത്തിന്മേലുള്ള ഒരു കൊച്ചുവാതിൽ തുറന്ന് തയ്യൽക്കാരൻ എന്തോ പുറത്തെടുത്തു. അതൊരു സൂചിയായിരുന്നു. ഒട്ടും അമാന്തിക്കാതെ ഒരു കുത്ത്. ആനയുടെ തുമ്പിക്കൈയിൽ സൂചി കയറി. അനായാസം തയ്യൽക്കാരൻ സൂചി വലിച്ചെടുത്തപ്പോൾ തുമ്പിക്കൈയിൽ പൊടിഞ്ഞ ചോര ഞാൻ കണ്ടു. ആന നോവേററ് കണ്ണുചിമ്മിയിരുന്നു. ഞാനും കണ്ണടച്ചുപോയി. മെല്ലെ തുമ്പിക്കൈ വലിച്ച് നിശ്ശബ്ദം രാജവീഥിയിലൂടെ ആന നടന്നകലുന്നത് കണ്ണു തുറന്നപ്പോൾ ഞാൻ കണ്ടു.

'പാവം'–ഞാൻ ഉള്ളാലെ പറഞ്ഞു.' നിങ്ങളെന്തൊരു ക്രൂരനാണ്. തയ്യൽക്കാരാ?—മൗനമായി ചോദ്യമെറിഞ്ഞു. എനിക്കവിടെനിന്ന് ഇറങ്ങിപ്പോകണമെന്ന് തോന്നി. പക്ഷേ എന്റെ കുപ്പായശ്ശീല. കുപ്പായമില്ലാതെ ഞാനെങ്ങനെ പോകാനാണ്?

''തയ്യൽക്കാരാ...എനിക്കു കുപ്പായം തുന്നിത്താ.''

അവസാനമായെന്നോണം ഞാൻ പറഞ്ഞു.

തയ്യൽക്കാരൻ ശിരസ്സുയർത്തി എന്നെ നോക്കി. ആ മുഖത്തു സ്ഫുരിച്ചുനിന്ന വിവിധവികാരങ്ങൾ ശ്രദ്ധാപൂർവ്വം ഞാൻ അറിഞ്ഞു. എനിക്ക് ആശങ്കയും പേടിയും സങ്കടവും തോന്നി. ഇനിയും മറുപടി ലഭിക്കാത്ത എന്റെ ചോദ്യവുമായി, എനിക്കുനേരെ തികട്ടിവരുന്ന കടുത്ത അവഗണനയേററ് ഞാൻ കുഴഞ്ഞുമറിഞ്ഞു. തികച്ചും നിസ്സഹായനാണ് ഞാൻ. എനിക്കു മുന്നിൽ എനിക്കു കുപ്പായം തുന്നിത്തരാൻ ഈ ഒരേയൊരു തയ്യൽക്കാരനേയുള്ളു. തയ്യൽക്കാരൻ കുപ്പായം തുന്നിത്തരാതിരിക്കില്ല.

ഞാൻ കാത്തുനിന്നു. കാത്തുനില്പിന്റെ നിമിഷങ്ങളിൽ എന്നെ ആസകലം കിടിലം കൊള്ളിച്ച ഒരു സംഭവം നടന്നു. മുറിക്കകത്തെ വന്യമായ ഇരുളിൽനിന്നും നഗ്നയായ ഒരു പെൺകുട്ടി നിലവിളിച്ചുകൊണ്ട് ഓടിവന്നു. തയ്യൽക്കാരനു മുന്നിൽ ഒട്ടും ചൂളാതെ നിന്ന് അവൾ കിതച്ചുകൊണ്ടിരുന്നു. കടയിലെ കളിമൺപ്രതിമകളിലൊന്ന് ചലിച്ച പ്രതീതിയാണ് അപ്പോൾ എന്നിലുണ്ടായിരുന്നത്. എന്നാൽ എനിക്ക് എന്റെ കണ്ണുകളെ വിശ്വസിക്കാമെന്നായി. അതെ, അവൾ യൗവ്വനം തികഞ്ഞ ഒരു പെണ്ണായിരുന്നു. ആ നഗ്നസുന്ദരി കരയുന്നതും അവളുടെ കരച്ചിൽ തയ്യൽക്കാരന്റെ നിസ്സംഗതയ്ക്കുമുന്നിൽ പെയ്തുതീരുന്നതും ഞാൻ കണ്ടുനിന്നു. ഒടുക്കം തയ്യൽക്കാരൻ ഗർജ്ജിച്ചു.

പോ...അകത്ത്...

ഒന്നും പറയാതെ അവൾ അകത്തേക്ക് മന്ദം നടന്നുപോയി. ഞാൻ പ്രകമ്പിതനായി മാറി. ആ തയ്യൽക്കടയിൽനിന്ന് കുപ്പായശ്ശീലയുമായി പ്രപഞ്ചവനങ്ങളിലേക്ക് ഓടിയൊളിക്കാൻതന്നെ ഞാനുറച്ചു. അന്നേരം മാന്യയായ ഒരു സ്ത്രീ തയ്യൽക്കടയിലേക്ക് കയറിവന്നു. അവൾ കയറിവന്നപാടെ തയ്യൽക്കാരനെ നോക്കി അഭിവാദനം ചെയ്യുകയും പ്രത്യഭിവാദനം ഏററുവാങ്ങുകയും ചെയ്തു. ഏറെ വിചിത്രമായിരിക്കുന്നു. തയ്യൽക്കാരൻ ആ മാന്യസ്ത്രീയോട് ചിരിച്ചുകൊണ്ട് വരു വരു എന്നു പറഞ്ഞ് അവരെ അകത്തേക്ക് ആനയിച്ചു. തയ്യൽക്കാരനു പിന്നാലെ അവർ അകത്തേക്ക് ആനയിക്കപ്പെട്ടു. അവർക്കു പിന്നാലെ ചെന്നാലോ എന്ന് ആലോചിച്ചു ഞാൻ. വേണ്ട. അതും അതിരുകടന്ന പ്രവൃത്തിയായിപ്പോകും. തയ്യൽക്കാരൻ എന്നെ ആട്ടിപ്പുറത്താക്കാനുമിടയുണ്ട്. സംയമനം പാലിച്ചു നില്ക്കുകതന്നെ.

ഉച്ചയുടെ തിളക്കമേററു. അകത്തുപോയ മാന്യസ്ത്രീയേയോ തയ്യൽക്കാരനെയോ കാണുന്നില്ല. പ്രപഞ്ചം ആരവംകൊള്ളുകയാണ്. ഘനശബ്ദങ്ങൾ എന്റെ കാതുകളെ വിഴുങ്ങുകയാണ്. വെയിൽപ്പുളപ്പിലേക്കു നോക്കിനോക്കി കണ്ണു മഞ്ഞളിച്ചു. ദീനമായ വിവിധശബ്ദങ്ങൾ എവിടെനിന്നോ ഉയർന്നുകേട്ടു. ഇടയ്ക്ക് ആഹ്ളാദഘോഷങ്ങളുമുണ്ട്. കിളികളുടെ പാട്ടും കാട്ടാറിന്റെ സംഗീതവും കുഞ്ഞുങ്ങളുടെ കരച്ചിലും കേൾക്കാനുണ്ട്. ഒട്ടനേകം ഗന്ധങ്ങൾ എന്റെ മൂക്കിലേക്ക് തുളച്ചുകയറി. പൂവുകളുടെ, മൃതശരീരങ്ങളുടെ, മലയുടെ, പുല്ലിന്റെ, പുഴവിന്റെ ഗന്ധങ്ങൾ. ഗന്ധങ്ങൾ നുകർന്ന്, ശബ്ദങ്ങൾ ശ്രവിച്ച് അതീന്ദ്രിയതലത്തിലേക്ക് എടുത്തെറിയപ്പെട്ടു, ഞാൻ.

''തയ്യൽക്കാരാ.''

സധൈര്യം ഞാൻ ഉറക്കെ വിളിച്ചു. പ്രതിശബ്ദം കേട്ടില്ല. പ്രാക്തനവും മാന്ത്രികവുമായ സ്മൃതികളുണർത്തുന്ന തയ്യൽക്കടയിലെ ഏകാന്തമായ കാത്തുനില്പ് എന്നെ ഭ്രാന്തുപിടിപ്പിക്കുക തന്നെ ചെയ്യും.



''തയ്യൽക്കാരാ.''

ഉച്ചത്തിൽ ഞാൻ ഒന്നുകൂടിവിളിച്ചു. വിളിച്ചുകൊണ്ടിരിക്കെ 'നിർത്ത് നായേ'. എന്നലറിക്കൊണ്ട് തയ്യൽക്കാരൻ അകത്തുനിന്നു ചാടിവീണു. വിനീതനായി ഞാൻ കൈകൂപ്പി.

''എന്റെ കുപ്പായം...ഇതൊന്നു തുന്നിത്താ തയ്യൽക്കാരാ...''

വിതുമ്പിപ്പോയി.

തയ്യൽക്കാരൻ യന്ത്രത്തിനപ്പുറം പോയിരുന്നു. തയ്യൽയന്ത്രമനങ്ങി. ധൃതിയിൽ യന്ത്രത്തിൽ താളംവിതച്ചു. കൈകാലുകൾ പ്രത്യേകമായ ഒരു രീതിയിൽ ചലിപ്പിച്ചു. കുപ്പായം തുന്നിത്തരാനുള്ള തയ്യാറെടുപ്പിലായിരിക്കും തയ്യൽക്കാരൻ എന്നു ഞാൻ നിനച്ചു. ദീർഘമായൊന്നു നിശ്വസിച്ചു. അപ്പോൾ ഇടിവാൾപോലെ ഒരു ചിന്ത എന്റെ മനസ്സിൽ പാളി. നേരത്തെ തയ്യൽക്കാരനു പിന്നാലെ അകത്തേക്ക് കടന്നുപോയ ആ മാന്യസ്ത്രീ എവിടെ? അവർ പുറത്തു വന്നില്ലല്ലോ!

വെറുതെ എന്തിന് വേണ്ടാത്തതാലോചിക്കുന്നു? എനിക്കൊരു കുപ്പായം തുന്നിക്കിട്ടിയാൽമാത്രം മതിയല്ലോ. ഇപ്പോൾ തയ്യൽ യന്ത്രത്തിന്റെ ശബ്ദം മാത്രമേ എന്റെ കാതുകളിലുള്ളു. ചലിക്കുന്ന ഭീമാകാരനായ തയ്യൽക്കാരൻ മാത്രമേ എന്റെ കാഴ്ചയിലുള്ളു. തയ്യൽക്കാരൻ എന്നെ നോക്കുന്നില്ല. എന്നോട് കുപ്പായശ്ശീല വാങ്ങുന്നില്ല. ഒന്നും മിണ്ടുന്നില്ല.

''എന്റെ കുപ്പായം...''

ഇടയ്ക്ക് ഇടവേളയായികിട്ടിയ നിശ്ശബ്ദതയിൽ ഞാൻ ഓർമ്മിപ്പിച്ചു:

''ഇറങ്ങിപ്പോ.''

തയ്യൽക്കാരൻ ഗർജ്ജിച്ചു. കണ്ണുകളിലെ ക്രോധത്തിന്റെ തേററപ്പല്ലുകൾ എനിക്കു നേരെ തുളഞ്ഞു കയറി. ഒരിററു കൃപയ്ക്കായി വീണ്ടും വീണ്ടും ഞാനർത്ഥിച്ചു.

''എനിക്കൊരു കുപ്പായം തുന്നിത്താ തയ്യൽക്കാരാ...''

ഞാൻ തയ്യൽക്കാരന്റെ കാൽക്കൽ വീണു. ഞാൻ കരഞ്ഞു കേണു പിടിച്ച ആ കാൽകൊണ്ട് തയ്യൽക്കാരൻ എന്നെ ചവിട്ടിത്തള്ളി. കടയ്ക്കു പുറത്തേക്കു ഞാൻ തെറിച്ചുവീണു. എന്റെ കുപ്പായശ്ശീലയിൽ പൊടി പുരണ്ടു. ഞാനതു മാറോടടുക്കിപ്പിടിച്ചു.

തയ്യൽക്കാരന്റെ ഭീകരരൂപം കടയ്ക്കകത്തെ ഇരുട്ടിൽ വളർന്നു വലുതാകുന്നതുപോലെ—കടയുടെ കവാടം കൊട്ടിയടയ്ക്കപ്പെട്ടു.

ഇരുളുകയായിരുന്നു.

എന്നെ ഗ്രസിച്ച പട്ടണത്തെയും തെരുവീഥികളെയും മൂടിയ ഇരുളിൽനിന്നും എഴുന്നേററ്, പൊടിപുരണ്ട കുപ്പായശ്ശീല മാറോടമർത്തിപ്പിടിച്ച് ഞാൻ നടന്നു. കിളികൾ പാടിയില്ല. പൂവുകൾ പുഷ്പിച്ചില്ല. പൂഞ്ചോലകളൊഴുകിയില്ല. ഒരു പൂമൊട്ടായിത്തീരാൻ കിനാവുകണ്ട് മൃതാവസ്ഥയിൽ മലച്ചു കിടക്കുന്ന ഭൂമിയിലൂടെ ഞാൻ നടക്കുകയാണ്. എന്റെ സഞ്ചാരം തുടരുകയാണ്.

---

എന്നു പറഞ്ഞാൽ അതായിരിക്കും ഇതിനേക്കാൾ വലിയ മുറിവ് ഉണ്ടാക്കുന്നത്. ഇപ്പോഴെന്താണ്? ഒരു ചെറുപ്പക്കാരന്റെ എടുത്തുചാട്ടം. ഇതിന്റെ പേരിൽ അച്ഛൻ പോലും എന്നെ കുററപ്പെടുത്തിയിട്ടില്ല. ചെയ്യാതിരിക്കാൻ നിവൃത്തിയില്ലാത്തതു ചെയ്തു എന്ന ഭാവമേ കാട്ടിയിരുന്നുള്ളു.

ഇങ്ങനെയാണ് ഞാൻ എന്റെ രക്ഷകർത്താവിനെ വിട്ട് വേറെ മാറിത്താമസിച്ചത്. ഇന്ന് അതിനെക്കുറിച്ച് എഴുതുമ്പോൾ തോന്നുന്ന വികാരം സത്യത്തിൽ അന്ന് അനുഭവപ്പെട്ടില്ല. ചെറിയ രീതിയിലെങ്കിലും സ്വന്തം ഉടമസ്ഥാവകാശം സ്വയം ഏറെറടുത്തു കഴിയാമല്ലോ എന്ന തഞ്ചമാണ്, സ്വാതന്ത്ര്യബോധമാണ് തോന്നിയത്. ഈ വരികൾ കൊച്ചച്ഛന്റെ ആത്മാവിനു വായിക്കാൻ കഴിഞ്ഞാൽ ചോദിച്ചേക്കാം – ഇവൻ എന്താണീ എഴുതുന്നത്? ഇത്ര നന്ദികേട് മനസ്സിലുണ്ടെന്ന് സ്വപ്നത്തിൽ കരുതിയില്ലല്ലോ!...ഒരു പക്ഷേ എന്നിൽ നന്ദികേടുണ്ടായിരിക്കാം. അല്ലെങ്കിൽ എന്റെ മനസ്സിന് തൊട്ടാവാടിത്തം കൂടിപ്പോയിരിക്കാം.

അഥവാ, അവലംബികൾ അനുഭവിക്കുന്ന സ്വാതന്ത്ര്യാസ്വാതന്ത്ര്യങ്ങൾ അറിയാനുള്ള താദാത്മ്യഭാവം സമാനാനുഭവങ്ങളില്ലാത്തവരിൽ കണ്ടില്ല എന്നുവരാമല്ലോ.

(തുടരും)

# മുഹമ്മദ് റോഷൻ

# പോയകാലത്തിന്റെ വിത്തുകൾ

സുധീരന്റെ വധുവായി എത്തിച്ചേർന്നതോടെ ഹേമ, സ്വന്തം വീടായി അയാളുടെ വീട് കാണുകയും ആ പരിതഃസ്ഥിതിയുമായി ഇണങ്ങിച്ചേരാൻ ശ്രമിക്കുകയും ചെയ്തു. അത്രയെളുപ്പത്തിൽ സാധിക്കാവുന്ന ഒരു കാര്യമല്ലെങ്കിൽക്കൂടി അവളുടെ യത്നം ആത്മാർത്ഥവും മോഹം അർത്ഥമുള്ളതും ആയിരുന്നു. അവളുടെ ഉള്ളിൽ, അവളുടെ വീട് ഒതുക്കിവയ്ക്കാനാവാത്ത ഒരു തള്ളിച്ചയായി തികട്ടി വരികയും പെട്ടെന്ന് എല്ലാം വിട്ട് അങ്ങോട്ടോടിപ്പോവണമെന്ന് കൊതിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. വലിയ ഗേറ്റു തുറന്നാൽ മുറ്റത്ത് സിമൻറിട്ട നടപ്പാതയുടെ ഓരങ്ങളിൽ തഴച്ച ചെടികൾ, അപ്പുറം ലാൺ, കാർഷെഡ്, വരച്ചിട്ട ഷട്ടിൽകോർട്ട്, മൊസായിക്കിൽ ചിത്രങ്ങളുള്ള തറ, കോണിമേലെ സ്വന്തം മുറി, ജാലകവിരി നീക്കി നോക്കിനിൽക്കുമ്പോൾ തെളിയുന്ന നിരത്തിന്റെ നീളം, ബാൽക്കണിയിലെ ചൂരൽക്കസേരയിൽ ഒരു കിനാവിൽ ഒതുങ്ങിത്തീരുന്ന സായാഹ്നങ്ങൾ. ഉച്ചയ്ക്ക് കുളികഴിഞ്ഞ് ധാരാളമായ ഈറൻമുടി വിടർത്തി ടെറസിൽ വെയിലിൽ ഒതുങ്ങി നിൽക്കുക അവൾക്കെന്നും പ്രിയപ്പെട്ട കൃത്യമായിരുന്നു.

അമ്മ അവളെ ഒന്നിനും ബുദ്ധിമുട്ടിച്ചിരുന്നില്ല. അതുകൊണ്ടുതന്നെ അവളുടെ സമയമാകെ അവൾക്ക് സ്വന്തമായിരുന്നു. ഏറെ തിരക്കുള്ള ഒരു മനുഷ്യനായിരുന്നതുകൊണ്ട് അച്ഛനെ അവൾ മിക്കവാറും കാണാറുമില്ലായിരുന്നു. എങ്കിലും അവളുടെ വീട്ടിൽ ഹേമയ്ക്ക് ഏകാന്തത അനുഭവപ്പെട്ടിരുന്നില്ല. ഒരാൾക്കൂടി അരികത്തില്ലാത്തപ്പോൾപ്പോലും ഒരു നൂറുപേർ ചുറ്റുമുണ്ടെന്ന് വിശ്വസിക്കാൻ അവൾക്ക് കഴിയുമായിരുന്നു.

ഇവിടെ, ഒറ്റപ്പെടലായിരുന്നു അവളെ ഏറ്റവുമധികം വീർപ്പുമുട്ടിച്ചത്. വായുസഞ്ചാരമില്ലാത്ത അറയിൽ, ഉള്ളിലേക്ക് വലിച്ചെറിയപ്പെട്ടതായി തോന്നി അവൾക്ക്. പ്രത്യേകിച്ച്, ജോലിയൊന്നും അവൾക്കായി മാറ്റിവച്ചിരുന്നില്ല. അടുക്കളയിൽ അവളുടെ സാന്നിദ്ധ്യംതന്നെ അമ്മായി ആവശ്യപ്പെട്ടില്ല. ഇവിടെ പണിയെടുക്കാൻ ഒത്തിരിപ്പേരില്ലേ, പിന്നെ നീ കൂടെയെന്തിനാ വിയർക്കുന്നത്? അവർ അവളുടെ കൈകളിൽ അമർത്തിപ്പിടിച്ച് വിലക്കി. മിക്കപ്പോഴും അവളും അമ്മായിയും മാത്രമാവുന്ന ആ വീട്ടിൽ, ആ രണ്ടു പേരുടെ മാത്രം കാര്യം നോക്കാൻ മൂന്നുനാലു വേലക്കാരുണ്ടായിരുന്നു.

സുധീരൻ ആഴ്ചയിൽ ഒരിക്കൽ, അല്ലെങ്കിൽ രണ്ടുവട്ടം മാത്രം വീട്ടിലെത്തി. അയാൾക്ക് കുടുംബകാര്യങ്ങൾക്കായി വളരെയേറെ സഞ്ചരിക്കുകയും, കൃഷിരക്ഷയ്ക്കായി ഏറെനേരം കണ്ടെത്തുകയും ചെയ്യേണ്ടതുണ്ടായിരുന്നു. അതൊക്കെക്കഴിഞ്ഞാൽ അവൾക്ക് നൽകാനായി അയാൾക്ക് സമയംതീരെ കുറവായിരുന്നു. അയാൾ വന്നെത്തിയാൽത്തന്നെ ആ അല്പനേരം പോലും അവളുടെയടുക്കലിരിക്കാൻ സാവകാശമുണ്ടായിരുന്നില്ല. അപ്പോഴേക്കും ആരെങ്കിലുമൊക്കെ, ആശ്രിതർ, ബന്ധുക്കൾ അല്ലെങ്കിൽ പണിക്കാർ, പ്രശ്നങ്ങളുടെ കൂടകളുമായി വന്നെത്തുകയായി. കിടപ്പറയിൽ മെത്തച്ചൂടിൽ കാലൊച്ച കാത്തുകിടന്ന വീർപ്പുമുട്ടാനും ക്ഷമനഷ്ടമായി ഉറങ്ങിപ്പോവാനും മാത്രമേ അവൾക്ക് കഴിഞ്ഞിരുന്നുള്ളൂ. തുടക്കത്തിൽ, അവൾ ചുണ്ടുകടിച്ചമർത്തി തേങ്ങിക്കരയുമായിരുന്നു. പിന്നെ ആ വിതുമ്പൽ ശ്രദ്ധിക്കാനോ ആശ്വസിപ്പിക്കാനോ അയാൾ ഒരുമ്പെടാറില്ലെന്ന് മനസ്സിലാക്കിയതോടെ ആ വിഡ്ഢിത്തം ആവർത്തിക്കാതിരിക്കാൻ അവൾ പഠിച്ചു. കിട്ടായ്മയെക്കുറിച്ച് പൂർണ്ണബോധവതിയായതോടെ ചുറ്റുപാടിൽ ഉത്സാഹം കണ്ടെത്താൻ അവൾമിടുക്കിയായി.

എങ്കിലും തീരെ ദുർല്ലഭമായ വേളയിൽ, രാത്രിയിൽ, പുറത്ത് മഞ്ഞുനാരുകൾ പെരുകി ഉള്ളിലേക്ക് വലയിട്ടു പിടിക്കുന്ന നനഞ്ഞ ഇരുളിൽ, നീണ്ടുവരുന്ന അയാളുടെ കൈകൾക്കുള്ളിൽ ഒതുങ്ങിക്കിടക്കുമ്പോൾ, അയാളുടെ വീതിയുള്ള മീശ കവിളുകളിൽ ഉരസിത്തുടങ്ങുമ്പോൾ, പരുക്കനായ വിരൽ മെല്ലെ ഇഴഞ്ഞിറങ്ങുമ്പോൾ, പിന്നെ ഒരു രഹസ്യം കണക്കെ 'ഹേമേ, നിനക്കുറങ്ങാൻ ധൃതിയായോ' എന്ന ചോദ്യത്തോടെ അവളിലേക്കു പറ്റിച്ചേരുമ്പോൾ സുധീരൻ അവളുടെ ജീവിതത്തിന്റെ സർവ്വവുമായി. അയാളെ നഷ്ടമാവുന്ന തനിച്ചു മടക്കുന്ന പോറലുകളിൽ, ആ ഓർമ്മയുടെ ചൂടിൽ അവൾ പ്രസന്നത കൈക്കൊണ്ടു.

അയാളുടെ മാറിൽ തളർന്നുകിടന്ന ഒരു പാതിരാവിലാണ് ഹേമ ചോദിച്ചത്.

''നോക്കൂ, ഇവിടെ മുറ്റത്ത് ഞാനൊരു പൂന്തോട്ടമുണ്ടാക്കട്ടെ?''

സുധീരനു സത്യത്തിൽ തമാശതോന്നി. അനുവാദം ചോദിക്കാൻ തക്ക പ്രസക്തിയുള്ള കാര്യമായിരുന്നില്ല അത്. വെറുതെ കിടക്കുന്ന മുറ്റം. പാഴിലകൾ പറന്നു വീഴും, കിളികൾ ചിറകൊതുക്കിയിറങ്ങി കൊത്തിപ്പെറുക്കും, ചിലയ്ക്കും. മെടയാനുള്ള ഓല നനച്ചുവിരിക്കും. അതിനൊക്കെമാത്രമായിരുന്ന ആ മുറ്റം. അതിന്റെ കോണിൽ എവിടെയെങ്കിലും ഒരു ചെറിയ തോട്ടമുണ്ടാക്കിയതുകൊണ്ട് ഒരു നഷ്ടവും സംഭവിക്കാൻ പോവുന്നില്ല. പിന്നെ ബാക്കികിടക്കുന്നത് ഒരു ചോദ്യം. ഇവിടെ ഒരു തോട്ടത്തിന്റെ ആവശ്യമെന്ത്? ഏത്തവാഴയും കപ്പയും രസകദളിയും കൊക്കോയും കുരുമുളകും കൃഷിചെയ്യുന്നതിനെക്കുറിച്ചുമാത്രമേ ഈ നാട്ടിൻപുറത്തുകാർ ചിന്തിക്കാറുള്ളൂ. ഒരു പൂന്തോട്ടം. അതിനുവേണ്ടയത്നം, കരുതൽ. കണ്ടാൽ സത്യത്തിൽ അവർ വായ പൊത്തിച്ചിരിക്കും. കുറെ നിറമുള്ളപൂക്കളും കുറെ പടർപ്പു ചെടികളും മുറ്റത്തുലഞ്ഞു കിടന്നാൽ ആർക്കാണ് പ്രയോജനം?

അവൾ പറഞ്ഞു. എനിക്കൊരുപാട് ഒഴിവുസമയമുണ്ട്. അല്ല, എനിക്ക് ഒഴിവുസമയം മാത്രമല്ലേയുള്ളൂ! ഒരു തോട്ടം ഒരുക്കിയാൽ ശുശ്രൂഷയും ചന്തംനോക്കലുമൊക്കെയായി നേരംപോവാൻ ഒരുവഴിയായി. എന്റെ വീട്ടിൽ, എന്റെ പ്രിയപ്പെട്ട വിനോദം അതുതന്നെയായിരുന്നു സുധീരൻ.

അവളുടെ മുടിയിഴകളിൽ തലോടിക്കൊണ്ട് അയാൾ പറഞ്ഞു: നിന്റെയിഷ്ടം.

അവൾ മന്ദഹസിച്ചുകൊണ്ട് അയാളുടെ ചുണ്ടിൽ ചുണ്ടമർത്തി.

മുറ്റത്ത്, നമ്മുടെ കിടപ്പറയുടെ ഈ ഓരത്ത്, തൊട്ടുതാഴെ വിരിഞ്ഞു നിറയുന്ന പൂക്കൾ, നീല, മഞ്ഞ, ചുവപ്പ്, വയലറ്റ്,. അവൾ പിറുപിറുത്തു. മൊസാൻറ, ഡാലിയ, സീനിയ, അവയുടെ മണം ഈ ജാലകങ്ങളിലൂടെ അരിച്ചുകയറുന്നത് നിങ്ങൾക്കിഷ്ടമല്ലേ...നിങ്ങൾ, ഒരു നീണ്ട യാത്രകഴിഞ്ഞ് നടന്നുവരുമ്പോൾ ഞാൻ നിറയെ പൂ ചൂടിനിൽക്കുന്നത് രസമല്ലേ, കാണാൻ?

സുധീരൻ ഓർത്തു. ഒരു ചെമ്പരത്തിപ്പൂവിതളെങ്കിലും ചൂടിയ ഒരു പെണ്ണിനേയും അയാൾ സമീപത്തെങ്ങും കണ്ടതായി ഓർമ്മയില്ല. ഇവിടെ ആരും പൂ ചൂടാൻ മോഹിക്കാറില്ലെന്ന് അയാൾ തീർച്ചപ്പെടുത്തി. അതിന്റെ ഭംഗിയെക്കുറിച്ച് അവർക്കു ധാരണയുണ്ടാവില്ല. അവർക്കിടയിലേക്ക് പൂക്കളുടെ ഒരു കിരീടവുമായി ഹേമ ഇറങ്ങിച്ചെല്ലുന്നത് ആശ്ചര്യം ജനിപ്പിക്കുന്ന ഒരു കാര്യംതന്നെയാവുമെന്ന് അയാൾ ഉറച്ചു.

പുലർച്ചെ അയാൾ യാത്രയായിക്കഴിഞ്ഞതുകൊണ്ട്, മറ്റൊന്നും ശ്രദ്ധിക്കാനില്ലാതെയാകവേ ഹേമ മുറ്റത്തിറങ്ങി. പടിഞ്ഞാറേമൂലയിൽ ഒരു ചതുരക്കളമായി തോട്ടത്തിനു തുടക്കം കുറിക്കാമെന്നും അവൾ നിശ്ചയിച്ചു. പിന്നീടത് മുന്നിലേക്കു നീട്ടാമെന്നും. അവൾ പിന്നിലെ ഓലപ്പുരയിൽനിന്ന് മൺവെട്ടിയെടുത്തു. അല്പാല്പം പൊന്തിത്തുടങ്ങിയ പുൽച്ചെടികൾ മുറിച്ചുമാറ്റാൻ തുടങ്ങി.

ഒച്ചകേട്ടു കടന്നുവന്ന അമ്മായി അതിശയിച്ചു.

''കുട്ടീ, നീയെന്താ കാട്ടണ്, ഇതിനൊക്കെ ഇവിടെ വേലക്കാരുണ്ട്.''

ഹേമ തല നിവർത്തി. വിയർപ്പുതുള്ളികൾ അവളുടെ നെറ്റിയിൽ തുളുമ്പിത്തുടങ്ങിയിരുന്നു.

''മഴ കഴിഞ്ഞാൽ ചെത്തിപ്പറിക്കാൻ ആളെ നിർത്തണുണ്ട്'' അമ്മായി പറഞ്ഞു.

ഹേമ ഒന്നു ചിരിച്ചു. 'ഇതു പൂന്തോട്ടമുണ്ടാക്കാനാ അമ്മായീ.'

ഒരു പൂന്തോട്ടത്തെക്കുറിച്ച് ഒരിക്കലും സങ്കല്പിച്ചിട്ടില്ലാത്ത അമ്മായി ഒന്നും മനസ്സിലാകാത്തമട്ടിൽ കണ്ണുമിഴിച്ചു. അടുക്കളയ്ക്കു പിന്നിൽ അവർ ഒരു തോട്ടം സൂക്ഷിച്ചിരുന്നു. അവിടെ വെണ്ടയും വഴുതനയും മൊട്ടക്കൂസും സമൃദ്ധമായിരുന്നു. റബ്ബർ തോട്ടത്തെക്കുറിച്ചും തേയിലത്തോട്ടത്തെക്കുറിച്ചും വാഴത്തോട്ടത്തെക്കുറിച്ചുമല്ലാതെ അവർക്കറിയാമായിരുന്നത് ആ അടുക്കളത്തോട്ടമായിരുന്നു. പൂച്ചെടികൾ നിറഞ്ഞ, പൂക്കളല്ലാതെ മറ്റൊന്നും തരാത്ത ഒരു തോട്ടത്തിന്റെ ആവശ്യമോ, പ്രാധാന്യമോ, ചന്തമോ അവർക്ക് മനസ്സിലാവുമായിരുന്നില്ല. അലങ്കോലപ്പെട്ട അമ്മായിയുടെ മുഖത്തുറ്റുനോക്കിക്കൊണ്ട്, തിളങ്ങുന്ന സ്വന്തം കണ്ണുകളുടെ പ്രകാശം പകർന്നുകൊണ്ട് അവൾ പറഞ്ഞു. അമ്മായീ, നിറമുള്ള പൂക്കൾ. ഒരു മന്ത്രംപോലെ അവൾ ചുണ്ടനക്കി. ജമന്തി, അരളി, പിച്ചി, സൗഗന്ധികം, കാതുകളിൽ തുടരെ വീഴുന്ന പേരുകളിൽ അമ്മായി അപരിചിതയായി നിന്നു. ഒരു കേൾവിക്കാരി, ഒരു കാഴ്ചക്കാരി, അങ്ങനെ നിൽക്കാനല്ലാതെ മറ്റൊന്നിനും അമ്മായിക്കു കഴിയുമായിരുന്നില്ല.

ഹേമ പുല്ലുനീക്കി മണ്ണിളക്കി വെള്ളം ഒഴിച്ചു. അപ്പോഴേക്ക് അവൾ നന്നേ വിയർത്തു കുഴഞ്ഞുകഴിഞ്ഞിരുന്നു. എങ്കിലും ഉള്ളിൽ ചൂടുള്ള വാശിയുടെ തീപ്പൊട്ടുകൾ തിളങ്ങി. ഇനി അയാൾ മടങ്ങിയെത്തുമ്പോഴേക്കും ആ കളത്തിൽ ചെടികൾ നിറയ്ക്കണമെന്നും വീണ്ടുമയാൾ പോയി വരുമ്പോഴേക്ക് ആദ്യത്തെ പൂ വിരിയണമെന്നും അവൾ വല്ലാതെ തുടിച്ചു. പക്ഷേ അന്നേരമാണ് അവളെ ഖിന്നയാക്കിയ, അവളുടെ ഞരമ്പുകളെ തളർത്തിയ ആ സത്യം ഓർത്തത്. വളർത്തു ചെടികളുടെ ഒരു വിത്തുപോലും അവളുടെ കൈവശമില്ലായിരുന്നു. ഇളക്കിക്കുഴച്ചിട്ട മണ്ണിൽ നടാൻ ഒരു തൈച്ചെടി പോലും അവൾക്ക് സ്വന്തമായുണ്ടായിരുന്നില്ല.

അവൾ പിടഞ്ഞു. പെട്ടിയിൽ സാരികളും വീട്ടുടുപ്പുകളും നൈറ്റികളും വാരിനിറച്ചപ്പോൾ ആഭരണങ്ങൾ എണ്ണിയൊതുക്കിയപ്പോൾ, പൊട്ടും, കൺമഷിയും, നെയിൽ പോളീഷും മറക്കാതെ കരുതിയപ്പോൾ എന്തേ ഓർത്തില്ല, എന്റെ തോട്ടത്തിലെ വിത്തുകൾ? എന്റെ തോട്ടത്തിനായി വിത്തുകൾ?

പണിക്കാരികളുടെ കണ്ണുകളിൽ ഉൽക്കണ്ഠ നിറയവേ, അമ്മായിയുടെ നരച്ച കണ്ണുകളിൽ അദ്ഭുതം അവശേഷിക്കവേ ഹേമയുടെ കരച്ചിൽ കവിൾ നനച്ചു. അമ്മായിക്ക് അതു സഹിക്കാവുന്നതായിരുന്നില്ല, അവർ അവളെ ചേർത്തുപിടിച്ചു. ''എന്തുപറ്റി കുട്ടീ, എന്തുണ്ടായി?''

അവൾക്കു സംഭവിച്ചത് എന്താണെന്നറിയാതെ അവർ കിതച്ചുതുടങ്ങി.

''എനിക്കു വിത്തുവേണം, തോട്ടത്തിൽ പാകാൻ,'' കരഞ്ഞുകൊണ്ടുതന്നെ ഹേമ പറഞ്ഞു.

അമ്മായി നിസ്സഹായയായി. അവൾ പേരുപറഞ്ഞ പൂച്ചെടികളുടെ വിത്തുകൾ ആ ഗ്രാമത്തിലെവിടെയും കിട്ടുകയില്ലെന്ന്, ആർക്കും അതേക്കുറിച്ച് ഒന്നും അറിവുണ്ടാവില്ലെന്ന് ആ കിഴവിക്കറിയാമായിരുന്നു. പക്ഷേ, വാടിപ്പോയ പെണ്ണിനെ ഇനിയും വിഷമിപ്പിക്കാനും അവർക്കു സമ്മതമായിരുന്നില്ല.

''ഇല്ലമോളേ, ഇവിടെയെങ്ങും...''

വാചകം പൂർത്തിയാക്കാനാവാതെ അവരുടെ ഹൃദയം മുറിഞ്ഞു. പ്ലാവും മാവും കൈതയും പപ്പായയും കണക്കറ്റു നിറഞ്ഞ തൊടികളിൽ അവൾക്കു വേണ്ടതു മാത്രം സൂക്ഷിക്കാൻ കഴിയാതെപോയതിൽ അവർക്കു വല്ലാത്ത കുണ്ഠിതമുണ്ടായി, തോട്ടത്തിനായുള്ള അവളുടെ ശ്രമം ഒരു പാഴ്‌വേലയായല്ലോ എന്നവർ വ്യസനിച്ചു.

ഹേമയെ കൈകൾക്കുള്ളിൽ താങ്ങിക്കൊണ്ട് അവർ കിടപ്പുമുറിയിലേക്കു നടന്നു.

സുധീരൻ വീട്ടിലില്ലാത്ത നേരത്ത് അവൾ കരയുന്നത് അവരെ വല്ലാതെ വിഷമിപ്പിച്ചു. അവളെയാശ്വസിപ്പിക്കാൻ, ആശ സാധിക്കാൻ അവനില്ല. അത് എന്റെ കടമയാണ്, ഇപ്പോൾ. എങ്ങനെയാണ് സമാധാനിപ്പിക്കുക എന്നറിയാതെ ശ്വാസം കുരുങ്ങുമ്പോഴാണ് അവൾ ഒരപേക്ഷ നീട്ടിയത്. ''അമ്മായീ, ഞാനൊന്നു പോയിവരട്ടെ?''





## ഡെയ്സി

# നിന്നെ ഞാൻ സ്വതന്ത്രനാക്കുന്നു

നിന്നെ ഞാൻ സ്വതന്ത്രനാക്കുന്നു
എൻെറ സ്നേഹത്തിൻെറ
മൃദുലബന്ധനത്തിൽ നിന്ന്
എൻെറ സ്വപ്നങ്ങളുടെ
നേർത്ത സൗമ്യതയിൽ നിന്ന്
എൻെറ വികാരങ്ങളുടെ
ഹിമ സ്നിഗ്ദ്ധതയിൽ നിന്ന്
നിന്നെ
ഞാൻ
സ്വതന്ത്രനാക്കുന്നു.

നിന്നെ ഞാൻ സ്വതന്ത്രനാക്കുന്നു.
എൻെറ സ്നേഹത്തിൽ നിന്ന്
സ്വാതന്ത്ര്യമെന്ന് കരുതപ്പെടാവുന്ന
ഭീകരമായ ആതങ്കത്തിലേക്ക്
നിന്നെ തള്ളിവിടാൻ മാത്രം,
അത്രമാത്രം
ക്രൂരമായി
ഞാൻ നിന്നെ സ്നേഹിക്കുന്നു.
നിന്നെ,
എൻെറ സ്നേഹത്തിൻെറ
തളിർ കുളിരിൽ നിന്ന്,
കടപ്പാടുകളുടെ,
കടമകളുടെ,
കർമ്മ ബന്ധനങ്ങളുടെ
വേനൽ കൊടുമയിലേക്ക്
തള്ളിവിടാൻമാത്രം ദയനീയമായി
ഞാൻ നിന്നെ സ്നേഹിക്കുന്നു.

എൻെറ സ്നേഹത്തിൻെറ വെയി-
[ലിൽനിന്ന്
തണലിൻെറ കട്ടിയേറിയ ഇരുളുക-
[ളിലേക്ക്
നടന്നുതീരുകയില്ലാത്തവഴികളിലേക്ക്
നിൻെറ ആത്മാവിൻെറ
കനത്ത നഗ്നതയിലേക്ക്
അതിക്രൂരമായി
ഞാൻ നിന്നെ യാത്രയാക്കുന്നു.

ആപേക്ഷികമായ സ്വാതന്ത്ര്യം
നിനക്ക് നല്കിക്കൊണ്ട്,
എൻെറ സ്നേഹത്തിൻെറയോർമ്മകൾ
നിന്നിലൊരു ചിലന്തിവലയായി പടരു
എൻെറ വാഞ്ഛയുടെ അഗ്നി [വാൻ
നിന്നിലൊരു മൃഗതൃഷ്ണയായി ഉണരാൻ,
എൻെറ കിനാവുകളുടെ,
അവയുടെ നനവുകളുടെ,
അദൃശ്യമായൊരു കാന്തശക്തി
നിൻെറ ജീവകണങ്ങളിൽ പടരാൻ,
നിൻെറ രാവുകളെ
നിദ്രാവിഹീനങ്ങളാക്കാൻ,
നിൻെറ പകലുകളെ
സ്വസ്ഥരഹിതങ്ങളാക്കാൻ,
നിൻെറ മനസ്സിൻെറ വക്രത
നിനക്കുതന്നെ ബോദ്ധ്യപ്പെടാൻ,
ഞാൻ നിന്നെ
സ്വാതന്ത്ര്യമാകുന്ന ദുർഗ്ഗതയുടെ
ആഗ്നേയ ഭൂമികളിലേക്കയയ്ക്കുന്നു.

എനിക്കറിയാം
നിൻെറ വിസ്മൃതിയുടെ മോഹന-
[രാഗങ്ങളിൽ
ഒരുഗ്രതാളമായി ഞാനുണരുടെന്ന്,
നിൻെറ ഭീരുത്വത്തിൻെറ നിസ്സഹാ-
[യതയിൽ
ഞാനൊരു സാഫല്യശാപമായുണരു-
[മെന്നും.

വീണ്ടും ഞാനറിയുന്നു:
നിന്നെ
എൻെറ സ്നേഹത്തിൻെറ തീരാദുഃഖം-
[തീർത്ത
വരണ്ട നീഡത്തിൻെറയോർമ്മ
വേട്ടയാടുമെന്നും
അതിൻെറ കിതപ്പിൽ
സ്വാതന്ത്ര്യത്തിൻെറ ഉഗ്രത
നിന്നിലഗ്നിയായ് വളരുമെന്നും
ആ അഗ്നിയിൽ
നീ ഉരുകിയുരുകി
വീണ്ടും നീയാകുമെന്നും.

കാലത്തിൻെറ
അദൃശ്യബിന്ദുക്കളിൽ
ആത്മപീഡനത്തിൻെറ
വിസ്തൃതവും ക്രൂരവുമായ ചക്രവാള-
അവ നൽകുന്ന [ങ്ങൾ
അന്തിമ ദൃശ്യബിന്ദുവിൽ
എൻെറ നീഡത്തിലേക്ക് പറന്നണ-
നിന്നെ ഞാൻ കാണുന്നു. [യുന്ന

അതിൻെറ കൂർത്ത നഖങ്ങളിൽ തട്ടി
കാലിടറി...നിലംപതിച്ച്
കണ്ണുകൾ കുത്തി...കീറി...മുറിഞ്ഞ്
കിതച്ചുകിതച്ചെത്തുന്ന
നിന്നെയെനിക്കു കാണാം.
നിന്നെ വിങ്ങുന്ന ഹൃദയത്തോടെ
ഞാൻ നോക്കുന്നു:
അല്പംകൂടി...കുറച്ചുകൂടി
തളരരുത്...വരൂ...വരൂ...

തൊണ്ടയിൽ പിടയുന്ന ഒരല്പശ്വാസവ
നീയെൻെറ മടിയിൽ വീഴുമെന്നും [മായി
നിൻെറ രക്തത്തിലൂടെ
നിൻെറ കണ്ണീരിലൂടെ
നീ വിശുദ്ധീകരിക്കപ്പെടുമെന്നും
ഞാനറിയുന്നു.

അതിന്നായി
നിന്നെ ഞാൻ വിട്ടയയ്ക്കുകയാണ്.
അവസാനമെന്തെന്നറിഞ്ഞുകൊണ്ട്
ആ അനിവാര്യതയുടെ...
ആ പീഡനത്തിൻെറ...
വ്യഥചിന്തകളോടെ...
ഞാൻ നിന്നെ വിട്ടയയ്ക്കുന്നു–
സ്വാതന്ത്ര്യത്തിലേക്ക്.

നിൻെറയല്ലാത്ത
അവസാനം നീ നേടേണ്ടിയിരിക്കുന്നു,
വിശുദ്ധിയുടെ വേദനയിലേക്ക്
നിൻെറ പൂർണ്ണതയിലേക്ക്.

''എവിടെ?'' കിഴവി ഞെട്ടിപ്പോയി.

''വീട്ടിൽ, എൻെറ വീട്ടിൽ.'' താൻ ഒരു തെററു പറയുകയാണെന്ന തോന്നൽ ഹേമയ്ക്കുണ്ടായിരുന്നു. അയാളില്ലാത്ത സമയത്ത്, അയാളുടെ അനുവാദം മുൻകൂട്ടി വാങ്ങിയിട്ടില്ലാത്ത അവസ്ഥയിൽ ആ യാത്ര പന്തികേടുതന്നെയാണെന്ന് അവൾക്കറിയാമായിരുന്നു.

''അമ്മായീ, അമ്പലാസരം തോന്നരുത്. എൻെറ വീട്ടിൽ, തോട്ടത്തിൽ നിറയെ വിത്തുകൾ കിട്ടും, തൈകളും. ഞാനുടനെ മടങ്ങിവരാം, അദ്ദേഹം വരുമ്പോഴേക്ക് ഒരു കുഞ്ഞുചെടിയെങ്കിലും—''

അമ്മായി, ഒരു നിമിഷം പരുങ്ങി. മര്യാദയില്ലാത്ത കാര്യമാണെങ്കിൽക്കൂടി താൻ സമ്മതിച്ചുകഴിഞ്ഞാൽ, സുധീരൻ വരുമ്പോൾ വിരോധം പറയില്ലെന്ന് അവർക്കു തീർച്ചയായിരുന്നു. ഈ പെണ്ണ് വിഷമിച്ച്, ഏങ്ങലടിച്ച് കുഴഞ്ഞു കിടക്കുന്നത് കാണുക വയ്യ. അതേക്കാൾ ഭേദം അവൾക്കു അനുവാദം നൽകുക എന്ന തെററുതന്നെയെന്ന് കിഴവി കുറിച്ചു.

''ശരി മോളേ''

ഉച്ചയ്ക്കുമുൻപുതന്നെ ബസ് കയറുന്നിടം വരെ കാര്യക്കാരെക്കൂട്ടി അവളെ അയയ്ക്കുമ്പോൾ അമ്മായിക്ക് ജാള്യം അനുഭവപ്പെട്ടില്ല. ഉല്ലാസവതിയായ ഹേമ അവരെ സന്തുഷ്ടയാക്കി. നാളെ അവൾ മടങ്ങിവരും. അവളുടെ സഞ്ചി നിറയെ വിത്തുകളാവും; പലതരം പൂക്കൾ പേറുന്ന ചെടികൾക്കു പിറവിനൽകാൻ. ഈ മണ്ണിൽ, ഈ മുററത്ത്, വളംകവർന്ന് ജലം വലിച്ച് അവ തുടുത്തുപൊട്ടി പൊന്തിപ്പടരും.

പിന്നെ അവയിൽ നിറയുന്ന പൂക്കൾ, ഇറുത്തെടുക്കുന്ന പൂക്കൾ, അവ നുള്ളി, കെട്ടി ശിരസ്സിൽ ചൂടുന്ന ഹേമ. പൂമരത്തിനു ചുവട്ടിൽ, പൂമഴയിൽ, പൂവായി വിടരിയുന്ന ഹേമ.

അവൾ, അവരറിയാതെ ചിരിച്ചു. അവരുടെ കണ്ണുകൾ നിറഞ്ഞു.

ബസ്സിലിരിക്കേ അവളുടെ ഹൃദയം ക്രമാതീതമായി തുടിച്ചുകൊണ്ടിരുന്നു. വീട്ടുമുററത്തേക്കു പറക്കുകയായിരുന്നു അവളുടെ മനസ്സ്. അമ്മായിയുടെ കണ്ണുകളിൽ അവിശ്വാസം സൃഷ്ടിച്ചുകൊണ്ട്, അയാളുടെ അതിരില്ലാത്ത വിസ്മയത്തിൻെറ ചിറകുകൾ ഇളക്കിക്കൊണ്ട്, നിറഞ്ഞുവിരിയുന്ന തോട്ടം മാത്രമായി അവളുടെ പ്രതീക്ഷ.

ഉമ്മറത്തേക്കു കയറാതെ, അമ്മേ എന്നു വിളിക്കാതെ അവൾ തെക്കേമുററത്തേക്ക്, അവളുടെ തോട്ടത്തിലേക്ക് ഓടി.

കരിഞ്ഞ ചെടികളും ഉണങ്ങിയ കൊമ്പുകളും പൊഴിഞ്ഞ ഇലകളും പൊട്ടിയ വേരുകളും വരച്ചിട്ട വികൃതചിത്രത്തിനു മുന്നിൽ അവൾ തരിച്ചുനിന്നു.

'എവിടെ എൻെറ തോട്ടം' അവൾ പൊട്ടിക്കരഞ്ഞുപോയി.

മൊസാൻറ, ഡാലിയ, സീനിയ... അവൾ തേങ്ങിത്തേങ്ങിപ്പിറുപിറുത്തു.

പിന്നെയവൾ കണ്ടു, ചീഞ്ഞുകരിഞ്ഞ ഇലകൾക്കുകീഴെ പൊട്ടിയ കളിക്കോപ്പുകൾ, ഉടഞ്ഞവളകൾ, പാവകൾ.

ജമന്തി, അരളി, പിച്ചി, സൗഗന്ധികം...ഹേമയുടെ ചുണ്ടുകൾ നനഞ്ഞ മണ്ണിൽ അമർന്നു.





## ഉണ്ണികൃഷ്ണൻ തിരുവാഴിയോട്

# പണം

## ഇരുപത്തൊന്ന്

**ല**ഞ്ച് കഴിഞ്ഞ് അരമണിക്കൂർ വിശ്രമം. വീടും ഓഫീസും അടുത്തടുത്തായതുകൊണ്ട് ഉച്ചമയക്കം ദിനചര്യയുടെ ഒരു ഭാഗമായിരിക്കുന്നു. പക്ഷേ, ഇന്നത്തെ പൂച്ചയുറക്കം വേണ്ടപോലെ ആസ്വദിക്കാൻ കഴിയാത്തതിൽ പാറമേൽ ചന്ദ്രശേഖരന് കുണ്ഠിതംതോന്നി. ചെറിയ ചെറിയ സംഭവങ്ങൾ തന്നെ അസ്വസ്ഥനാക്കുന്നു.

ഇപ്പോഴനുഭവപ്പെടുന്ന അസ്വസ്ഥതയുടെ വേരുകൾ തേടി ഏറെ ബുദ്ധിമുട്ടേണ്ടിവന്നില്ല. ഒരു സുപ്രഭാതത്തിൽ ഓഫീസിലെത്തിയപ്പോൾ തൻെറ പേരെഴുതിയ നേം ബോർഡ് ചെറുതായിരിക്കുന്നു. അക്ഷരങ്ങളും ചെറുത്. നീ ചെറിയവനാണെന്നും, നിനക്ക് വലുതാവാൻ അർഹതയില്ലെന്നും ആരോ ചെവിയിൽ ആവർത്തിച്ചു പറയുന്നതുപോലെ...അത്രയും കൊണ്ടവസാനിച്ചില്ല. പി. സി. എസ്. മേനോൻ എന്ന ഇഷ്ടനാമമല്ല ബോർഡിൽ. പി. ചന്ദ്രശേഖരൻ എന്നു തികച്ചും. നീ പാറമേൽ ദാക്ഷായണിയുടെ മകൻ ചന്ദ്രശേഖരനല്ലേ എന്ന് പുച്ഛിക്കുന്നതുപോലെ.

അരിശം കാൽവിരൽത്തലപ്പുകളിൽ നിന്നരിച്ചുകയറി. ബോർഡ് വലിച്ചെറിയാനാണ് ആദ്യം തോന്നിയത്. ഇങ്ങനെപോയാൽ ഇതിൻെറ അവസാനം എവിടെയാവും? നീ ജി. എം. ൻെറ പ്രൈവററ് സെക്രട്ടറിയല്ല, ആധാരമെഴുത്തുകാരൻ എഴുത്തുൻെറ അസിസ്റ്റൻറാണ്, ഓടിക്കോ, എന്ന് പറയാനും മടിക്കില്ലല്ലോ. ഈ പ്രവണതയെ മുളയിൽത്തന്നെ നുള്ളിക്കളയണം. ഉടനെ കേർടേക്കറെ വിളിച്ചു. ഞാനൊന്നുമറിഞ്ഞില്ലേ എന്ന പച്ചച്ചിരിയുമായി ഓടിയെത്തി, ശപ്പൻ... കാര്യം അന്വേഷിച്ചു...ആരാണീ അവിവേകം കാണിച്ചത്? ഇതിലെന്തിരിക്കുന്നു എന്ന അർത്ഥത്തിൽ അവൻെറ ചിരി. പുതിയ ബോർഡിൽ താങ്കളുടെ നാമം വെട്ടിത്തിളങ്ങുന്നില്ലേ എന്നായി അവൻ. വീണ്ടും കുത്തിച്ചോദിച്ചപ്പോൾ അയാൾ പറഞ്ഞു, നയാ സാബ് കാ ഓർഡർ ഹൈ...

ഹോ...അപ്പോൾ അതാണ് സംഗതി. ഹരി വന്ന അന്നുതന്നെ ദ്രോഹം തുടങ്ങിയിരിക്കുന്നു. ജി. എം നോട് പറയണോ? വേണ്ട...അല്ലെങ്കിൽ ഈ കൊച്ചു കാര്യങ്ങളിൽ താൻ വിറളിപിടിക്കുന്നതെന്തിനാണ്? ലോകം മുഴുവൻ തനിക്കെതിരാണെന്ന തോന്നൽ തൻെറ കൂടെപ്പിറപ്പാണോ?

ഒന്നുമില്ലായ്മയിൽ പൊട്ടിമുളച്ച്, വൈതരണികളോരോന്നും താണ്ടുമ്പോഴും സാഹചര്യങ്ങൾ പ്രതികൂലമായിരുന്നു. ഓരോ വഴിത്തിരിവിലും, ഓരോ കൽപ്പടവിലും പ്രതിലോമശക്തികളെ ചെറുത്തുനില്ക്കേണ്ടിവന്നിട്ടുണ്ട്. അപ്പോഴൊക്കെയും അകലെ തിളങ്ങുന്ന ഏതോ ലക്ഷ്യത്തിലേക്ക് തൻെറ ഇച്ഛാശക്തിയൊന്നുകൊണ്ടുമാത്രം മുന്നോട്ടു നീങ്ങി. ഓരോ പ്രതിബന്ധം തരണം ചെയ്യുമ്പോഴും, അതിജീവിക്കാനുള്ള വാഞ്ഛയിൽനിന്നുരുത്തിരിയുന്ന ജൈവശക്തിക്ക് തുളകൾ വീഴുകയായിരുന്നു.

വിധി തന്നോടിത്രയും ക്രൂരമായതെന്തിനാണ്? എല്ലാം നിഷേധിക്കപ്പെട്ട കുട്ടിക്കാലം ഒരു പേടിസ്വപ്നംപോലെ. പരിമിതികളുടെ വല്മീകത്തിൽ നിന്ന് പുറത്തുകടന്ന്, സ്വന്തം ജീവിതം ചിട്ടപ്പെടുത്തുമ്പോഴും സംതൃപ്തി ഒരു മരീചികയായി അകലെ. നിസ്സാരമായ തുടക്കം ആലോചിക്കുമ്പോൾ നേട്ടങ്ങൾ നിസ്സാരമല്ല. നാട്ടിൽ ഭാഗപത്രങ്ങളും, പണയാധാരങ്ങളും, പകർത്തിയെഴുതി, റെജിസ്ട്രാപ്പീസിലും കോടതിവളപ്പിലെ ആൽച്ചുവട്ടിലും അലഞ്ഞു നടക്കുന്നതിൽ നിന്നും എത്ര ഉയരെയാണിപ്പോൾ! എന്നിട്ടും നേട്ടങ്ങളെക്കുറിച്ച് അഭിമാനിക്കാൻ കഴിയാത്തതെന്തേ?

അന്തിമവിശകലനത്തിൽ അന്വേഷിക്കുന്നതും കാംക്ഷിക്കുന്നതും എന്താണ്? സൃഷ്ടിയിൽ നിഷേധിക്കപ്പെട്ട സാമ്പത്തിക ഭദ്രത? സമൂഹത്തിൽ ഉയർന്ന സ്ഥാനം?

പിറവിയിൽ നിഷേധിക്കപ്പെട്ടത് ബന്ധുബലംകൊണ്ട് നേടിയെടുക്കാൻ കഴിയുമെന്ന മോഹം അബോധമനസ്സ് വച്ചുപുലർത്തിയിരുന്നുവോ? അല്ലെങ്കിൽ ഉമയുമായുള്ള വിവാഹം എങ്ങനെ ന്യായീകരിക്കും?

ആനക്കൊട്ടിലും, റബ്ബർ തോട്ടങ്ങളും, തലമുറകളായി സമുദായത്തിൽ ഉന്നതമായ സ്ഥാനമാനങ്ങളുമുള്ള തറവാടുമായി ബന്ധപ്പെടുക — തൻെറ കൗമാരസ്വപ്നങ്ങളിലൊന്നായിരുന്നു. വിധിയൊരുക്കിയ മറെറാരു കെണി. ജന്മവാസന താക്കീത് നല്കിയിട്ടും അറിഞ്ഞുകൊണ്ടാണാ കെണിയിൽ ചാടിയത്. അതോ, അഭിശപ്തമായ ആ കുടുംബത്തോട് തോന്നിയ അനുകമ്പയോ? ദുഃഖിക്കുന്നവരും ദുരിതമനുഭവിക്കുന്നവരും വേറെയെത്ര പേരുണ്ട്? അവരോടൊന്നും തോന്നാത്ത സഹാനുഭൂതി ഇവരുടെകാര്യത്തിൽ മാത്രം തോന്നാനെന്തേ?

ദുരന്തസംഭവങ്ങളുടെ നീതിരഹിതമായ ചുഴിയിൽ അവശേഷിച്ചത് ഉമയും രമയും മാത്രമായിരുന്നു. അവരെ രക്ഷിക്കേണ്ട ചുമതല തന്നിൽ നിക്ഷിപ്തമായിരുന്നില്ല. മനസ്സാക്ഷിയെ വേദനിപ്പിക്കാതെ ആ സാഹചര്യത്തിൽനിന്ന് മോചനം നേടാമായിരുന്നു. അവരുടെ ചെറിയമ്മാമൻ—താൻ ഗുരുസ്വാമിയമ്മാമൻ എന്നു വിളിച്ചിരുന്നു—മരിക്കുമ്പോൾ ഇടറുന്ന കണ്ഠത്തോടെ പറഞ്ഞത് അവർക്കാരുമില്ലാതായി എന്നുമാത്രമാണ്. അദ്ദേഹംപോലും അവരുടെ ഭാവി രക്ഷിതാവായി തന്നെ കണ്ടിരുന്നുവെന്ന് തോന്നുന്നില്ല.

അവരുടെ അനാഥത്വത്തിൽനിന്ന് മുതലെടുക്കാൻ ശ്രമിക്കുകയായിരുന്നില്ലേ താൻ? അവരുടെ രക്ഷാകർത്തൃത്വം സ്വയം ഏറെറടുക്കുമ്പോൾ, മനസ്സിൻെറ അടിത്തട്ടിലെവിടെയോ, കോടതിവ്യവഹാരങ്ങൾക്കും, ഭൂപരിധികൾക്കും വഴങ്ങിക്കൊടുക്കാതെ അവശേഷിച്ച മാളികപ്പുറവും, തേക്കിൻകാടുകളും പച്ചപിടിച്ചുനിന്നിരുന്നില്ലേ?

ഗുരുസ്വാമിയമ്മാമനെ അമ്പലനടയിൽ വച്ച് കണ്ടുമുട്ടിയത് യാദൃച്ഛികമായിട്ടായിരുന്നു. ആ പരിചയം കരുപ്പിടിച്ചു വളർത്തിയത് മനഃപൂർവ്വംതന്നെ. കെട്ടുനിറ വീട്ടിൽവച്ച് തെല്ലാർഭാടത്തോടെ നടത്തിയതും, അദ്ദേഹത്തെ ക്ഷണിച്ചുവരുത്തിയതും, പ്രത്യേകം കാറിൽ ശബരിമലയ്ക്ക് പുറപ്പെട്ടതും എല്ലാം ആസൂത്രിതമായിരുന്നു.

അവഗാഢമായൊരാകർഷണവലയത്തിലേക്ക് അദ്ദേഹത്തെ ഉൾക്കൊള്ളുക. അദ്ദേഹത്തിലൂടെ ഒരു പേടിസ്വപ്നത്തിൻെറ ഞെട്ടലിൽ നിന്നിനിയും മുക്തി നേടിയിട്ടില്ലാത്ത സഹോദരിമാരിലൊരാളെ വേൾക്കുക. വിധി നിഷേധിച്ച പലതും അങ്ങനെ നേടിയെടുക്കുക— ഇത്രയും വ്യക്തമായിട്ടല്ലെങ്കിലും ഏതാണ്ടിങ്ങനെ തന്നെയാവണം തൻെറ ഉപബോധമനസ്സ് ചിന്തിച്ചിട്ടുണ്ടാവുക. സഹാനുഭൂതിയോടെ വിശാലമനസ്കത കാണിച്ച ഭാവം നിലനിറുത്തിക്കൊണ്ട്



തന്നെ ജീവിതത്തിൽ നിഷേധിക്കപ്പെട്ട പലതും നേടിയെടുക്കാനുള്ള ത്വര.

ഗുരുസ്വാമിയമ്മാമൻ മരിച്ചുകഴിഞ്ഞപ്പോൾ എല്ലാ ചടങ്ങുകളുടെയും ഉത്തരവാദിത്വം സ്വയം ഏറ്റെടുത്തു. മുറിക്കേണ്ട മാവ് ചൂണ്ടിക്കാട്ടിയതും, ശവദാഹത്തിനുള്ള സ്ഥലം തിരഞ്ഞെടുത്തതും താനായിരുന്നു. അടുത്ത ബന്ധുക്കളായി ആരും ഇല്ലാത്തതുകൊണ്ടാവാം തന്നെ ആദ്യവസാനം എല്ലാവരും അംഗീകരിച്ചു. ഒരു നെടുമ്പുരക്കാര്യസ്ഥനുവേണ്ട വാഗ്ധാടിയും ചെട്ടിമിടുക്കും തനിക്കുണ്ടായിരുന്നു, തീർച്ച.

ചിത കത്തിയമർന്നപ്പോഴേക്കും ചുററുവട്ടത്തു നിന്നെത്തിയവരെല്ലാം തിരിച്ചുപോയി, ഉമയും രമയും ബാക്കിയായി. അടുക്കളക്കാരി നാണിയമ്മ, കൃഷികാര്യങ്ങൾ നോക്കുന്ന ചാത്തൻ, മുററമടിക്കുന്ന പാലി. പിന്നെ താൻ.

തലമുറകളായി കൊല്ലും കൊലയും നടത്താനുള്ള പ്രൗഢിയും സ്വാധീനവും കൈയാളിയിരുന്ന ആ തറവാട് ഒന്നുമല്ലാതാവുന്ന നിസ്സഹായാവസ്ഥ...ഒഴിഞ്ഞ ആനക്കൊട്ടിൽ. അന്യാധീനപ്പെട്ട പാടങ്ങൾ. ചിതൽതിന്ന് വീഴാററായ പടിപ്പുര. മാളികവീടുമാത്രം പഴയ പ്രാഭവത്തിന്റെ ഓർമ്മക്കുറിപ്പായി തലയുയർത്തിനിന്നു.

പൂമുഖത്തെ ഒഴിഞ്ഞ ചാരുകസാലയിൽ അപ്പോഴും നീലക്കരയുള്ള അലക്കിയ വേഷ്ടി അനാഥമായിക്കിടന്നു. ആരുടേയും മുമ്പിൽ തലകുനിക്കാത്ത ധാർഷ്ട്യത്തിന്റെ മാപ്പുസാക്ഷിയായിട്ട്.

ചിത്രത്തൂണിൽ ചാരി അകലേക്ക് കണ്ണുംനട്ട് വെറുതെയിരുന്നു. സർപ്പക്കാവിനടുത്ത്, മഞ്ചാടിമരത്തെ ചുററിവരിയുന്ന കാട്ടുവള്ളിപ്പടർപ്പിൽ മിന്നാമിനുങ്ങുകളുടെ സംഘദീപനൃത്തം. ഏതോ അജ്ഞാതകരത്തിന്റെ നിയന്ത്രണത്തിനനുസരിച്ച് ഒപ്പം അണയുകയും തെളിയുകയും ചെയ്യുന്നു. ആകാശച്ചെരുവിൽ കാർമേഘങ്ങളുടെ കാളിമയിൽ വിളറിയ പഞ്ചമിച്ചന്ദ്രൻ. തെക്കേത്തൊടിയിൽ എരിഞ്ഞമർന്ന ചിതയിൽ, കാററിന്റെ ചൂളംവിളിയിൽ, ജീവൻവയ്ക്കുന്ന കനലുകൾ.

പത്തുദിവസത്തെ ലീവിൽ നാട്ടിലെത്തിയതാണ്. മല ചവിട്ടുക എന്ന പരിമിത ലക്ഷ്യമേ അവിടെനിന്ന് പുറപ്പെടുമ്പോഴുണ്ടായിരുന്നുള്ളു. കണക്കുകൂട്ടിനോക്കി. മുപ്പത്തേഴ ദിവസങ്ങൾ കഴിഞ്ഞിരിക്കുന്നു. ക്രെഡിററിൽ ലീവുണ്ട്. ജോലിയിൽ പ്രവേശിച്ചിരുന്നതിനുശേഷം ലീവെടുത്തിട്ടില്ല. കാത്തിരിക്കാൻ നാട്ടിലാരുമുണ്ടായിരുന്നില്ല.

അലഞ്ഞുനടന്നിരുന്ന നാളുകളിൽ അമ്മയ്ക്കുവേണ്ടി എഴ്ശ്ശൻ എഴുതിയിരുന്ന കത്തുകൾ സാന്ത്വനത്തേക്കാളേറെ അമർഷമാണുളവാക്കിയത്. വിലാസത്തിൽ മാററമുണ്ടാവുമ്പോൾ മാത്രം മറുപടിയെഴുതും. കത്തിൽ, ബുദ്ധിമുട്ടുകളുടെ ലിസ്റ്റ് നീളുമ്പോൾ പണമയയ്ക്കും. എം. ഒ. ഫോമിന്നടിയിലെ ഇത്തിരി സ്ഥലം നിറയ്ക്കാൻ പോലും വാക്കുകളില്ലായിരുന്നു.

പിന്നീട് എഴ്ശ്ശൻ എഴുതിയ ഒടുവിലത്തെ കത്തുകിട്ടി. പതിവുപോലെ, പ്രിയപ്പെട്ട മകൻ ചന്ദ്രന് അമ്മ എഴുതുന്ന കത്തായിരുന്നില്ല. സംബോധനയില്ലാതെ തുടങ്ങുന്ന കത്തിൽ, കടുക്ക മഷിയുടെ കറുപ്പിൽ അക്ഷരങ്ങൾ—ഇന്നലെ



രാത്രി പതിനൊന്നുമണിക്ക് നിന്റെ അമ്മ മരിച്ച വിവരം ഇതിനാൽ അറിയിക്കുന്നു.

ഒരു മരവിപ്പാണ് തോന്നിയത്. പരമ്പരയോട് ബന്ധിച്ചിരുന്ന നാഭീനാളത്തിൽ നിന്നടർന്നു വീണപ്പോൾ കേട്ട പൊട്ടിക്കരച്ചിലിന്ന് ആവർത്തനമുണ്ടാവാൻ മനസ്സ് കൊതിച്ചു...പക്ഷെ, മരവിപ്പിന്റെ ജഡതയിൽ മനസ്സുമാത്രം കരഞ്ഞു.

അമ്മയുടെ ചിതയെരിയുന്നത് കാണാൻ കഴിയാത്ത താൻ, തനിക്കാരുമല്ലാത്ത ഒരാളുടെ ചിതയിലേക്കുനോക്കി നെടുവീർപ്പിടുന്നു. അജ്ഞേയമായ കർമ്മബന്ധങ്ങളുടെ ഊരാക്കുടുക്കിൽ നട്ടംതിരിയാൻ വിധിക്കപ്പെട്ട ഗതികേടിൽനിന്ന് ഓടിയകലാൻ എന്തുകൊണ്ട് കഴിയുന്നില്ല?

പതിഞ്ഞ കാൽവയ്പ്പു കേട്ടാണ് തലയുയർത്തിയത്. ഉമയോ രമയോ ആയിരിക്കുമെന്ന നേർത്ത പ്രതീക്ഷ, നാണിയമ്മയെ കണ്ടപ്പോൾ കുനിഞ്ഞുപോയി. കരഞ്ഞു കലങ്ങിയ കണ്ണുകൾ. കവിളിൽ വററിയിട്ടില്ലാത്ത കണ്ണീർച്ചാലുകൾ. റൗക്കയുടെ മീതെ അലക്ഷ്യമായിട്ടിരുന്ന തോർത്തിന്റെ തലപ്പ് വായിലമർത്തി, തികട്ടിവരുന്ന തേങ്ങലിനെ നിയന്ത്രിക്കാൻ അവർ പാടുപെടുന്നു.

അവരെ ആശ്വസിപ്പിക്കാൻ വാക്കുകൾ കിട്ടിയില്ല. തേങ്ങലുകളും, ചങ്കിടിപ്പും നിയന്ത്രിച്ചുകൊണ്ട് നാണിയമ്മ സംസാരിക്കാൻ തുടങ്ങി. അതൊരു പൊട്ടിയൊഴുക്കായിരുന്നു. കണ്ണും കാതുമില്ലാത്ത ദൈവം തമ്പുരാന്റെ ഹൃദയശൂന്യതയ്ക്കെതിരെയുള്ള വാഗ്ധോരണി. കണിവെള്ളരിക്കപോലെയുള്ള ഈ രണ്ടു പെൺകുട്ടികളുടെ ദുഃഖം കാണാൻ കണ്ണില്ലല്ലോ ദൈവത്തിന്. ഇതെല്ലാം കാണാൻ, തന്നെ മാത്രമായിട്ടെന്തിന് ബാക്കിയാക്കി? മുപ്പത്തഞ്ചുകൊല്ലമായി ഞാനീ അടുക്കളയിലും അകായിലുമായി കഴിയുന്നു. ഈ ദുര്യോഗം വരാൻ വേണ്ട ദോഷമൊന്നും ഈ വീട്ടുകാർ ചെയ്തിട്ടില്ല. കഷ്ടകാലം വരുമ്പോൾ കൂട്ടത്തോടെ എന്ന് കേട്ടിട്ടേയുള്ളു.

കണ്ണിൽ ചോരയില്ലാത്ത ആ പാപികൾ മൂപ്പീന്നിനെ വകവരുത്തി. തങ്കക്കുടം പോലുള്ള ഉമക്കുഞ്ഞിനെ മണ്ണിനും ചാണകത്തിനും കൊള്ളാതാക്കി. ആറുമാസം തികഞ്ഞില്ല, അവരുടെ അമ്മയുംപോയി. മഹാലക്ഷ്മിയെപ്പോലെയായിരുന്നു അവർ. എന്തൊരു ശ്രീയായിരുന്നു ആ മുഖത്ത്! ഭാഗ്യംചെയ്തതുകൊണ്ട് ഈ നരകം കാണാനിരുന്നില്ല; ദൈവത്തിന് മതിയായില്ല എന്നിട്ടും. ഒരാൺതുണയായിട്ട് മൂപ്പീന്നേ ഉണ്ടായുള്ളു...ദൈവം അദ്ദേഹത്തേയും വിളിച്ചു.

വാക്കുകളുടെ തള്ളിയൊഴുക്ക് ഒരു നിമിഷം നിന്നു. അവർ നെഞ്ഞത്തടിച്ച് അലമുറയിട്ട് കരയാൻ തുടങ്ങി.

നാണിയമ്മയുടെ നിലവിളി കേട്ടിട്ടായിരിക്കണം ഉമയും രമയും പൂമുഖത്തെത്തി. അസാമാന്യ ശാന്തഭാവമായിരുന്നു രണ്ടുപേരുടെ മുഖത്തും. ആ കണ്ണുകൾ ഈറനായിരുന്നു. കൺകോണുകൾ ചുവന്നിട്ടുണ്ട്. പക്ഷേ, എല്ലാ പരീക്ഷണങ്ങളേയും തരണംചെയ്യാൻ വേണ്ട തന്റേടം അവർ കൈവരിച്ചിരുന്നു. ബാഹ്യമായ ഒരു നേർത്ത ആവരണം മാത്രമാവാം ആ ശാന്തഭാവം.

വിധിക്കെതിരെ പിന്തിരിഞ്ഞോടാതെ, വിധിയുടെ കണ്ണിൽനോക്കി മുഖത്തോടുമുഖം വിലയിരുത്താൻ വേണ്ട കരുത്ത്, അവർ നേടിക്കഴിഞ്ഞിരുന്നു.

ഉമ നാണിയമ്മയെ പിടിച്ച് ചാരുപടിയിലിരുത്തി. രമയാണ് സംസാരിച്ചതത്രയും. ഏതാനും ദിവസങ്ങളുടെ അടുപ്പം അവരെ വേർതിരിച്ചറിയാൻ വേണ്ട കൗശലം നേടിത്തന്നിരുന്നു.

ഒരു മർമ്മരത്തിന്റെ ചാരുതയോടെ രമ പറഞ്ഞു. ഇങ്ങനെ കരഞ്ഞിട്ടെന്താണ്? ദുരന്തം നമുക്ക് പുത്തരിയല്ല. ഇതവസാനത്തേതാണെന്നും തോന്നുന്നില്ല. പിടിച്ചു നില്ക്കാവുന്നേടത്തോളം നമുക്ക നേരിടാം.

അവളുടെ ശബ്ദം ഏതോ അന്യലോകത്തുനിന്ന് ഒഴുകിവരുന്നതുപോലെ. അതിന്റെ സാന്ത്വനത്തിൽ നാണിയമ്മ തെല്ലു നിയന്ത്രണം തേടി.

ദൂരെ കത്തിയമരുന്ന ചിതയിലേക്കു നോക്കി നെടുവീർപ്പിടുന്ന ഉമ. ഉലർന്നുകിടക്കുന്ന മുടി പിൻഭാഗമത്രയും മറയ്ക്കുന്നു. അനിയന്ത്രിതമായൊരു വിതുമ്മലിനെ തുടലിട്ടുപിടിക്കാൻ അവൾ കീഴ്ച്ചുണ്ട മർത്തിയിരുന്നു. ഈറനായ കൺപീലികൾ കവിളിലുരുമ്മുന്നത് അയാൾ നോക്കിയിരുന്നു.

മരണത്തിന്റെ ഭീകരതയത്രയും ആ പൂമുഖത്ത് പതിയിരിക്കുന്നതുപോലെ. ഒരു കൊല്ലത്തിനുള്ളിൽ മൂന്നു മരണങ്ങൾ.

വേദന വിതുമ്മിയ അന്തരീക്ഷത്തിന് തെല്ലു ലാഘവം വരുത്തേണ്ട ചുമതല തനിക്കായിരുന്നു. മരണം അതിന്റെ താണ്ഡവനൃത്തമാടുമ്പോഴും ജീവിതത്തിന് അതിന്റെ തുടർച്ച നിലനിറുത്തേണ്ടതുണ്ട്. പ്രകൃതിയുടെ ഈ ദ്വന്ദ്വഭാവത്തിന് പ്രാകൃതമായൊരു നിർബ്ബന്ധബുദ്ധിയുണ്ട്. എല്ലാ മൃത്യുസ്മൃതികളും മറവിയുടെ ചവററുകൊട്ടയിൽ എറിയപ്പെടുന്നു. കാലത്തിന്റെ അപ്രതിരോദ്ധ്യതയിൽ എല്ലാം തുത്തുമാററപ്പെടുന്നു. ജീവിതം മാത്രം അതിന്റെ ഒഴുക്ക തുടരുന്നു.

ദുഃഖങ്ങളേയും ദുരന്തങ്ങളേയും ഏററുവാങ്ങുമ്പോഴും ജീവിതത്തോടുള്ള കടപ്പാട് നമ്മൾ മറക്കരുത്. നാണിയമ്മ ഇങ്ങനെ കരയാൻ തുടങ്ങിയാൽ ഇവരുടെ സ്ഥിതിയെന്താവും? അവർക്ക് കഴിക്കാനെന്തെങ്കിലും കൊടുക്കൂ. എനിക്കും വിശക്കുന്നു നാണിയമ്മേ...

നാണിയമ്മ മുഖം അമർത്തിത്തുടച്ച് എഴുന്നേററു, കെട്ടുകഴിഞ്ഞ അടുപ്പിൽ തീ പൂട്ടാൻ. ചുരത്തി നില്ക്കുന്ന അകിടിൽ നിന്ന് പാൽ കറക്കാൻ. തുതയിൽ തിളച്ചാറിയ പാലിൽ ഉറവീഴ്ത്താൻ. മഞ്ചയിൽ, കുത്തിവെളുപ്പിച്ച അരികഴുകാൻ. മോറിക്കമിഴ്ത്തിയ ചെമ്പിൽ വെള്ളം നിറയ്ക്കാൻ.

മറെറാരു സൂര്യോദയം. മറെറാരു അപരാഹ്നം. പിന്നെ സന്ധ്യ. നക്ഷത്രങ്ങൾ പൂത്ത ആകാശം. വീണ്ടും സൂര്യോദയം. കാലം അതിന്റെ രഥയാത്ര തുടരുന്നു, ഒന്നും അതിന് തടസ്സമാവുന്നില്ല. ചില പക്ഷികൾ ചിറകററു വീണേക്കും. കുറെ പൂക്കൾ വാടിക്കരിയും. മുട്ടകൾ വിരിഞ്ഞ് കുഞ്ഞിക്കണ്ണുകൾ തുറന്ന് പുറത്തേക്കിറങ്ങുന്ന പക്ഷിക്കുഞ്ഞുങ്ങൾ. പുതിയ പ്രഭാതത്തെ എതിരേല്ക്കാൻ സൗരഭ്യത്തിന്റെ ചെപ്പുകൾ തുറക്കുന്ന നവസൂനങ്ങൾ.

ഈ നൈരന്തര്യത്തിന്റെ അനിവാര്യതയെക്കുറിച്ചുത്കണ്ഠപ്പെടുമ്പോൾ രമയുടെ ചോദ്യം...

ശേഖരേട്ടന് ലീവെത്രയുണ്ട്?

ഈ ദിവസങ്ങൾക്കിടയിൽ നേരിട്ട് ഒരു സംബോധനയോ സംഭാഷണമോ വേണ്ടിവന്നിട്ടില്ല. ശേഖരേട്ടൻ എന്ന സംബോധന, പിന്നീടുണ്ടായ സംഭവഗതികളിലെ നിർണ്ണായകമായ വഴിത്തിരിവായിരുന്നു.

ഏതെങ്കിലും ബന്ധം സൂചിപ്പിക്കുന്ന ഒരു വിളിയും താനതുവരെ കേട്ടിരുന്നില്ലല്ലോ. ആരുടേയും ഏട്ടനോ അമ്മാമനോ ആയിരുന്നില്ലല്ലോ.

പെട്ടെന്ന് അപരിചിതത്വത്തിന്റെ മറനീങ്ങി. രണ്ടാഴ്ചകൂടിയുണ്ട്.

പറഞ്ഞു കഴിഞ്ഞിട്ടാണ് രണ്ടാഴ്ചത്തേക്ക് കൂടി ലീവ് നീട്ടേണ്ടതിനെക്കുറിച്ച് ചിന്തിച്ചത്. അതെ, രണ്ടാഴ്ച. ഇത്രയുമായ സ്ഥിതിക്ക് രണ്ടാഴ്ചത്തെ ലീവ് കൂടി അധികമല്ല.

നാണിയമ്മ മൂന്ന് ഗ്ലാസ്സുകളിൽ തിളപ്പിച്ചാററിയ പാലും ഒരു തളികയിൽ കുറെ പൂവൻപഴവുമായി വന്നു. ഗ്ലാസ് നീട്ടുന്നതിനിടയിൽ അവർ പറഞ്ഞു—

രണ്ടാഴ്ചകൊണ്ട് ഇവിടത്തെ കാര്യങ്ങളെല്ലാം ഒന്ന് പരുവപ്പെടുത്തണം. പണം വാങ്ങി അലമാരയിൽ വയ്ക്കാനല്ലാതെ, അതെവിടെനിന്നു വരുന്നു, എങ്ങനെ വരുന്നു എന്നൊന്നും ഈ കുട്ടികൾക്കറിഞ്ഞുകൂടാ...പത്തായം പെറും, പാലി കുത്തും, നാണിവയ്ക്കും. അമ്മ വിളമ്പും. അതായിരുന്നു പതിവ്. വിളമ്പാനുള്ള അമ്മ പോയി. വയ്ക്കാനുള്ള നാണിയമ്മയും ശ്ശി കാലംണ്ടാവില്ല ബാക്കി. ഇവരെ രണ്ടുപേരെയും ഒരു കരയ്ക്കണയ്ക്കാൻ...

അവരുടെ തൊണ്ടയിടറി...വാക്കുകൾ മുറിഞ്ഞു...

അതെ...

ആ രണ്ടാഴ്ച...

ഫോൺ ശബ്ദിച്ചപ്പോൾ ഓർമ്മകളിൽ നിന്നുണർന്നു...

മിസ്റ്റർ ഖേർ...?

യസ് സ്പീക്കിങ്...

ഇത് ഷീലയാണ്. ഷീലാ അഗർവാൾ. ഓഫീസിലേക്ക് പോകുന്നവഴി ഒരു മിനിററ് ഇവിടെ വരാൻ സൗകര്യമാവുമോ?

ഒഫ് കോഴ്സ്...ഇററീസ് എ പ്ളെഷർ...

ഷീല...സതീഷ് അഗർവാൾ എന്ന ഐ. പി. എസ്. ഓഫീസറുടെ ഭാര്യ. സതീഷ് അഗർവാൾ നേർത്തെ അന്വേഷിച്ച കാര്യമോർത്തു.

സ്റ്റാഫ്കാർ ഇന്തോറിലേക്ക് പോകുമ്പോൾ പറയുമല്ലോ. മിസസിന് ഷോപ്പിങ്ങിന് സൗകര്യമാവും.

ഇന്ന് സ്റ്റാഫ്കാർ പോകുന്നുണ്ട്. ഫാക്ടറി ഇൻസ്പെക്ടറുടെ ഓഫീസിൽ നിന്ന് ചില കടലാസുകൾ വാങ്ങാൻ.

ഡ്രെസ്സുചെയ്യാൻ തുടങ്ങുമ്പോൾ ഉമ വിളിച്ചുചോദിച്ചു—

ആരായിരുന്നു ഫോൺചെയ്തത്?

അത് ഓഫീസിൽനിന്നാണ്...

എന്തിനായിരുന്നു നിർദ്ദോഷമായ ആ നുണ പറഞ്ഞതെന്നദ്ഭുതപ്പെട്ടുകൊണ്ട് അയാൾ കോണിപ്പടികളിറങ്ങി.

മോട്ടോർസൈക്കിളിന്റെ സ്റ്റാർട്ടറിൽ ചവിട്ടി. (തുടരും)







രഘുനാഥ് പലേരി

# കാഴ്ച

## ഒന്ന്

**മ**നസ്സിൻെറ തേങ്ങൽപോലെ ചെറു കാററു വീശുന്ന സെമിത്തേരിയിലൂടെ സാവകാശം നടന്നുചെന്ന് അമ്മയുടെ ശവകുടീരത്തിൽ കൈയിലെ പൂങ്കുല വേദനിപ്പിക്കാതെ വച്ചശേഷം ഗ്ലോറിയാ മുട്ടുകുത്തി. നെററി പതിയെ കല്ലിനോട് മുട്ടിച്ച് അമ്മേയെന്ന് വിലപിച്ചു. ഒരു ചെറു കരച്ചിൽപോലെ ആ വിളി വളരെ വേഗം സെമിത്തേരിയിലമർന്നു.

വെറുതെ ഒന്നു നടക്കാം എന്ന ചിന്തയോടെ ഫാദർ സ്റ്റേവ വരാന്തയിറങ്ങി തോട്ടത്തിലേക്കു കടന്നതും ചെന്നുപെട്ടതു് മുന്നിലേക്കുവന്ന് മുട്ടുകുത്തുവാൻ മുതിർന്ന ഗ്ലോറിയയ്ക്കരികിൽ.

മുട്ടുകുത്തുന്നതിനുമുൻപുതന്നെ അയാൾ അവളെ കൈപിടിച്ചുയർത്തി. ഇന്നിവൾ പതിവിലും നേരത്തെയെത്തിയോ. ദിവസവും വരാറുള്ളതാണ് അമ്മയുടെ കുഴിമാടത്തിൽ പൂക്കൾ വയ്ക്കുവാൻ. ഗ്ലോറിയയ്ക്ക് ഒരിക്കൽപ്പോലും അമ്മയെ കാണാതിരിക്കുവാൻ വയ്യത്രെ. വളരെമുൻപ് മാലാഖമാർ വിളിച്ചുകൊണ്ടുപോയതാണ്. കളിചിരി പറയാനും കളിവാക്കു ചൊല്ലുവാനും. തിരിച്ചുവരാൻ അമ്മയ്ക്ക് മോഹമൊന്നും ഇല്ലാഞ്ഞിട്ടല്ല. മാലാഖമാർ വിടണ്ടെ. മരിച്ചുപോയിട്ടും ഇത്രയേറെ സ്നേഹിക്കുന്ന മകൾക്കരികിലേക്ക് അമ്മയെ തിരിച്ചുവിട്ടാൽ പിന്നീടൊരിക്കലും അവർ തിരിച്ചുവന്നില്ലെങ്കിലോ.

സ്വർഗ്ഗത്തിലാണെങ്കിലും മാലാഖമാർക്കുമില്ലേ അസൂയയും കുശുമ്പും ഭയവുമൊക്കെ.

ഗ്ലോറിയപറഞ്ഞ ഫലിതമാണ് അതു് അതും കുമ്പസരിക്കുന്നതിനിടയിൽ. കുമ്പസാരക്കൂട്ടിനുള്ളിലിരുന്ന് ഒരിക്കൽ മാത്രമേ ഫാദർ സ്റ്റേവ ചിരിച്ചിട്ടുള്ളു. അതും ഗ്ലോറിയയുടെ വാക്കുകൾ കേട്ട്. അതിനുശേഷം അയാൾ പറയുകയും ചെയ്തു. നീ ഇനി കുമ്പസാരിക്കേണ്ട കുട്ടി. നിനക്കധികം പാപങ്ങൾ പാടാനില്ല.

ഫാദർ സ്റ്റേവ, ഗ്ലോറിയയെ കൈപിടിച്ചുയർത്തി.

''ഇന്ന് കുട്ടി നേരത്തെ വന്നുവല്ലൊ. അതും ഈ തണുപ്പത്തു്.''

''ഇന്ന് അമ്മ മരിച്ച ദിവസമാണ്.''

ഫാദർ സ്റ്റേവയ്ക്ക് വാക്കുതെററി. ഈ ദിവസത്തിന് ഇങ്ങനെയൊരു ഭാവം ഉണ്ടെന്നറിഞ്ഞിരുന്നില്ല. അമ്മയെക്കുറിച്ച് പറയുന്നതുതന്നെ ഗ്ലോറിയയ്ക്കു വേദനയാണ്. അതും, മരിച്ചദിവസം തന്നെ ഓർമ്മിപ്പിക്കുംവിധം സംസാരിക്കുകകൂടി ചെയ്താലോ.

ഫാദർ സ്റ്റേവ ളോഹയുടെ കീശയിൽകൈയിട്ട് വിഷയം മാററുംവിധം നിന്നു ചിരിച്ചു.

''തണുപ്പത്തെങ്ങനെ നേരത്തെ വന്നുവെന്നാണ് ഞാൻ ചോദിച്ചതു്. എന്നിട്ട് ഈ ഞാനെന്തിനാണ് ഇവിടേക്കു വന്നതെന്ന് കുട്ടിക്കറിയോ. തണുപ്പത്തൊന്നു നടക്കാൻ!''

ഗ്ലോറിയ ചിരിച്ചു. അവളോടൊപ്പം നടക്കവെ ഫാദർ സ്റ്റേവയുടെ ശ്രദ്ധ ഗ്ലോറിയയുടെ കുതിരവണ്ടിയിലായി. സ്വല്പമകലെ, തോട്ടത്തിലൊരിടത്തു്, വണ്ടിയോടൊപ്പം കുതിരയെയും മേയാൻ വിട്ടാണ് ഗ്ലോറിയ സെമിത്തേരിയിലേക്കു ചെന്നതു്. അവിടേക്കു കുതിരവണ്ടി ചെല്ലില്ല. ചെറിയ ഗെയ്ററ്. ഉള്ളിൽ നിറച്ചും കല്ലറകൾ. അവയ്ക്കു തണൽ വിരിച്ച് പരശ്ശതം കാററാടി മരങ്ങൾ.

കൊമ്പുകൾ നിറയെ പക്ഷിക്കൂട്. അപ്പുറം കനത്തപാറക്കെട്ട്. അതിനുമപ്പുറമാണ് കടൽ. അവിടെ കടലിന് ആഴം അധികമാണ്. എന്നിട്ടും അസ്തമയം കാണുവാൻ ഗ്ലോറിയ അവിടേക്കുചെല്ലും. സന്ധ്യകടലിൽവീണ് ഉരുകി കടൽവെള്ളത്തിൽ അലിഞ്ഞുതീരുംവരെ അവിടെ ഇരിക്കും.

ഒററയ്ക്കായാലും, കൂട്ടിന് ഒരാളോടൊപ്പമായാലും സന്ധ്യയുടെ ഭംഗി ഒരുപോലെ. അവിടെപ്പോയി ഇരിക്കുന്നതിന് ശാസിച്ച ഫാദർ സ്റ്റേവയോട് ഗ്ലോറിയ ഒരിക്കൽ അങ്ങനെ പറഞ്ഞിരുന്നു. സെമിത്തേരിയിൽ ഞാൻ തനിച്ചല്ലല്ലോ. എൻെറ അമ്മയോടൊപ്പമല്ലെ.

നൂലിഴയായി പടർന്നിറങ്ങുന്ന മഞ്ഞിൻെറ തിരശ്ശീലകൾക്കുള്ളിൽ മേഞ്ഞു് ഗ്ലോറിയയുടെ കുതിര നനഞ്ഞ പുല്ലുതിന്നു. അതിൻെറ വെളുപ്പുനിറം മഞ്ഞിനുള്ളിൽ ഒരു കനത്ത പഞ്ഞിക്കെട്ടുപോലെ ഫാദർ സ്റ്റേവയ്ക്കു തോന്നിച്ചു. ചിലപ്പോൾ അനങ്ങുകയും ചിലപ്പോൾ നില്ക്കുകയും ചെയ്യുന്ന പഞ്ഞിക്കെട്ട്.

ഗ്ലോറിയയും കുതിരയും തമ്മിലുള്ള കൂട്ടുകെട്ട് കുട്ടിക്കാലം മുതൽക്കേയുള്ളതാണ്.

പപ്പയ്ക്ക് നല്ലൊരു പെട്രോളുവണ്ടി
മകൾക്ക് നല്ലൊരു കുതിരവണ്ടി.

ഗ്ലോറിയയ്ക്ക് കുതിരവണ്ടിയാണ് ഇഷ്ടം. അതിനൊരു കാല്പനികഭാവമുണ്ട്. ഋതുക്കളുടെ പ്രസരിപ്പുണ്ട്. അതു മനസ്സിലായിട്ടാവും പപ്പ അവൾക്കൊരു കുതിരവണ്ടി വാങ്ങിച്ചു കൊടുത്തതു്.

ഗ്ലോറിയ ഫാദർ സ്റ്റേവയ്ക്കൊപ്പം നടന്നു.

''എങ്ങനെയുണ്ട് മോളുടെ ഇവിടുത്തെ കുട്ടികളൊക്കെ.''

''നല്ല കുട്ടികളാണ് ഫാദർ.''

''പറഞ്ഞുകൊടുക്കുന്നതു് പഠിക്കാത്തതിന് അവരെ തല്ലാൻ തോന്നാറുണ്ടോ?''

''ഇല്ല.''

അവരെ നല്ലവണ്ണം നോക്കണം.''

''ഉം''

''പാട്ടുമാത്രം പഠിപ്പിച്ചാൽ പോര. അവർക്കു പലതും പറഞ്ഞുകൊടുക്കണം''

''എനിക്ക് പാട്ടേ അറിയൂ. അതും അവർക്കു പാടാവുന്ന പാട്ടുകൾ.''

ഫാദർ സ്റ്റേവ കൈകൾ കൊട്ടിച്ചിരിച്ചു. എനിക്കറിയാം നിന്നോട് പറഞ്ഞിട്ടു കാര്യമില്ലെന്ന്. നീ പാട്ടുമാത്രം പഠിപ്പിച്ചാൽമതി. പാട്ടിൽത്തന്നെയുണ്ടല്ലൊ കഥയും. കഥയിൽത്തന്നെയുണ്ടല്ലൊ പൊരുളും.

സമയം സന്തോഷമായി വീതിക്കുവാനാണ് ഗ്ലോറിയ സെമിനാരിയിലെ നേഴ്സറി ക്ലാസ്സിലെ ടീച്ചറായതു്. ദിവസം ഒരു പാട്ടുപാടണം. കുട്ടികൾ ചൊല്ലിക്കോളും ഉച്ചയാവുന്നതുവരെ. ഉച്ചയ്ക്കുശേഷം പിന്നെയെന്തുപഠിപ്പ്. വെറും കളിമാത്രം. ഫാദർ സ്റ്റേവയുടെ സിലബസ് അങ്ങനെയാണ്

''ഇന്നലെ കുട്ടിയുടെ പപ്പ ഇവിടെ



വന്നിരുന്നു. നമ്മുടെ നേഴ്സറിസ്കൂളിനു പുതിയൊരു കെട്ടിടം പണിയുന്ന കാര്യം ഞാൻ പറഞ്ഞിരുന്നില്ലെ. അതിൻെറ ചെലവ് മുഴുവൻ പപ്പതന്നെ തരാമെന്നു പറഞ്ഞു.''

''പപ്പ എന്നോടും പറഞ്ഞിരുന്നു.''

''ഇനിയും വേണം ഒന്നു രണ്ടു കെട്ടിടങ്ങൾകൂടി. അതിനിനി ആരുടെ കാലാണ് പിടിക്കുവാൻ കിട്ടുക.''

ഫാദർ സ്റ്റേവ ചിരിച്ചു. പല്ലുതിളങ്ങി. നരച്ചമുടി നെററിയിലേക്കു വീണ്. അമ്മാനമാടി.

''എന്തിനാണ് ഇത്രയധികം കെട്ടിടങ്ങളൊക്കെ.''

''അതൊരു സ്വപ്നമാണ്. ഈ നേഴ്സറിസ്കൂൾ സാവകാശം ഉയർത്തിയുയർത്തി എനിക്കൊരു എലിമെൻററിസ്കൂളാക്കണം. പിന്നെ ഹൈസ്കൂൾ. പിന്നെ കോളേജ്. ഒടുവിൽ യൂണിവേഴ്സിററി. അങ്ങനെയങ്ങനെ ഉയർത്തിയുയർത്തി...''

ഗ്ലോറിയ കേട്ടുനടന്നു. ഫാദർ സ്റ്റേവ നരച്ചമുടി തഴുകി. വൃദ്ധന്മാരുടെ സ്വപ്നങ്ങളെല്ലാം നരച്ചമുടിയിഴകൾക്കിടയിൽ ഉറങ്ങിക്കിടക്കുന്നുവെന്നാണ് തൻെറ പ്രമാണം. എന്നെങ്കിലും താനെഴുതിയേക്കാവുന്ന ബൈബിളിലെ ഒരു വരിയായിമാറാം ഒരു പക്ഷെ അതു്. ഇളം പുല്ലിൽ ചവിട്ടി അവർ പള്ളിമുററത്തേക്കിറങ്ങി. സ്വല്പമകലെയാണ് പള്ളി. ലാററിൻ ഭാഷ ചവച്ച് പണ്ടെന്നോ ഊരുചുററിവന്ന പാതിരിമാർ പണിത പള്ളി. മുന്നിൽ വലിയ തോട്ടം. പച്ചപ്പിനേക്കാൾ പൂക്കൾ നിരന്നു നിൽക്കുന്ന തോട്ടം. ചെടികൾക്കു വെള്ളം നനയ്ക്കുന്നതു് അഗസ്റ്റിനാണ്: അഗസ്റ്റിന് സെമിനാരിയിൽ ചില നിശ്ചിത ജോലികളുണ്ട്. ഫാദർ സ്റ്റേവയ്ക്ക് കുളിക്കുവാൻ വെള്ളം ചൂടാക്കുക. ചെടികൾ നനയ്ക്കുക. നേഴ്സറിക്ലാസിലെ ബെഞ്ചുകളും മററും തുടച്ചു വൃത്തിയാക്കുക. ഇടയ്ക്കിടെ കുട്ടികളോടൊപ്പം കളിക്കുക. അവരുടെ കവിളിൽ തലോടി രസിക്കുക, ഗ്ലോറിയയോട് വീരവാദം പറയുക. അവളുടെ കുതിരയെ ഇളംപുല്ലുപറിച്ച് തീററിക്കുക.

അഗസ്റ്റിനാണ് ഫാദർ സ്റ്റേവയുടെ എല്ലാം. കള്ളവണ്ടി കയറി ഒരു ജോലിക്കായി സെമിനാരിയിലെ പള്ളിപ്പടവുകൾ കയറിവന്നവനാണ് അഗസ്റ്റിൻ. പള്ളിയിൽ വന്നതും കുമ്പസാരിക്കുവാനാണെന്നു പറഞ്ഞു് അഗസ്റ്റിൻ ഫാദർ സ്റ്റേവയ്ക്കു മുന്നിൽ മുട്ടുകുത്തി.

''എന്താണു കുട്ടീ നിൻെറ പാപം?''

''എനിക്കൊരു ജോലിയില്ല. വളരെ കഷ്ടപ്പാടാണ്. ഒരു മാർഗ്ഗവുമില്ല ജീവിക്കുവാൻ. ഇങ്ങനെ പോയാൻ ഞാനാരെയെങ്കിലും കൊല്ലും. അതാവും ഒടുവിൽ എൻെറ പാപം.''

ഫാദർ സ്റ്റേവ അഗസ്റ്റിന് ജോലി കൊടുത്തു. നിൻെറ കൈകൊണ്ട് മരിക്കുവാൻ വിധിക്കപ്പെട്ടിരുന്ന ഒരു മനുഷ്യനെങ്കിലും രക്ഷപ്പെടട്ടെ. അല്ലേ. അങ്ങനെയല്ലേ.

ഫാദർ സ്റ്റേവയുടെ കൈയിൽ ഇത്തരം ഒരുപാട് കഥകളുണ്ട്. ജനിച്ചിട്ട് ഒരുപാട് കാലമായില്ലേ. ജീവിക്കുവാൻ തുടങ്ങിയിട്ടും, പ്രപഞ്ചത്തെ കാണുവാൻ തുടങ്ങിയിട്ടും വളരെ കാലമായില്ലേ. കാലം കൂടുന്തോറും കഥകൾ ഏറും. അവയിൽ നിറങ്ങൾ കുമിയും. ആ കഥകളെല്ലാം സ്റ്റേവ ഒരാളോടു മാത്രമേ പറയാറുള്ളു. ഗ്ലോറിയയോട്. ചില ഹ്രസ്വസന്ദർശനങ്ങളിൽ അടുത്തു കിട്ടാറുള്ള ഗ്ലോറിയയുടെ പപ്പയ്ക്കുമുന്നിലും, പപ്പയുടെ മൂത്ത ചേച്ചിയായ വലിയ ആൻറിക്കു മുന്നിലും, അവയുടെ ചുരുളഴിക്കുവാൻ ഫാദർ സ്റ്റേവ ശ്രമിക്കാറുണ്ടെങ്കിലും അവർക്കതിൻെറ കൗതുകം മനസ്സിലാവാറില്ല.

പപ്പയ്ക്ക് ഒരുതരം ധാർഷ്ട്യമാണ്. വലിയ പണക്കാരനാണെന്ന ഭാവം. ധാരാളം സ്വത്തുണ്ടെന്ന വിചാരം. നന്നായി മദ്യപിക്കുന്നവനെന്നബോധം. പള്ളിയിൽ വരുന്നതു് കർത്താവിനെ ഓർത്തല്ല മരിച്ച് അച്ഛനെ കാണുവാനാണെന്നു പറ



യുന്ന തൻേറടം. ഒരേ ഒരു മകളാണ് ഗ്ലോറിയ. അനവധി മക്കൾ വേണമെന്നായിരുന്നു മോഹം. പക്ഷേ ഗ്ലോറിയയെ മാത്രമേ വിധി കൊടുത്തുള്ളു. മകളെ കൊടുത്തതും തൻെറ രാജ്ഞി മരിച്ചുപോയില്ലെ. മാലാഖമാർതന്നെ മഞ്ചം ചുമന്നു കൊണ്ടുപോയില്ലേ.

ഗ്ലോറിയയുടെ പപ്പ, എഡ്വിൻ, പിന്ന വിവാഹം ചെയ്തില്ല. ജീവിക്കുവാൻ കൂട്ടിന്ന് മകൾ മതി. ഭാര്യയുടെ ഓർമ്മ മതി. ഇടയ്ക്കിടെ, എഡ്വിൻ എന്നു വിളിച്ച് അതിഥിയായി വരാറുള്ള ശാസനാഭാവമുള്ള ചേച്ചിമതി. വേട്ടയാടാൻ രണ്ടു തോക്കുമതി.

പിന്നെ, ഒഴിവുസമയങ്ങളിൽ ഒന്നിച്ചിരുന്നു മദ്യപിക്കുവാൻ വരാറുള്ള സുഹൃത്തുക്കൾ മതി. അവരാണെങ്കിൽ രണ്ടേ രണ്ടു പേരെയുള്ളു. നെൽസണും വിൽസണും. രണ്ടും വൃദ്ധർ. അതും ഇരട്ടപെററവർ. ഒരുത്തൻ കുടിച്ചാൽമതി രണ്ടുപേർക്കും പൂസാവാൻ. ഒരുത്തൻ പ്രാർത്ഥിച്ചാൽ മതി രണ്ടുപേർക്കും വരംകിട്ടാൻ.

ഗ്ലോറിയ, ഫാദർ സ്റ്റേവയെ ചെറുതായി ഒന്നുതൊട്ടു.

''അച്ചനെന്താ ഓർക്കുന്നേതു്?''

''കുട്ടിയെ കണ്ടാൽ പിന്നെ ഓർമ്മകളുടെ പൂരമായി. ഇന്നതെന്നൊന്നുമില്ല. എന്തെങ്കിലുമൊക്കെ ഓർക്കും. ഓർക്കുവാൻ എന്തെല്ലാം കാര്യങ്ങളുണ്ട്, അല്ലെ.

അവർ അപ്പോൾ പള്ളിയുടെ തോട്ടത്തിനുള്ളിലെ ഒററയടിപ്പാതയിലായിരുന്നു. ഇരുവശവും തെച്ചികൾ. ആവശ്യത്തിനു മാത്രം മുഖമുയർത്തിയ പൂക്കളിൽ കിരീടം പോലെ മഞ്ഞുതുള്ളികൾ.



ഒററയടിപ്പാതയിലൂടെ പള്ളിക്കുനേരെ നടക്കവേ പള്ളിക്കുള്ളിൽ, ജാലകത്തിനപ്പുറം ഒരു സ്വകാര്യ താരാട്ടുപോലെ ആരോ പിയാനോ വായിക്കുന്നതു് ഗ്ലോറിയ കേട്ടു. ഒരു തലോടലായി നാദം അവളെ പൊതിഞ്ഞു. ആരാണ് ഇപ്പോൾ പിയാനോ വായിക്കുന്നതു്. അതും പള്ളിയിൽ. അതിലേറെ, ഇത്ര മധുരമായി. അവളുടെ ഭാവമാററം ഫാദർ സ്റ്റേവ അറിഞ്ഞു.

''എന്താ മിഴിച്ചുനിൽക്കുന്നതു്?''

''ആരാ ഇത്ര നന്നായി പിയാനോ വായിക്കുന്നതു്?''

''ആ അതാണ് മൈക്കിൾ. കുട്ടിയല്ലേ എന്നോട് പറഞ്ഞതു് എനിക്കെത്ര ശ്രമിച്ചാലും ഒരു നല്ല സംഗീതജ്ഞനെ കിട്ടില്ലെന്ന്. ഇപ്പോൾ കേട്ടോ. എങ്ങനെയുണ്ടു വായന?''

''മനോഹരമായിരിക്കുന്നു''

''കുട്ടിക്കു മാത്രമേ പിയാനോ വായിക്കുവാനറിയൂ എന്നല്ലേ ഭാവം. എന്നാൽ വിശ്വസിച്ചോളൂ. പിയാനോ പോലും രസിച്ചു തലയാട്ടുന്ന പിയാനോ വായനക്കാരനുണ്ട്. അത്തരത്തിലൊരാളാണ് മൈക്കിൾ. മൈക്കിൾ വന്നശേഷം മാലാഖമാരൊക്കെ പള്ളിക്കുള്ളിൽത്തന്നെ താമസമാക്കിയെന്നാണ് ആദ്യത്തെ വായന കേട്ടുകഴിഞ്ഞപ്പോൾ അഗസ്റ്റിൻ പറഞ്ഞതു്. ഒരു തരത്തിൽ, അവൻ പറഞ്ഞതു് സത്യവുമാണ്.''

ഗ്ലോറിയ നിശ്ശബ്ദം കേട്ടു.

''പള്ളിയാവുമ്പോൾ ഒരു പിയാനോ വേണം. പിയാനോ ഉണ്ടാവുമ്പോൾ അതു് നന്നായി വായിക്കാനറിയാവുന്ന ഒരാളും വേണം. എത്രകാലാ ഇങ്ങനെ പൊടിതുടച്ച് മൂലയ്ക്കിടുന്നതു്. ഇപ്പഴത്തെ കാലത്തു് പ്രാർത്ഥനയ്ക്കും ഇത്തിരി ചേരുവകളൊക്കെ വേണ്ടേ, നാലോ, അഞ്ചോ പ്രാവശ്യം ഈശോയെ വിളിച്ചാൽ, പിന്നെ എല്ലാവരും ചേർന്ന് ഒരു പാട്ടാവാം. അതിലൊരു വിരോധവുമില്ല''

ഗ്ലോറിയയ്ക്കും അതു ശരിയാണെന്നു തോന്നി. സംഗീതമാണ് ജീവൻ. പ്രകൃതിയുടെ സ്ഥായീഭാവം താളമാണ്.

ഹൃദയസ്പന്ദംപോലെ എപ്പോഴും കൊട്ടുന്ന തുടി. ആ താളത്തിൻെറ ലഹരിയിലായിരുന്നു ഇത്രയുംകാലം ജീവിച്ചതു്. ഇനിയും മരണംവരെ അതു കൊട്ടാതിരിക്കാൻവയ്യ. ആരെങ്കിലും കൊട്ടുന്നതു കേൾക്കാതിരിക്കുവാൻ വയ്യ.

മുന്നോട്ടു നടന്നുനീങ്ങിയ ഫാദർ സ്റ്റേവയെ ശ്രദ്ധിക്കാതെ ഗ്ലോറിയ നിശ്ചലയായി നിന്നു. അവൾക്കുചുററും, മഞ്ഞിൻെറ ചരടിൽ വലിഞ്ഞുലയുന്ന പൂക്കൾ. അകലെയായി അവളെ കാത്തുനില്ക്കുന്ന കുതിരയുടെ നോട്ടം. കൈവെള്ളയിൽ അമ്മയ്ക്കായി കൊണ്ടുവന്ന പൂക്കളുടെ ഒഴിയാത്ത സുഗന്ധം. ഗ്ലോറിയ അതൊന്നുമറിഞ്ഞില്ല. അവളുടെ മനസ്സ് പള്ളിയിലെ പിയാനോ കട്ടകളിൽ നൃത്തം ചെയ്യുന്ന വിരലുകളിലായിരുന്നു.

അവൾക്കതു് അവിടെനിന്നാൽ കാണുവാൻ വയ്യ. (തുടരും)

# എം. ടിയുടെ രണ്ടാമൂഴം

ജോർജ് ഓണക്കൂർ

അങ്ങനെ മലയാളത്തിൽ ഹൃദ്യമായ ഒരു ഇതിഹാസ നോവൽ ഉണ്ടായിരിക്കുന്നു. വാക്കുകൾ ബോധപൂർവ്വം പ്രയോഗിക്കുമ്പോൾ മറ്റൊന്നും പറയേണ്ടതില്ല. പരാജിതരുടെ ദുഃഖഭൂമിയിൽ ആശ്വാസം പകരുന്ന ഒരു ശീതളച്ഛായയാണിത്. ഊഷരതയുടെ തേങ്ങലുകൾക്കിടയിൽ സൃഷ്ടിയുടെ സംഗീതം. 'മഹാഭാരത'ത്തിന്റെ പർവ്വങ്ങൾക്കിടയിൽ മറഞ്ഞും മരവിച്ചും മദിച്ചും മത്സരിച്ചും കിടക്കുന്ന മനുഷ്യമനസ്സിന്റെ വൈചിത്ര്യങ്ങൾ ഒരു കലാകാരൻ കണ്ടെത്തുകയാണ്.

എം. ടി. യുടെ 'രണ്ടാമൂഴ'ത്തെപ്പറ്റി ഇത്രയുമെഴുതി നിറുത്തിയാൽമതി. എന്നിട്ടും ഞാൻ അവസാനിപ്പിക്കുന്നില്ല. ഒരു പ്രിയംവദ പ്രചോദിപ്പിക്കുന്നു: ''ഇനിയും എന്തോ പറയാനുള്ളതുപോലെ തോന്നുന്നുവല്ലോ. മടിക്കേണ്ട.'' ശരിയാണ്. എത്ര പേജുകൾ വേണമെങ്കിലും എഴുതാം. മടുപ്പു തോന്നുകയില്ല. അത്ര നല്ല ഒരനുഭവമാണ് ഈ ഇതിഹാസ നോവൽ സംഭാവന ചെയ്തിരിക്കുന്നത്. പതഞ്ഞൊഴുകുന്ന കാൽപനിക ശൈലിയുടെ പൂർവ്വ സൗന്ദര്യം ഇവിടെയും. കഥയുടെ അന്തരംഗത്തിൽ ഇക്കുറി പ്രത്യക്ഷമായ വ്യതിയാനം ശിൽപ ചാരുതയെ തെല്ലും ശിഥിലമാക്കിയിട്ടുമില്ല. കുട്ടിക്കൃഷ്ണമാരാരുടെ 'ഭാരത പര്യടനം' എന്ന മഹാസൃഷ്ടിക്കുശേഷം മലയാള സാഹിത്യത്തെ ധന്യമാക്കിയ ഇതിഹാസ കഥാഖ്യാനം. മാരാരുടെ വഴി പിന്തുടർന്ന് രചിക്കപ്പെട്ട പി. കെ. ബാലകൃഷ്ണന്റെ കൃതിയെ അവഗണിക്കുന്നില്ല. അതിവാചാലമായിപ്പോയ അതിന്റെ രചനാസമ്പ്രദായം ഒരു പുനഃസൃഷ്ടിയുടെ ചൈതന്യമുൾക്കൊള്ളുന്നുണ്ടോ എന്നു സംശയം. സമഗ്ര സൃഷ്ടിയുടെ ശോഭയേക്കാൾ ചിതറിയ ചിത്രങ്ങളുടെ നിഴലുകളാണ് അതിൽ വീണുകിടക്കുന്നത്. പ്രതിഭയേക്കാൾ അഭ്യാസം പ്രകടമാകുന്ന രചന.

ഇരിക്കട്ടെ. അവിടെ നിന്ന് എം. ടി. യുടെ നോവലിലേക്ക് വളരെ ദൂരമുണ്ട്. 'രണ്ടാമൂഴ'ത്തിന്റെ അന്തരീക്ഷത്തോട് അടുക്കുമ്പോൾ പർവ്വതാകാരം പൂണ്ട കഥാപുരുഷൻ പ്രത്യക്ഷനാകുന്നു. ദ്വിതീയ പാണ്ഡവനായ ഭീമസേനൻ. യോഗനിദ്രതേടിയുള്ള മഹായാത്രയിൽ അയാൾ യുധിഷ്ഠിരനെ പിന്തുടരുകയാണ്. പിന്നിൽ 'ഒരു തേങ്ങലും വിലാപവും.' അതുകേട്ട് ഭീമൻ നിൽക്കുന്നു. പതനം സംഭവിച്ചത് ദ്രൗപദിക്കാണ്. നടന്നകലാൻ വെമ്പുന്ന യുധിഷ്ഠിരനെ ആ വാർത്ത അറിയിച്ചിട്ടും അയാൾ തിരിഞ്ഞുനോക്കിയില്ല. അർജ്ജുനനും, നകുലസഹദേവന്മാരും അഗ്രജനെ അനുഗമിക്കുന്നു. ഭീമൻ മാത്രം പിന്തിരിയുന്നു. ഭൂതകാലത്തിലേക്ക്. അതിന്റെ ശക്തിധാരകളിലേക്ക്. ആഴങ്ങളിൽ നിന്ന് നുരകൾ ഉയർന്നുപൊങ്ങുന്നു. കാറ്റിൽ ഉലയുന്ന പ്രകൃതി. അതിന്റെ ചിറകുകളിലാണ് വായുപുത്രന്റെ യാത്ര.

ഭാരതകഥ കേട്ടും പഠിച്ചും നമ്മുടെ മനസ്സിൽ കയറിക്കൂടിയിട്ടുള്ള ഭീമസേനൻ പേരിനെ അന്വർത്ഥമാക്കുന്ന ആകാരവിശേഷത്തോടുകൂടിയവനാണ്. ബലിഷ്ഠനാണ്. വൃകോദരനാണ്. എടുത്തുചാട്ടക്കാരനാണ്. അയാൾക്ക് യുധിഷ്ഠിരന്റെ ധർമ്മനിഷ്ഠയില്ല. അർജ്ജുനന്റെ കാമരൂപമില്ല. ബുദ്ധിവൈഭവത്തേക്കാൾ ബാഹുബലം. ഭീമൻ ഒരു ആയുധമാണ്. യുദ്ധം ജയിക്കാനുള്ള ഉപകരണം മാത്രം.

ഈ ഇതിഹാസകഥാപാത്രത്തിന്റെ ശിലീഭൂതമായ ബാഹ്യരൂപം തകർത്ത് ഉള്ളിൽ കുടികൊള്ളുന്ന യഥാർത്ഥ മനുഷ്യനെ കണ്ടെത്താനാണ് എം. ടി യുടെ യത്നം. വ്യാസമുനി മനഃപൂർവ്വം പുലർത്തിയ മൗനത്തിനുള്ളിൽ ഉറഞ്ഞുകിടക്കുന്ന ദുഃഖങ്ങൾ കാല്പനിക ഭംഗിയോടെ അദ്ദേഹം ആവിഷ്കരിക്കുന്നു. ആ പരിണാമത്തിനിടയിൽ പർവ്വതാകാരൻ പ്രേമലോലുപനായി. ധീരശൂരപരാക്രമി പരനിന്ദകൊണ്ട് ഉള്ളുരുകുന്ന സാധാരണ മനുഷ്യനായി. യുദ്ധം ജയിച്ചിട്ടും സിംഹാസനത്തിന് അനർഹനെന്ന് ആക്ഷേപിക്കപ്പെടുമ്പോൾ നിസ്സഹായനായി. ഒടുവിൽ ഏകാന്തതയിൽ അലയുന്നു.

കുട്ടിക്കാലം മുതൽക്കേ വിഡ്ഢിയും വിവേകശൂന്യനുമായി ഭീമൻ അപഹസിക്കപ്പെട്ടു. 'മന്ദാ' എന്ന വിളികേട്ട് തളർന്നു. ദുര്യോധനൻ മാത്രമല്ല, ജ്യേഷ്ഠനായ യുധിഷ്ഠിരനും ഭീമനെ അങ്ങനെ വിളിച്ചു. സ്നേഹത്തിലും കോപത്തിലും അതായിരുന്നു സംബോധന. അസ്തിത്വനാശം ഭയപ്പെട്ട നിമിഷത്തിലാണ് യാദൃച്ഛികമായി ഒരു നീർച്ചോല കണ്ടെത്തിയത്. ജീവൻ ജലത്തിൽ തുടിച്ചു. കാനനസുന്ദരിയായ ഹിഡുംബി കാടിന്റെ നിഗൂഢഭംഗികൾ കാട്ടിക്കൊടുത്തു. ''കൊടിയ വേനലിലും പൂത്തുനില്ക്കുന്ന മരങ്ങൾ. മധുരനീരുനിറഞ്ഞ തണ്ടുള്ള ചെടികൾ. വനദുർഗ്ഗസ്ഥലികൾ. ഒളിഞ്ഞൊഴുകുന്ന നീർച്ചോല. ഇന്ദീവരങ്ങൾ മാത്രം വിടരുന്ന കാട്ടുപൊയ്ക.'' [രണ്ടാമൂഴം— പുറം 91.]

കാട്ടുസൗന്ദര്യത്തിന്റെ ചൂടിലും തണുപ്പിലും ഇഴഞ്ഞ്, ഇണചേർന്ന് ഭീമൻ സ്വശക്തി കണ്ടറിഞ്ഞു. അസ്തിത്വത്തിന്റെ പൊരുൾ ഗ്രഹിച്ചു. ഹിഡിംബനെ കൊന്നു. പിന്നീട് ബകനെയും. വിജയഭേരികൾ തുടർന്നുകൊണ്ടിരുന്നു. അതിന്റെ ഉത്സാഹത്തിമിർപ്പിൽ ഉണരുമ്പോൾ കാട്ടിൽ ഉപേക്ഷിച്ചുപോന്ന കരിനാഗത്തെക്കുറിച്ചോർത്ത് ഭീമൻ വ്യഥിതചിത്തനായി. കാല്പനിക വിഷാദത്തിന്റെ പോറലുകളിൽ രക്തം പൊടിച്ചുവന്നു. ആഹ്ലാദം ചൊരിയുന്ന നിമിഷങ്ങളിലും അന്യതാബോധം കുരുകവിഞ്ഞു. ഒന്നിനും താൻ അർഹനല്ലെന്ന തോന്നൽ.

പാണ്ഡവർക്കിടയിൽ സന്ദേഹിക്കാനും ചോദ്യം ചെയ്യാനും സന്നദ്ധനാകുന്നത് ഭീമസേനൻമാത്രം. അയാളുടെ ഉള്ളിൽ അമർഷത്തിന്റെ കൊടുങ്കാറ്റ് എപ്പോഴും ചീറിയടിക്കുകയാണ്. ദ്രൗപദിയെ അഞ്ചു മക്കൾക്കായി വീതിച്ച അമ്മയുടെ നിശ്ചയത്തിന് ഒത്തുനില്ക്കുന്ന യുധിഷ്ഠിരനെ ഭീമൻ നേരിട്ടുനോക്കി— ''എന്നെ വിട്ടേക്കൂ. എനിക്കുവേണ്ടി ഒരു പെണ്ണ് കാട്ടിൽ കാത്തിരിക്കുന്നുണ്ട്. എന്റെ ബീജം വഹിക്കുന്നവൾ. കുരുവംശക്കാരുടെകൂടെ കഴിയാൻ യോഗ്യതയില്ലാത്തവളാണെങ്കിലും എനിക്കവൾ മതി. പിന്നെ വിവാഹപ്രായമാവാത്ത മാദ്രീസുതരേയും വിട്ടേക്കുക. ജടിലനും വാർക്ഷികനും ഉണ്ടാകാതിരുന്നാവട്ടെ, നമ്മുടെ യുഗത്തിലും.'' [പുറം 110.]

ഒറ്റപ്പെടലിന്റെ ശബ്ദം. അലിഞ്ഞുചേരാൻ കഴിയാത്ത പ്രകൃതം. സാമൂഹ്യവ്യവസ്ഥകളോട് ഭീമൻ അപരിചിതത്വം പുലർത്തുന്നു. ഇടയ്ക്കിടെ ആ വ്യവസ്ഥകളുടെ നിലനില്പിന് യുദ്ധം ചെയ്യേണ്ടി വരുന്നുണ്ട്. അതാണ് ധർമ്മസങ്കടം. ആ തടവറയിൽനിന്ന് അയാൾക്ക് മോചനമില്ല. ഒന്നിലും പങ്കാളിത്തമില്ല. അംഗീകാരമില്ല. വിജയ ലഹരിയിൽ മുഴുകുന്നവർ ആയുധത്തെ ഒന്നു താലോലിക്കുന്നു. അത്രതന്നെ. ജരാസന്ധനെ വധിച്ചശേഷം വന്നെത്തുന്ന ഭീമസേനന് ഉറക്കറയിൽ വച്ച് ദ്രൗപദി സംഭാവനചെയ്യുന്നത് അത്തരമൊരു സുഖാനുഭവമാണ്. ആ രംഗം ഇങ്ങനെയാണ്: ''ദ്രൗപദിയുടെ കിതയ്ക്കുന്ന മുഖം എന്റെ മുമ്പിൽ. അവൾ അർദ്ധബോധാവസ്ഥയിലാണെന്നു തോന്നി. ഒരുമയില്ലാതെ വളരുന്ന എന്റെ ശ്മശ്രുക്കളിൽ കൂർത്ത നഖങ്ങൾ പിച്ചിപ്പറിച്ചു. അവൾ എന്നെ ചുറ്റിപ്പടർന്നു. കഴുത്തിൽ കൂർത്ത പല്ലുകൾ താഴ്ന്നു. ആലസ്യം പൂണ്ട് ഉദാസീനയായി കിടന്ന ദ്രൗപദി എവിടെ? എന്നെ ഒരു ചുഴലിക്കാറ്റുപോലെ അവളുടെ ശരീരം ചുറ്റുന്നു. പല്ലുകളും നഖങ്ങളും എവിടെയൊക്കെയോ എന്നെ വേദനിപ്പിച്ചു. വേദനയല്ല മോഹം. മോഹമല്ല മോഹാലസ്യം. അതിന്റെ ശിഖരത്തിനു മുകളിലൂടെ മന്ഥരപർവ്വതം കൊത്തിയെടുത്ത ഗരുഡന്റെ നഖങ്ങളിലെന്നോണം അവശേഷിച്ച രാത്രി ഞാൻ പാറിപ്പറന്നു.'' (പുറം. 138)



വഴിവിട്ടാണെങ്കിലും ഒരു പ്രത്യേകത ഇവിടെ എടുത്തുപറയാതെ വയ്യ. അത് എം. ടി. യുടെ ഭാഷയെക്കുറിച്ചാണ്. ഉത്തമകാവ്യശൈലിക്ക് ആചാര്യന്മാർ കല്പിക്കുന്ന ഗുണപൂർണ്ണിമയാണ് അതുൾക്കൊള്ളുന്നത്. പ്രസാദവും മാധുര്യവും, ഓജസ്സും ഒരുപോലെ. സമുചിതമായ സൂചനകൾ കൊണ്ട് എത്ര ഹൃദ്യമായിട്ടാണ് ഇതിഹാസാന്തരീക്ഷം സൃഷ്ടിക്കപ്പെടുന്നത്. ഒരു താരതമ്യ വിചാരത്തിന് ഒരുമ്പെട്ടാൽ ഭാഷയുടെ മേൽ ഇതുപോലെ വിജയം വരിക്കാൻ അധികം നോവലിസ്റ്റുകൾക്ക് കഴിഞ്ഞിട്ടുണ്ടോ എന്നു ഞാൻ സന്ദേഹിക്കുന്നു.

ദുരന്തത്തിലേക്കു നയിക്കപ്പെടുന്ന ആധുനിക മനുഷ്യന്റെ സ്വപ്നഭംഗങ്ങളാണ് ഭീമസേനന്റെ സൃഷ്ടിയിലൂടെ എം. ടി. അവതരിപ്പിക്കുന്നത്. ഭാവോജ്വലമായ ഒരു സന്ദർഭം സൂചിപ്പിക്കാം. കുബേരന്റെ ഉദ്യാനത്തിൽ വിടരുന്ന സൗഗന്ധികപ്പൂക്കളുടെ സൗരഭ്യത്തിൽ ദ്രൗപദി ആകൃഷ്ടയായി. ഒരു പിടിപ്പൂക്കൾ പറിച്ചെടുത്ത് ഭീമൻ അവൾക്കു നീട്ടി. അവൾ അതാസ്വദിക്കുമെന്നും തന്നെ അഭിനന്ദിക്കുമെന്നും അയാൾ കരുതി. ദ്രൗപദിയാകട്ടെ കൈയിൽ വാങ്ങിയ പൂക്കൾ ഒന്നു മണപ്പിക്കുകപോലും ചെയ്യാതെ യുധിഷ്ഠിരനു നൽകി. യുധിഷ്ഠിരനാകട്ടെ അനാവശ്യവസ്തുവെന്ന കണക്കേ വഴിയിൽ അത് ഉപേക്ഷിക്കുകയും ചെയ്തു.

തന്റെ ഉദ്യമങ്ങളുടെ വ്യർത്ഥത ബോദ്ധ്യപ്പെട്ട് നിരാശനും ദുഃഖിതനുമായ ഭീമൻ തന്നിലേക്കുതന്നെ ഒതുങ്ങുന്നു. ഞെട്ടിക്കുന്ന ജന്മവൃത്താന്തം കൂടി ഗ്രഹിക്കുമ്പോൾ എത്രയധികം അപഹാസ്യമാണ് തന്റെ സ്ഥിതിയെന്ന് അയാൾക്കു ബോദ്ധ്യമാകുന്നു. ധർമ്മൻതന്നെയായ വിദുരരിൽനിന്നു പിറന്നവനാണ് യുധിഷ്ഠിരനെങ്കിൽ വായുദേവനെപ്പോലെ കരുത്തനായ പുത്രനുവേണ്ടി പ്രാർത്ഥിച്ച കുന്തിക്കു ചങ്ങലയഴിഞ്ഞ ചണ്ഡമാരുതനെപ്പോലെ കൊടുംകാട്ടിൽനിന്നു കയറിവന്ന പേരറിയാത്ത ഒരു കാട്ടാളൻ സമ്മാനിച്ചതാണ് ഭീമനെ. ആ നിലയ്ക്ക് 'കാട്, ആനമേയുന്ന ഈന്തൽപ്പടർപ്പുകൾ, കാട്ടാടുകളുടെ കൊമ്പുരഞ്ഞ് തീപാറുന്ന ശിലാശൃംഗങ്ങൾ'—അതാണ് തന്റെ അഭയസ്ഥാനമെന്ന് ഭീമൻ കണ്ടെത്തുന്നു.

അസ്തിത്വത്തിന്റെ അടിവേരുകൾ ഉണങ്ങി സ്വയം നഷ്ടപ്പെടുന്ന ഭീമസേനന്റെ അന്തരംഗ വൈചിത്ര്യം ശക്തിസൗന്ദര്യങ്ങളോടെ ചിത്രീകരിക്കാൻ സാധിച്ച എം. ടി. യെ നമുക്ക് ഹൃദയപൂർവ്വം അഭിനന്ദിക്കുക. ഈയൊരു നിഷ്കർഷ ഇതര കഥാപാത്രങ്ങളുടെ കാര്യത്തിൽ അവലംബിക്കുന്നുണ്ടെന്നു പറഞ്ഞുകൂടാ. ചില സൂചനകളിലൂടെ അവരുടെ വ്യക്തിത്വത്തിലേക്ക് വെളിച്ചം വീശാൻ കഴിഞ്ഞിട്ടില്ലെന്നല്ല. അതുവഴി മനുഷ്യപ്രകൃതിയുടെ സാമാന്യസ്വഭാവം ഏറെക്കുറെ ആവിഷ്കരിക്കുന്നുമുണ്ട്. ദ്രൗപദിയുടെയും കുന്തിയുടെയും ആത്മഭാവങ്ങളിൽ കുടികൊള്ളുന്ന നിഗൂഢതകൾ സ്ത്രീഹൃദയത്തിന്റെ സങ്കീർണ്ണത വെളിപ്പെടുത്തുന്നു. യുധിഷ്ഠിരന്റെ ദ്യൂതഭ്രമത്തിൽ രാജത്വത്തിന്റെ അലസതയുണ്ട്. എങ്കിൽത്തന്നെ അന്തരംഗവിചാരത്തെക്കാൾ ബാഹ്യതലസ്പർശിയായ വിവരണങ്ങളിൽ എം. ടി. അവരെയൊക്കെ തളച്ചിടുകയാണ്; സാക്ഷാൽ സാത്യകിയെപ്പോലും.

ഉള്ളിൽത്തട്ടുംപടി മഹാഭാരതകഥ പറഞ്ഞുഫലിപ്പിക്കുന്ന 'രണ്ടാമൂഴം' ഭാരതത്തിലെ ഇതിഹാസ നോവലുകളുടെ ഗണത്തിൽ എവിടെ നിൽക്കുന്നു? 'മഹാഭാരത'ത്തിലെ തന്നെ ഒരു കഥാപാത്രമായ യയാതിയെ കേന്ദ്രമാക്കി രചിച്ച വി. എസ്. ഖാണ്ഡേക്കറുടെ നോവൽ ഇവിടെ ഒരു താരതമ്യവിചാരത്തിന് സ്വീകരിക്കാം. സാമൂഹ്യമായ പതനങ്ങളുടെ ആഘാതത്തിൽനിന്ന് പ്രചോദനമുൾക്കൊണ്ട് രചിക്കപ്പെട്ടതാണ് ആ മഹത്തായ കലാസൃഷ്ടി. സ്വാതന്ത്ര്യാനന്തര കാലഘട്ടത്തിൽ അനുഭവപ്പെട്ട മൂല്യത്തകർച്ചയും നിരാശതയും മനുഷ്യഹൃദയത്തിലുളവാക്കിയ അസ്വാസ്ഥ്യങ്ങൾ. അതേക്കുറിച്ചുള്ള അവബോധം 'യയാതി'യുടെ ശക്തിയും സൗന്ദര്യവുമാണ്. കാലികപ്രസക്തി നൽകുമാറ് ഖാണ്ഡേക്കർ പുരാണകഥാസന്ദർഭങ്ങൾ പുനഃസംവിധാനം ചെയ്യുന്നു. കഥാപാത്രങ്ങളെ അടിമുടി ഉടച്ചുവാർക്കുന്നു. പുതിയ കഥാപാത്രങ്ങളെ സൃഷ്ടിക്കുന്നു. മൂലകഥയുടെ ചൈതന്യത്തിന് ഭംഗംവരുത്താതെ മൗലികവും നൂതനവുമായ ഒരു കലാസൃഷ്ടിക്കൊരുങ്ങുകയാണ് നോവലിസ്റ്റ്. ലോകജീവിത രംഗങ്ങളിൽനിന്ന് പ്രപഞ്ചശക്തിയുടെ ചൈതന്യധാരയിലേക്ക് 'യയാതി' മനുഷ്യ മനസ്സുകളെ ആകർഷിക്കുന്നു. ''സുഖത്തിലും ദുഃഖത്തിലും എല്ലായ്പോഴും ഒരു കാര്യം ഓർമ്മയിരിക്കട്ടെ. കാമവും അർത്ഥവും പുരുഷാർത്ഥങ്ങളാണ്. പ്രേരകങ്ങളായ പുരുഷാർത്ഥങ്ങൾ. എന്നാൽ ഈ പുരുഷാർത്ഥങ്ങൾ സ്വച്ഛന്ദഗതിയാണ്. അവ അന്ധമായിത്തീരാൻ പാടില്ല. അവയുടെ കടിഞ്ഞാൺ ധർമ്മത്തിന്റെ കൈയിൽത്തന്നെയായിരിക്കണം.'' ഇതാണ് 'യയാതി'യുടെ അന്ത്യത്തിൽ നാം ഉൾക്കൊള്ളുന്ന ജീവിത ദർശനം.

''യയാതി''യുടെ കഥ ജീവിതത്തിന്റെ പരമമായ വ്യാഖ്യാനവും പൊരുളന്വേഷിക്കലുംആയി വളരുമ്പോൾ ഇതിഹാസകഥയെ ഒരു കുടുംബകഥയാക്കി മാറ്റുകയാണ് എം. ടി. ഭിന്നപ്രകൃതികളായ മനുഷ്യരുടെ ആത്മാവിഷ്കരണങ്ങളിലൂടെ കണ്ടെത്തുന്ന സമഗ്ര മാനവബോധമല്ല, ഏക കഥാപാത്രത്തിന്റെ ആന്തരിക ഭാവങ്ങളുടെ സൂക്ഷ്മതയാണ് അദ്ദേഹം ലക്ഷ്യമിടുന്നത്. ഇതിഹാസത്തിന്റെ വിശാലദീപ്തിയെ എം. ടി. ഒരു കുടുംബപശ്ചാത്തലത്തിന്റെ സൗന്ദര്യമായി ഒതുക്കുന്നു. ഇതിവൃത്തസംവിധാനത്തിലും പാത്രസൃഷ്ടിയിലും പ്രത്യക്ഷമാകേണ്ട വികാസപരിണാമത്തിനു പകരം 'ഇത്തിരിവട്ട'ത്തിലൊതുങ്ങാൻ ശ്രമിച്ചത് ആശാസ്യമായോ എന്നു സംശയം തോന്നാം. കഥാപാത്രങ്ങളുടെ ആത്മാവിൽ അനുഭവപ്പെടുന്ന ആഘാത പ്രത്യാഘാതങ്ങളിലൂടെ യഥാർത്ഥ മനുഷ്യാവസ്ഥയുടെ ഭാവചൈതന്യം കണ്ടെത്താൻ കഴിയേണ്ടതായിരുന്നു. മഹത്തായ ജീവിതാവബോധമല്ല, മഞ്ഞുതുള്ളിയിൽ പ്രതിഫലിക്കുന്ന പ്രപഞ്ചസൗന്ദര്യമാണ് എം. ടി.ക്ക് പ്രിയതരം. അതിനു പരിമിതിയുണ്ടാവുക സ്വാഭാവികംമാത്രം. എന്നിരിക്കിലും ശില്പചാതുരിയാർന്ന ഒരു ഇതിഹാസ നോവൽ ലഭ്യമായി എന്നത് മലയാളസാഹിത്യത്തെ സംബന്ധിച്ചിടത്തോളം ധന്യമായ ഒരനുഭവമാണ്. ഊഷരതയ്ക്കിടയിൽ സൃഷ്ടിയുടെ സംഗീതമുയരുമ്പോൾ ആരാണ് കാതോർക്കാതിരിക്കുക?



ഡോ: എം. രവീന്ദ്രൻ

# കെട്ടുകഥകളോടു വിടപറഞ്ഞുകൂടേ?

**കഥകൊള്ളാം. പക്ഷേ, കൊച്ചുകുട്ടികൾക്കു വിവരിച്ചുകൊടുക്കുമ്പോൾ അവർ ചോദിക്കുന്ന ചോദ്യങ്ങൾക്കുത്തരം കണ്ടെത്താൻ ബുദ്ധിമുട്ടുണ്ടാവും. ലക്ഷക്കണക്കിന് ആബാലവൃദ്ധം അയ്യപ്പന്മാർ ശബരിമല ദർശനംനടത്തുന്നു. ഇവരെ ഓർത്തെങ്കിലും അയ്യപ്പചരിതം യുക്തിക്കു ചേരുന്ന രീതിയിൽ വ്യാഖ്യാനിക്കപ്പെട്ടുകൂടേ?**

പ്രാചീനങ്ങളായ ആരാധനാകേന്ദ്രങ്ങളെ ചുററിപ്പററി അവിശ്വസനീയമായ പല കഥകളും പ്രചാരത്തിലുണ്ട്. അവയുടെ പ്രാധാന്യം വർദ്ധിക്കുന്തോറും കഥകൾക്ക കൊഴുപ്പുകൂടുന്നു. കഥ പറയുന്നവർക്കും പ്രചോദനം വേണമല്ലോ. അയഥാർത്ഥവും അസത്യവുമായ കാര്യങ്ങൾ അങ്ങനെ കഥകളിൽ കടന്നുകൂടുക സ്വാഭാവികമാണ്. പക്ഷേ, ഹൈന്ദവ ദേവാലയങ്ങളെ സംബന്ധിച്ച് ഒരു പ്രത്യേകതകൂടിയുണ്ട്. ദൈവങ്ങളുടെ പേരിൽ കടുത്ത ആഭാസച്ചുവയും കഥകളിൽ കലർത്താം എന്നതുതന്നെ.

ഈ ലേഖനം എഴുതിപ്പോയ കുററംകൊണ്ട്, ലേഖകൻ നാസ്തികനോ അയ്യപ്പവൈരിയോ ആയി കരുതപ്പെടരുതേ എന്നൊരപേക്ഷയുണ്ട്. തികഞ്ഞ അയ്യപ്പഭക്തിയോടെ ഇരുമുടിയുമായും അല്ലാതെയും എത്രയോ തവണ മലകയറിയിരിക്കുന്നു. കുട്ടിക്കാലം മുതലേ, അയ്യപ്പകഥകൾ കേട്ടാണു വളർന്നതും. എന്നാലും ആ കഥകളിൽനിന്നുയർന്ന, ഒരിക്കലും മനസ്സിലാകാതിരുന്ന പല ചോദ്യങ്ങളും ഇന്നും മനസ്സിൽ അവശേഷിക്കുന്നു. അടുത്തകാലത്തു് വിശ്വസനീയമായിത്തോന്നിയ, ഒരു ഇംഗ്ലീഷ് ലേഖനം വായിച്ചതാണ് ഇതെഴുതാൻ എന്നെ പ്രേരിപ്പിച്ചതു്.

എന്താണ് പരക്കെ പ്രചാരത്തിലിരിക്കുന്ന അയ്യപ്പകഥ? മഹാവിഷ്ണുവിൻെറ മോഹനീവേഷം കേട്ടറിഞ്ഞ പരമശിവനു്, അതു് ഒന്നുകാണാൻ മോഹംതോന്നി, കണ്ടു. അദ്ദേഹത്തിൻെറ ആത്മനിയന്ത്രണം തെററി മോഹിനിയുമായി രതിയിലേർപ്പെട്ടു. മോഹിനീവേഷത്തിലാണെങ്കിലും, മഹാവിഷ്ണു പുരുഷനാകയാൽ, ഈ ബന്ധം വർഗ്ഗരതിയായി പരിണമിച്ചു. സ്ത്രീയോനിമുഖേന ജനിക്കേണ്ട സന്തതി ''തുടപിളന്ന്'' പുറത്തുവരാൻ നിർബ്ബന്ധിതനായി. ഇങ്ങനെ ജനിച്ച അയ്യപ്പനെ പമ്പാതടത്തിൽനിന്നും പന്തളത്തു രാജാവു് കണ്ടെടുത്തു് സ്വന്തം പുത്രനെപ്പോലെ വളർത്തി. കുട്ടിയോടു് അസൂയയും വിദ്വേഷവും തോന്നിയ രാജ്ഞി, ചതിയിൽ വധിക്കാനായി, മണികണ്ഠനെ കൊടുംകാട്ടിലേക്ക് പുലിപ്പാലിനായി അയച്ചു. ഈ യാത്രയിൽ, അയ്യപ്പൻ, അവതാരോദ്ദേശ്യമായ മഹിഷാസുരവധം കഴിഞ്ഞു് പുലിപ്പുറത്തു് തിരിച്ചെഴുന്നള്ളി, രാജ്ഞിയുടെ വക്രത വെളിപ്പെടുത്തി. മകൻെറ ദിവ്യത്വം ബോദ്ധ്യപ്പെട്ട രാജാവ്, അദ്ദേഹത്തിൻെറ ഇംഗിതം മനസ്സിലാക്കി അയ്യപ്പക്ഷേത്രം ശബരിമലയിൽ പണികഴിപ്പിച്ചു. അയ്യപ്പൻ ക്ഷേത്രത്തിലെ വിഗ്രഹത്തിൽ ലയിച്ചു.

കഥകൊള്ളാം. പക്ഷേ, കൊച്ചുകുട്ടികൾക്കു വിവരിച്ചുകൊടുക്കുമ്പോൾ അല്പം പ്രയാസം അനുഭവപ്പെടും. അവർ ചോദിക്കാവുന്ന ചോദ്യങ്ങൾക്കുത്തരം കണ്ടെത്താൻ കൂടുതൽ ബുദ്ധിമുട്ടുണ്ടാകും. മഹിഷാസുരനെ വധിക്കാൻ ഹരിഹരസുതൻ വരണം. പക്ഷേ, അതിനു് ഈ ഹീനമാർഗ്ഗം വേണമോ? പാർവ്വതീവല്ലഭനും സർവ്വശക്തനുമായ പരമശിവനു്, മഹാവിഷ്ണുവാണു് മോഹിനീരൂപത്തിലെന്നറിഞ്ഞിട്ടും സമനിലതെററിയോ? ദിവ്യത്വമില്ലാത്ത സാധാരണ മനുഷ്യൻ ചെയ്താൽപ്പോലും സാമൂഹ്യനീതി അനുസരിച്ച് തെററായി തോന്നുന്ന ഒരു നടപടി ദൈവത്തിൻെറ പുറത്തു് അടിച്ചേല്പിക്കണോ? തുടപിളർന്നു് പുറത്തുവന്ന കുഞ്ഞിനെ ശകുന്തളയെപ്പോലെ ഉപേക്ഷിച്ചു പോകണോ? തലമുറകളായി മനുഷ്യരാവന വളർത്തിയെടുത്ത ഈ കഥകൾ ചിന്താക്കുഴപ്പം ഉണ്ടാക്കുന്നതിൽ എന്താണ് അദ്ഭുതം.

എന്നാൽ അയ്യപ്പനോടനുബന്ധിച്ച വിശ്വാസനീയമായ കഥയെന്താണെന്നു നോക്കാം. മഹിഷാസുരനെന്നു വിശേഷിപ്പിക്കാവുന്ന ഉദയനൻ എന്ന കൊള്ളത്തലവൻ പമ്പാദേശം അടക്കിവാണിരുന്നു. സമീപസ്ഥരായ സാധുജനങ്ങളെ ദ്രോഹിച്ചും പന്തളത്തു രാജാവിനെ എതിർത്തും മററും. അയാൾ, ഒരിക്കൽ പന്തളത്തു രാജ്യം ആക്രമിച്ച്, രാജപുത്രിയെ തട്ടിക്കൊണ്ടുപോവുകയുംചെയ്തു. അന്നും ശബരിമലയിൽ ഒരു ചെറിയ ക്ഷേത്രം ഉണ്ടായിരുന്നു. ദുഷ്ടനായ ഉദയനൻ ഈ ക്ഷേത്രം നശിപ്പിക്കുകയും അവിടത്തെ പൂജാരിയെ വധിക്കുകയും ചെയ്തു. പൂജാരിയുടെ മകൻ ജയന്തൻ, ഇതിനുപകരം വീട്ടിയേ അടങ്ങൂ എന്നു ശപഥംചെയ്തു. ജയന്തൻ പടയൊരുക്കി ഉദയനൻെറ താവളം ആക്രമിച്ചു. പന്തളരാജകുമാരിയെ രക്ഷപെടുത്തിയെങ്കിലും ആഗ്രഹിച്ചപോലെ ഉദയനനെ വധിക്കാൻ കഴിഞ്ഞില്ല. സ്വന്തജീവൻ രക്ഷിച്ച ജയന്തനെ രാജകുമാരി വിവാഹം കഴിക്കുകയും, ആ ദമ്പതികൾക്ക് അയ്യപ്പൻ എന്ന സുന്ദരനായ പുത്രൻ ജനിക്കുകയും ചെയ്തു. ബുദ്ധിമാനും മഹാധീരനുമായ അയ്യപ്പൻ കുട്ടിക്കാലത്തേ അമാനുഷമായ പ്രാഭവം കാട്ടിത്തുടങ്ങി. യുദ്ധമുറകളും അഭ്യാസങ്ങളും വശമാക്കി ദേശാടനം ചെയ്ത് അറിവും വർദ്ധിപ്പിച്ചു. ഉദയനൻെറ നിഗ്രഹമായിരുന്നു അയ്യപ്പൻെറ ജീവിതോദ്ദേശ്യം. അതിനാൽ സകല മാനസിക ശാരീരികശക്തികളും ആയോധനത്തിലേക്കു തിരിച്ചുവിട്ട അയ്യപ്പൻ ബ്രഹ്മചാരിയായി കഴിയേണ്ടിവന്നു. തന്നിൽ അനുരക്തയായ ഒരു സ്ത്രീരത്നത്തിൻെറ പ്രേമാഭ്യർത്ഥന അയ്യപ്പനു നിരസിക്കേണ്ടിവന്നതു് ഈ നിലയിലാണ്.

യോദ്ധാവെന്ന നിലയിൽ പ്രശസ്തനായ അയ്യപ്പനെ പന്തളരാജാവ് മഹാസേനാനിയാക്കി. ഈ നിലയിൽ, ധീരപരാക്രമിയായ അയ്യപ്പൻ ഉദയനനെ യുദ്ധത്തിൽ തോൽപ്പിക്കയും വധിക്കുകയും ചെയ്തു. പ്രീതനായ പന്തളരാജാവ് അയ്യപ്പൻെറ എന്താവശ്യങ്ങളും നിറവേററാൻ തയ്യാറായിരുന്നു. അയ്യപ്പൻ ആവശ്യപ്പെട്ടതോ നശിപ്പിക്കപ്പെട്ട ശബരിമല ക്ഷേത്രത്തിൻെറ പുനരുദ്ധാരണം മാത്രം.

മനോഹരമായി നിർമ്മിക്കപ്പെട്ട ക്ഷേത്രത്തിലെ പ്രതിഷ്ഠയിൽ അയ്യപ്പൻ ജ്യോതിസ്സായി അലിഞ്ഞുചേർന്നു. അയ്യപ്പൻെറ യുവത്വവും, ചൈതന്യവും ധൈര്യവും യുദ്ധപാടവവും കേട്ടറിഞ്ഞ ഭക്തന്മാർ ക്ഷേത്രത്തിലേക്ക് പ്രവഹിക്കാൻ തുടങ്ങി.

ആബാലവൃദ്ധം, കുബേരകുചേല ഭേദമില്ലാതെ, 'അയ്യപ്പന്മാർ ഇന്നും ആ പുണ്യക്ഷേത്രം' ദർശിക്കാൻ ലക്ഷക്കണക്കിന് എത്തിച്ചേരുന്നു. ഇവരെ ഓർത്തെങ്കിലും അയ്യപ്പചരിതം യുക്തിക്കുചേരുന്നരീതിയിൽ വ്യാഖ്യാനിക്കപ്പെട്ടുകൂടേ?

അന്ധവിശ്വാസങ്ങളും അനാചാരങ്ങളും താരതമ്യേന മാറിവരുന്ന നാടാണ് കേരളം. വിദ്യാഭ്യാസം കൊണ്ട് സ്വതന്ത്രചിന്തയ്ക്കും സത്യാന്വേഷണത്തിനും പ്രേരിതരായവരാണ് കേരളീയർ. എങ്കിൽ പിന്നെ കാലാനുസൃതമായി കെട്ടുകഥകൾക്ക വിരാമമിട്ടുകൂടേ?



# പ്രസാദ് ലക്ഷ്മണൻ

# ഈ പന്തുകളിയുടെ ഭാവി

**കൊ**ച്ചിയിൽ സമാപിച്ച നാലാം നെഹ്റു സ്വർണ്ണക്കപ്പ് 'അന്താരാഷ്ട്ര ഇൻവിറ്റേഷൻ' ഫുട്ബാൾമേളയുടെ ബാലൻസ്ഷീറ്റ് തയ്യാറാക്കുമ്പോൾ പ്രധാനമായി നാലു ഘടകങ്ങളാണ് പര്യാലോചനാ വിധേയമാകുന്നത്. സോവിയറ്റ് യൂണിയന്റെ വിജയപശ്ചാത്തലത്തിൽ ലോകഫുട്ബാൾനിലവാരം; അൾജീരിയ, ചൈന തുടങ്ങിയ ടീമുകൾ ഇവിടെകാഴ്ചവച്ച പ്രകടനത്തിന്റെ അടിസ്ഥാനത്തിൽ നെഹ്റു സ്വർണ്ണക്കപ്പിന്റെ ഭാവി; പങ്കെടുത്ത മത്സരങ്ങളിലെല്ലാം തോറ്റ് ഒരിക്കൽക്കൂടി ഇളിഭ്യരായഇന്ത്യ ഇനി പന്തുകളിയെന്ന പരിപാടി വച്ചുനടത്തണമോ എന്ന പ്രശ്നം; കുറഞ്ഞതു് ഒരു പതിററാണ്ടു കാലത്തേക്കെങ്കിലും കേരളം രാജ്യാന്തര ഫുട്ബാൾ ഭൂപടത്തിൽനിന്നും അപ്രത്യക്ഷമാകും എന്ന സംസ്ഥാന ആഭ്യന്തരവകുപ്പു മന്ത്രി വയലാർ രവിയുടെ പ്രവചനം—ഇവയാണ് ആ ഘടകങ്ങൾ.

ആക്രമണമാണ് പ്രതിരോധത്തിനുള്ള ഏററവും മികച്ച മാർഗ്ഗമെന്നു് മനസ്സിലാക്കി അററാക്...അററാക്...അററാക് എന്ന പ്രക്രിയ നിരന്തരമായി ആവർത്തിച്ചതുകൊണ്ടാണ് കഴിഞ്ഞ തിങ്കളാഴ്ച ഫൈനൽ മൽസരത്തിൽ സോവിയററ് യൂണിയനു് യുഗോസ്ളവ്യയെ തോല്പിക്കുവാൻ കഴിഞ്ഞതു്. വേറൊരു രീതിയിൽ പറഞ്ഞാൽ പ്രാഥമിക ലീഗ് മൽസരത്തിൽ യുഗോസ്ലാവ്യയെ നേരിട്ട് സോവിയററ്യൂണിയൻ പരാജയമടഞ്ഞ പാഠമാണ് ഫൈനലിൽ അവർക്കു് വിജയം നേടിക്കൊടുത്തതു്. മറിച്ച് ഈ പ്രതിയോഗികൾ കലാശക്കളിക്കാണ് ആദ്യമായി മുഖാമുഖം കാണേണ്ടിവന്നിരുന്നതെങ്കിൽ നാലാം നെഹ്റു കപ്പിന്റെ അന്തിമവിധി മറെറാന്നാകുമായിരുന്നു.

സോവിയററ് ടീമിനെ സൂക്ഷ്മമായി നോക്കിയാൽ ഇതിന്റെ കാരണം വളരെ ലളിതമായി വിശദീകരിക്കുവാൻ കഴിയും. പ്രാഥമിക ലീഗ് മത്സരത്തിൽ സോവിയററ് യൂണിയനും യുഗോസ്ലാവ്യയും തമ്മിൽ ഏററുമുട്ടിയ ആദ്യനിമിഷങ്ങളിൽ സോവിയററ് യൂണിയനായിരുന്നു സുവ്യക്തമായ മേൽക്കോയ്മ. അസാധാരണമായ മേധാശക്തി പ്രകടമാക്കുന്ന ഒരൊററ കളിക്കാരനെപ്പോലും സോവിയററ് നിരയിൽ കാണാനുണ്ടായിരുന്നില്ലെങ്കിലും ഒരു ടീമെന്ന നിലയിൽ അസൂയാവഹമായ പരസ്പരധാരണ പ്രദർശിപ്പിക്കുവാൻ അവർക്കു കഴിഞ്ഞു എന്നതാണ് ഈ ആധിപത്യം നേടുവാൻ കാരണം. പക്ഷേ, വളരെ ഹ്രസ്വമായ ഒരു സമയംകൊണ്ടു് ഓർക്കാപ്പുറത്തു് അതു് 'ററിൽററു'ചെയ്തു. ഒരു പെനാൽററി കിക്കുവഴി യുഗോസ്ലാവ്യ സമനില കൈവരിച്ചതോടെ സോവിയററ്നിര പരിപൂർണ്ണമായും ആശയക്കുഴപ്പത്തിലായ, തെല്ലുപോലും പരസ്പരധാരണയില്ലാത്ത ഒരു കൂട്ടമായി മാറുകയായിരുന്നു—ഫലമോ, ഒന്നിനെതിരെ രണ്ടു ഗോളിനു അവർ യുഗോസ്ലാവ്യയ്ക്കു് അടിയറവു പറഞ്ഞു.

അന്നത്തെ ഈ പരാജയം ഒരു പാഠമായെടുക്കുകയും അവസാന കളിയിലെ തൊണ്ണൂറുമിനിട്ടുനേരവും അതോർക്കുകയും എന്തുവന്നാലും സ്വന്തം ഇച്ഛാശക്തി കൈവിടുന്ന പ്രശ്നമേയില്ലെന്ന ദൃഢചിത്തതയോടെ കളിക്കുവാൻ കഴിയുകയും ചെയ്തതുകൊണ്ടാണ് ഫൈനലിൽ യുഗോസ്ലാവ്യക്കു് സോവിയററ് യൂണിയൻ അപ്രതിരോധ്യമായതു്. സോവിയററ് യൂണിയൻ നേടിയ ഈ വിജയത്തിന്റെ നിഴലിൽപോലും യുഗോസ്ലാവ്യയെ സംബന്ധിച്ച ചില വസ്തുതകൾ നിസ്തുല്യമായി നിലകൊള്ളുന്നു. അവയിലൊന്ന് ഏതു പ്രതികൂലസാഹചര്യത്തെയും നേരിടുവാൻ കരുത്തുള്ള സുദൃഢമായൊരു പ്രൊഫഷണൽ നിരയാണ് യുഗോസ്ലാവ്യയുടേതു് എന്നതാണ്. സാന്ദ്രമായ ഈ നിരയെ തകർക്കുവാൻ സോവിയററ്യൂണിയൻ ഫൈനലിൽ പ്രയോഗിച്ച തന്ത്രം റഫ് ടാക്ലിങ്ങാണ്. ഈ റഫ് ടാക്ലിങ്ങാണ് ആക്രമണാധിഷ്ഠിത ഫുട്ബാൾ എന്നു പറയപ്പെടുന്ന റോട്ടൽ ഫുട്ബാളിന്റെ ആവേശം ഫൈനൽ മത്സരത്തിനു് പ്രദാനം ചെയ്യാതിരുന്നതു്. യുഗോസ്ലാവ്യയെ സംബന്ധിച്ച മറ്റൊരു വസ്തുത അതിന്റെ ചില കളിക്കാരുടെ വ്യക്തിഗതമായ നൈപുണ്യങ്ങളാണ്. അപകടകാരിയായ സ്ട്രൈക്കർ ഗ്രൂഡ്ലിജ് ഇവാൻ, ഒരു വിംഗ്ബാക്കിന്റെ ജോലി അതിന്റെ സമ്പൂർണ്ണമായ അർത്ഥത്തിൽ നിർവ്വഹിക്കുന്ന ബാൽജിക് മിർസാദ് ആക്രമണകാരിയായ വുജോവിക് സലക്തോവ് എന്നിവരുടെ ശേഷിക്കൊപ്പം നിൽക്കാൻ കഴിയുന്ന ഒരൊററ കളിക്കാരനേ സോവിയററ് നിരയിലുള്ളു—ഗോൾ കീപ്പർ റിനററ് ദാസയോവ്.

ഇത്തരത്തിലുള്ള ഒരു സോവിയററ് യൂണിയൻ ടീമിനെയാണ് വളർന്നുവരുന്ന ഒരു യൂറോപ്യൻ ഫുട്ബാൾ ശക്തിയെന്നു് പൊതുവേ പറയപ്പെടുന്നതു്. ഈയൊരു പറച്ചിലാണ് ലോകഫുട്ബാൾ നിലവാരത്തെക്കുറിച്ച് ആശങ്ക ജനിപ്പിക്കുന്നതു്. കാരണം, സോവിയററ്യൂണിയൻ ഇവിടെ കാഴ്ചവച്ച ഫുട്ബാളാണ് യൂറോപ്യൻ ഫുട്ബാളിന്റെ വളർച്ചയുടെ സൂചികയെങ്കിൽ അതു വളർച്ചയല്ല; തളർച്ചയാണ്. അതുകൊണ്ടു് നമുക്ക് മേൽപ്പറഞ്ഞ, പറയപ്പെടുന്ന പറച്ചിൽ വിശ്വസിക്കേണ്ട. എന്തെന്നാൽ യൂറോപ്യൻ ഫുട്ബാളിൽ ഇന്നലെവരെ സോവിയററ്യൂണിയൻ ഒന്നുമായിരുന്നില്ല. പശ്ചിമജർമ്മനി, ഇററലി, ഇംഗ്ലണ്ട്, ഇപ്പോൾ ഫ്രാൻസും പോളണ്ടും—റോട്ടൽ ഫുട്ബാളിലെ യൂറോപ്യൻ ശക്തികൾ ഇവരാണല്ലോ. പിന്നെ ഈ റോട്ടൽ ഫുട്ബാളും നമ്മുടെ ക്ലാസ്സിക്ഫുട്ബാളും ഒന്നുമല്ലല്ലോ സാക്ഷാൽ ഫുട്ബാൾ. അവനങ്ങ് ലാററിൻ അമേരിക്കയിലല്ലേ—വന്യവും വശ്യവുമായ ലാററിൻ അമേരിക്കൻസോക്കർ. അതു് നമ്മൾ കണ്ടില്ലല്ലോ, അതുകൊണ്ടു് ലോകഫുട്ബാൾ നിലവാരത്തിനു് യാതൊരു തകർച്ചയുമില്ലെന്നു് സമാധാനിക്കാം.

അപ്പോൾപ്പിന്നെ തകർന്നതു് അല്ലെങ്കിൽ തകർന്നുകൊണ്ടിരിക്കുന്നതു് എന്താണ്? ഏഷ്യൻ ഫുട്ബാൾ കോൺഫെഡറേഷൻ ജനറൽ സെക്രട്ടറി പീറ്റർ വേലപ്പൻ പറഞ്ഞ നെഹ്റു കപ്പ് ഫുട്ബാൾ ടൂർണമെന്റാണ് തകർന്നുകൊണ്ടിരിക്കുന്നതു്. ദുർബ്ബലമായ അൾജീരിയ, ചൈന ടീമുകളെ ഈ ടൂർണമെന്റിൽ പങ്കെടുപ്പിച്ചതുവഴി ടൂർണമെന്റിനു നിലവാരത്തകർച്ച ഉണ്ടായി എന്നാണ് വേലപ്പൻ സൂചിപ്പിച്ചതു്. എന്നാൽ വേലപ്പൻ മറെറാരു കാര്യം മറന്നുപോയി—ഈ ടൂർണമെന്റിൽ പങ്കെടുത്ത ഏററവും പ്രഗല്ഭമായ ടീംപോലും ലോകനിലവാരം വച്ചു നോക്കുമ്പോൾ വെറും മൂന്നാംകിട ടീമാണെന്ന വസ്തുത. അപ്പോൾ, വേലപ്പൻ ക്ഷോഭത്തോടെ പരാമർശിച്ചിരിക്കുന്നതു് മൂന്നാംകിട ടീമുകൾക്കൊപ്പംവന്ന അറുവഷളൻ ടീമുകളെക്കുറിച്ചാണെന്നു് വ്യക്തമാകുന്നു. അതുകൊണ്ടു് വേലപ്പൻ അടക്കമുള്ള ഫുട്ബാൾ സംഘാടകരോടു് നമുക്ക് ആരായാം, ഒരു രാജ്യാന്തര, 'വൻകരാനന്തര' ഫുട്ബാൾ മേള എന്നു പറയുമ്പോൾ ലോകത്തിലെ 'ദ ബസ്റ്റ് ടാലൻസി'ന്റെ കൂട്ടം അടങ്ങുന്ന ഒരു ടീമെങ്കിലും വേണ്ടേയെന്നു്.

കൊച്ചിയിൽ നാലാം നെഹ്റു കപ്പ് ആരംഭിക്കുന്നതിനുമുൻപ് ഇന്ത്യൻ ഫുട്ബാൾ ഫെഡറേഷൻ ഭാരവാഹികൾ പറഞ്ഞിരുന്നു: "ഓരോ രാജ്യത്തിന്റെയും ദേശീയ ടീമിനെ മാത്രമേ, അതായതു് ഫസ്റ്റ് ടീമിനെ മാത്രമേ ടൂർണമെന്റിൽ പങ്കെടുപ്പിക്കൂ." എന്നിട്ട് ചൈനയുടെയും അൾജീരിയയുടെയും കാര്യത്തിൽ എന്താണ് സംഭവിച്ചതു്? ഈ ടീമുകളുടെ കാലിബർ അളക്കാൻ സിയാവുദ്ദീനും അശോക് ഘോഷിനും ഒന്നും കഴിവില്ലായിരുന്നോ? കൊച്ചിയിൽ വരുന്ന ചൈനീസ് ടീം അംഗങ്ങളുടെ ലിസ്റ്റിലൂടെ ഒന്നു കണ്ണോടിച്ചാൽ ആ സെക്കൻറിൽ പറയാമായിരുന്നല്ലോ ഇവരുടെ ദേശീയ ടീമല്ലെന്നു്. കഷ്ടിച്ച് ഒരുമാസം മുമ്പ് സിംഗപ്പൂരിൽ ഏഷ്യാകപ്പിൽ കളിച്ച ഒരൊററ ചൈനാക്കാരന്റെ പേരുപോലും കൊച്ചിയിലേക്കുള്ള ലിസ്റ്റിൽ ഇല്ലായിരുന്നല്ലോ? ഇതു് സംഘാടകർക്ക് അറിഞ്ഞുകൂടാഞ്ഞിട്ടല്ല. കല്ലുത്തയല്ലല്ലോ കൊച്ചിയല്ലേ—ഇതൊക്കെ മതി എന്നായിരിക്കും. അല്ലെങ്കിൽ ചൈനയിലെ യൂണിവേഴ്സിററി ഫുട്ബാൾ ടീമിനു്, ടോക്കിയോയിൽ നടക്കുവാൻ പോകുന്ന വേൾഡ് യൂണിവേഴ്സിററി സ്പോർട്സിനുള്ള ചൈനീസ്ടീമിനു് രാജ്യാന്തര പരിചയം നേടിക്കൊടുക്കാൻ (അതും പാവപ്പെട്ട മലയാളിയുടെ പൈസ പിരിച്ചു്) കൊച്ചിയിൽ അരങ്ങൊരുക്കില്ലായിരുന്നല്ലോ.

ഇതുകൊണ്ടുകൂടിയാണ് സംസ്ഥാന ആഭ്യന്തരവകുപ്പു മന്ത്രി വയലാർ രവി പറഞ്ഞതു്, കുറഞ്ഞതു് ഒരു പതിററാണ്ടു കാലത്തേക്കെങ്കിലും കേരളം രാജ്യാന്തര ഫുട്ബാൾ ഭൂപടത്തിൽ നിന്നും അപ്രത്യക്ഷമാകുമെന്നു്. നിലവാരമില്ലാത്ത ചില ടീമുകളെ പങ്കെടുപ്പിക്കുകയും അസന്തുലിതമായ രീതിയിൽ ഗ്രൂപ്പുമൽസരത്തിനുള്ള ഫിക്സ്ചർ തയ്യാറാക്കുകയും ചെയ്യുകവഴി ആൾ ഇൻഡ്യാ ഫുട്ബാൾ ഫെഡറേഷൻ ഭാരവാഹികൾ കേരളത്തെ വഞ്ചിച്ചു എന്നാണ് മന്ത്രി രവിയുടെ പ്രസ്താവനയുടെ നമുക്കാവശ്യമുള്ള പൊരുൾ. (ക്രമസമാധാന പ്രശ്നവും കോടതി കയററവും സംഘാടകരിൽ ചിലരോടു് ചിലർക്കുള്ള വ്യക്തിവൈരാഗ്യവും മററും അടങ്ങുന്ന പൊരുൾ നമുക്ക് അതായതു് ഫുട്ബാളിനെ സ്നേഹിക്കുന്നവർക്ക് ആവശ്യമില്ലാത്തതാണ്. അതുകൊണ്ടു് നമുക്കതു വിടാം.) പ്രശ്നങ്ങളുടെ കിടപ്പ് വിശകലനം ചെയ്യുമ്പോൾ മന്ത്രി രവിയുടെ പ്രസ്താവന ശരിതന്നെയാണെന്നു് ബോദ്ധ്യമാകും. കാരണം ടൂർണമെന്റ് ലാഭത്തിനു നടത്താൻ കഴിയുന്നില്ല എന്ന നമ്മുടേതായ കുറം കൊണ്ടു് ടൂർണമെന്റ് കേരളത്തിനു നഷ്ടപ്പെടുന്നു എന്നു് നിഷ്പ്രയാസം വരുത്തിത്തീർക്കാമല്ലോ. (ടൂർണമെന്റ് ഇനി കേരളത്തിലേക്ക് വന്നേക്കില്ല എന്നുകേട്ടപ്പോൾ കൊച്ചിക്കു പുറത്തുള്ള ചങ്ങാതിമാർക്കു സന്തോഷം. കൽക്കത്തയിലാണ് കളിയെങ്കിൽ ദൂരദർശനിൽ ലൈവായി കാണാമല്ലോ. തിരുവനന്തപുരം ദൂരദർശന്റെ ഗോളില്ലാത്ത കളി കാണണ്ടല്ലോ.)

അവസാനമായി ഫുട്ബാൾ കളി എന്ന പരിപാടി ഇന്ത്യ ഇനി തുടരണമോ എന്ന പ്രശ്നം. ഒരു ശരാശരി ഫുട്ബാൾ സ്നേഹി എന്ന അവകാശം ഉപയോഗിച്ച് ഞാൻ പറയുന്നു ഇന്ത്യ ഇവിടെവച്ച് അവസാനിപ്പിക്കണമെന്നു്. ആത്മാർത്ഥമായ ആഗ്രഹം ഉണ്ടായിട്ടല്ല നിരന്തരമായുള്ള നമ്മുടെ ദയനീയമായ പ്രകടനം കണ്ടുള്ള സങ്കടംകൊണ്ടു് പറഞ്ഞുപോകുന്നതാണ്. ഇത്തവണത്തെപ്പോലൊരു ചാൻസ് എന്നിനി കിട്ടാനാണ്. അലമ്പുടീമുകളെ എല്ലാംകൂടി ഒരു ഗ്രൂപ്പിലാക്കി കൂടെ ആതിഥേയരെയും വിട്ടുകൊടുത്തു. ഏതെങ്കിലും ഒന്നിനെ തട്ടി മറേറതുമായി സമനിലയെങ്കിലും ഒപ്പിച്ചാൽ സെമിയിൽ പിടിക്കാം. ചില വിശകലനക്കാർ മുദുവായി ഒന്നു പ്രവചിക്കുകയും ചെയ്തില്ലേ—ഇന്ത്യ ഇത്തവണ സെമിയിൽ കയറുവാനുള്ള സാദ്ധ്യതയുണ്ടെന്നു്. ഹാ...എത്രകാലത്തിനുശേഷം ഒരു രാജ്യാന്തര ടൂർണമെന്റിന്റെ സെമിയിൽ! തെക്കൻ കൊറിയയോടും മൊറോക്കോയോടും തോററതു സഹിക്കാം. അറുബോറൻ ടീമായ അൾജീരിയയ്ക്കെതിരെ രണ്ടു ഗോളടിച്ച് മുന്നിൽ നിന്നിട്ട് മൂന്നു ഗോൾ ഏററുവാങ്ങി മപ്പടിച്ചു നിന്നിട്ട് വിഡ്ഢിച്ചിരിയും ചിരിച്ച് ഇറങ്ങിവരുന്നതു കണ്ടപ്പോഴാണ് നിസ്സഹായമായി ദേഷ്യം പതഞ്ഞുപൊങ്ങിയതു്.

നമ്മുടെ പരാജയത്തിന്റെ കാരണം നമ്മൾ വിശകലനം ചെയ്തിട്ടൊന്നും കഥയില്ല. എന്തുകൊണ്ടെന്നാൽ പരാജയത്തിൽനിന്നും പാഠങ്ങൾ ഉൾക്കൊള്ളുവാനും അതു തിരുത്തുവാനും കളിക്കാർക്കു കഴിയണമെങ്കിൽ അടിസ്ഥാനപരമായി അവനു് നൈപുണ്യംവേണം. അങ്ങനെ പ്രാഥമിക അവശ്യമായ നൈപുണ്യം പോലും ഇല്ലാത്തവരാണ് നമ്മുടെ ഭൂരിപക്ഷം കളിക്കാരും. വെറുതെ പന്തിട്ട് ഉരുട്ടി കളിക്കുവാനല്ലാതെ യാതൊന്നിനും കൊള്ളാത്ത ഇവരെ തിരുത്തിയെടുത്തു് എന്തെങ്കിലും ചെയ്യാമെന്നു് പ്രതീക്ഷിക്കേണ്ട. ചെയ്യാവുന്നതു് ഇതാണ്, ഇന്ത്യൻ ഫുട്ബാളിന്റെ എല്ലാതലത്തിലും സമഗ്രമായൊരു അഴിച്ചുപണി നടത്തുക, അതിനൊപ്പം പുതിയ പ്രതിഭകളെ കണ്ടെത്തി അവരെ ശാസ്ത്രീയമായി പരിശീലിപ്പിക്കുക. അതിനു കഴിയുന്നില്ലെങ്കിൽ ഫുട്ബാൾ കളി എന്ന പരിപാടിയേ അവസാനിപ്പിക്കുക.





മഹാരാജാസ് ഗ്രൗണ്ടിൽ സോവിയററ് യൂണിയന്റെ വിജയാഹ്ലാദം



എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ഒരു വർക്ക്ഷോപ്പിന്റെ മുൻവശത്തു് ഞാൻ എത്തിയപ്പോൾ, അവിടത്തെ ഒരു ജോലിക്കാരൻ കാറിന്റെ 'ഇന്നർ ട്യൂബിൽ' പമ്പുകൊണ്ടു് കാററടിച്ചുകയററുന്നതു കണ്ടു. വലതുകാലിന്റെ വലതുഭാഗത്തു് പമ്പുവച്ചു് അയാൾ ആയാസത്തോടെ 'ഹാൻഡ്ൽ' താഴ്ത്തുകയും അത്ര ആയാസം കൂടാതെ അതു ഉയർത്തുകയും ചെയ്യുന്നുണ്ടു്. ആ മനുഷ്യന്റെ ആ ഡാൻസിനൊത്തു് ട്യൂബ് വീർത്തുവീർത്തു വന്നു. അതു പൊട്ടിപ്പോകുന്നതിനുമുമ്പുതന്നെ അയാൾ ആ ഊർദ്ധ്വഗമനവും അധോഗമനവും അവസാനിപ്പിച്ചു. വീർത്ത ട്യൂബെടുത്തു് മറെറാരാളിന്റെ മുൻപിലിട്ടുകൊടുത്തു. സുഷിരമുണ്ടോ അതിലെന്നു് അറിയാനാവാം അയാളുടെ ആ കാററടിച്ചു കയററൽ. ഒരു ഭാരവുമില്ല റബ്ബർ ട്യൂബിൽ. ഇര വിഴുങ്ങിയ വലിയ പാമ്പിനെപ്പോലെ അതങ്ങനെ വട്ടം ചുററികിടക്കുകയാണു്. അതൊക്കെ കണ്ടപ്പോൾ സാഹിത്യത്തിൽ താല്പര്യമുള്ള ഞാൻ ഓർമ്മിച്ചതു് ഇന്നത്തെ നിരൂപണത്തെക്കുറിച്ചാണു്. ചുക്കിച്ചുളിഞ്ഞുകിടക്കുന്ന കവിയോ കഥാകാരനോ—ആരുമാകാം. നിരൂപകൻ മുണ്ടു മടക്കിക്കുത്തി ഭാഷയുടെ പമ്പു് വലതുവശത്തുവച്ചു് അതിന്റെ റബ്ബർ ട്യൂബ് അയാളുടെ നവദ്വാരങ്ങളിൽ ഒന്നിൽ കടത്തിവയ്ക്കുന്നു. പൊങ്ങുകയും താഴുകയും ചെയ്യുന്നു. കവി അല്ലെങ്കിൽ കഥാകാരൻ വീർത്തുവീർത്തു വരുന്നു. അയാളുടെ വയറു പൊട്ടുന്നതിനുമുൻപ് ഉത്ക്ഷേപണയന്ത്രം വേർപെടുത്തി എടുക്കുന്നു. വീർത്തു കിടക്കുന്ന സാഹിത്യകാരനെക്കണ്ടു് ഉത്ക്ഷേപണ യന്ത്രവിദഗ്ദ്ധന്റെ സ്നേഹിതർ കൈയടിക്കുന്നു. ഈ കരഘോഷമാണു് നമ്മൾ ഇന്നു കേൾക്കുന്നതു്. വായു കടന്നു സ്ഥൂലാകാരമാർന്ന രൂപങ്ങളാണു് നമ്മൾ കാണുന്നതു്. പമ്പടിക്കുന്നവരുടെയും വീർത്ത രൂപമുള്ള എഴുത്തുകാരുടെയും പേരുകൾ പറയുന്നില്ല. ആരെയാണു് ഞാൻ മനസ്സിൽ കാണുന്നതെന്നു് വായനക്കാർക്കു് അറിയാം.

## ആക്രമണം

എന്തിനു് നിരൂപകരെമാത്രം കുററപ്പെടുത്തുന്നു? കഥാകാരന്മാർ മോശമോ? മാതൃഭൂമി ആഴ്ചപ്പതിപ്പിൽ (ലക്കം 62) വിനയൻ എഴുതിയ ''വിജ്ഞാനം പറയുന്നവർ'' എന്ന ചെറുകഥ വായിച്ചുനോക്കു. മറെറാരു വിധത്തിലുള്ള ഉത്ക്ഷേപണം കാണാം. അതിനെക്കുറിച്ചു് എഴുതുന്നതിനു മുൻപു് വേറൊരു കാര്യം പറഞ്ഞുകൊള്ളട്ടെ. പാറശ്ശാലയ്ക്കു തെക്കുള്ള ഭാഗം തിരുവിതാംകൂറിന്റെ ഭാഗമായിരുന്ന കാലത്തു് തക്കലയിൽനിന്നു് കുറെ നാഴിക അകലെയുള്ള ഒരു സ്ഥലത്തു് ഞാൻ തിരഞ്ഞെടുപ്പു ജോലിക്കുപോയി. ഒരു സ്ഥാനാർത്ഥിയുടെ അടയാളം കുടമാണെന്നു മാത്രം ഓർമ്മയുണ്ടു്. വോട്ടേഴ്സ്‌ലിസ്റ്റിൽ നാടാർസ്ത്രീകളുടെ പേരുകൾ അവരുടെ ഭർത്താക്കന്മാരുടെ പേരുകളോടു ചേർത്താണു് അച്ചടിച്ചിരുന്നതു്. വോട്ടു് ചെയ്യാൻ വരുന്ന സ്ത്രീ ആൾ മാറാട്ടം നടത്തിയിട്ടില്ലെന്നു് ഉറപ്പിക്കാൻ വേണ്ടി പോളിങ് ഓഫീസർ പേരു ചോദിക്കും. നാടാർവർഗ്ഗത്തിൽപ്പെട്ട സ്ത്രീ ഭർത്താവിന്റെ പേരു പറയുകയില്ല. സ്വന്തം പേരു മാത്രം പറയും. അപ്പോൾ ലിസ്ററിലുള്ള സ്ത്രീയല്ല വോട്ടു് ചെയ്യാൻ വന്നതെന്നു കരുതി ഓഫീസർ അവരെ തിരിച്ചു പറഞ്ഞയയ്ക്കും. ഇങ്ങനെ പല സ്ത്രീകൾക്കും വോട്ടു്ചെയ്യാൻ കഴിയാതെ വന്നപ്പോൾ ജനക്കൂട്ടം ഇളകി. ''അടിയെടാ പ്രിസൈഡിങ് ഓഫീസറെ'' എന്നു തമിഴിൽ പറഞ്ഞുകൊണ്ടു് അവർ പോളിങ്ബൂത്തിലേക്കു് ഇരച്ചുകയറി. അപ്പോഴാണു് പോളിങ് ഓഫീസറുടെ ബുദ്ധിശൂന്യമായ പെരുമാററം ഞാനറിഞ്ഞതു്. രണ്ടു പൊലീസ് കൺസ്റ്റബിൾമാർ മാത്രമുണ്ടു്. ഞാൻ വരാന്തയിലേക്കിറങ്ങി ''എല്ലാവരെയും വോട്ടു് ചെയ്യിക്കാം'' എന്നു അറിയിച്ചു. നാട്ടുകാരുടെ കോപമടങ്ങി. അപ്പോൾ അവിടത്തെ ഒരു പ്രമാണിവന്നു പറഞ്ഞു: ''കോപിഷ്ഠരാണു് ജനങ്ങൾ. കഴിഞ്ഞ കൊല്ലം ഇവിടെ ഒരു കൊലപാതകം നടന്നു. വെറും നിലത്തു് ഒരു വര വരച്ചിട്ടു് ''ഇതു് എന്റെ തോടു്'' എന്നു് ഒരാൾ പറഞ്ഞു. ''നിന്റെ ഈ തോട്ടിൽക്കൂടെ വരുന്ന വെള്ളം ഞാൻ എന്റെ വയലിലേക്കു തിരിച്ചുവിട്ടിരിക്കുന്നു'' എന്നു മറെറാരുവൻ ഉദ്ഘോഷിച്ചിട്ടു് ആദ്യത്തെ വരയെ മുറിക്കത്തക്കവിധത്തിൽ വേറൊരു വരവരച്ചു. ശണ്ഠയായി. തോടെന്നു പറഞ്ഞു് ആദ്യത്തെ വര വരച്ചവൻ വെട്ടുകത്തിയെടുത്തു് രണ്ടാമത്തെ വര വരച്ചവന്റെ കഴുത്തരിഞ്ഞു.''

ഇങ്ങനെയൊക്കെയാണു് പണ്ടത്തെ കാലത്തും വഴക്കുകൾ നടന്നിട്ടുള്ളതു്. കഴുത്തറുത്തിട്ടു് അവർ പാട്ടെഴുതും. തെക്കൻ പാട്ടും വടക്കൻപാട്ടും അങ്ങനെയുണ്ടായ കാവ്യങ്ങളാണു്. രാമായണവും മഹാഭാരതവും ഇലിയഡും ആ വിധത്തിൽ ആവിർഭവിച്ചവയല്ലേ? ഇന്നു മനുഷ്യന്റെ കഴുത്തറുക്കാൻ അത്ര എളുപ്പമല്ല. അതുകൊണ്ടു തലവെട്ടു കവിതകൾ ഉണ്ടാകുന്നുമില്ല. എങ്കിലും അബോധമനസ്സിലുള്ള ആഗ്രഹത്തിനു സാഫല്യം വരണമല്ലോ. അതിനുവേണ്ടി വാചികാക്രമണം നടത്തുന്നു ആളുകൾ. ശാരീരികാക്രമണത്തിനു പകരമായ വാചികാക്രമണം. കവിയരങ്ങുകളിൽ കേൾക്കുന്ന കവിതകൾ ഇമ്മട്ടിലുള്ള ആക്രമണങ്ങൾതന്നെ. വാരികകളിൽ വരുന്ന കഥകൾ [illegible]ങ്ങളല്ല. വിനയന്റെ കഥയും വാചികാക്രമണമത്രേ. ഒരുത്തൻ വർഷങ്ങൾക്കു ശേഷം വീട്ടിലെത്തുന്നു. അപ്പോൾ വേറൊരുത്തൻ അയാളെ കളിക്കാൻപോലും സമ്മതിക്കാതെ അതുമിതും പറയുന്നു. വിനയൻ വന്നവന്റെ മരണം വർണ്ണിച്ചുകൊണ്ടു് കഥ അവസാനിപ്പിക്കുന്നു. വേദനാജനകമാണു് ഈ കഥയുടെ പാരായണം. കഥാകാരന്റെ മനസ്സു് ചിന്തയുടെ മണ്ഡലത്തിൽ അലഞ്ഞുതിരിഞ്ഞാൽപ്പോലും എനിക്കു പരാതിയില്ല. ശൂന്യമായ മനസ്സു് പ്രിട്ടെൻഷൻ നടത്തുമ്പോൾ—നാട്യത്തിലേക്കു ചെല്ലുമ്പോൾ എനിക്കു സഹിക്കാനാവില്ല.

* * *

കാലം, സ്ഥലം ഇവയിൽ ഉടക്കിപ്പോയവരാണു് പ്രേതങ്ങൾ. അപകടമരണമാണു് ഉണ്ടായതെങ്കിൽ ആ സ്ഥലത്തു് പ്രേതങ്ങൾ അലഞ്ഞുതിരിയും എന്നാണു് വിശ്വാസം. പ്രേതം നമ്മുടെ മുൻപിൽ വന്നാൽ പേടിച്ചോടരുതു്. അതിനോടു് ദയയോടെ സംസാരിച്ചാൽ മതി. അതു പൊയ്ക്കൊള്ളും. വധിക്കപ്പെട്ട രാജാവിന്റെ പ്രേതം ഡൻമാർക്കിൽ പ്രത്യക്ഷപ്പെട്ടപ്പോൾ ഹാംലെററ് രാജകുമാരൻ അതിനോടു് സംസാരിച്ചു. അങ്ങനെ അതു് അപ്രത്യക്ഷമായി. കഥാഗോസ്ററുകളേ വരൂ. ഞാൻ നിങ്ങളോടു സംസാരിക്കാം.

## ഏകാന്തതയുടെ ദുഃഖം

അതാ ആ മരത്തിന്റെ പിറകിലായി കടൽപോലെ പരന്നു കിടക്കുന്ന ഇരുട്ടിൽ ഒരു കൊച്ചുദീപമെങ്കിലും കത്തിച്ചുവയ്ക്കാൻ ആളില്ലേ? അങ്ങകലെനിന്നു ചെറിയ തിരയായി ആരംഭിച്ചു് പ്രപഞ്ചത്തിന്റെ ലയമാകുന്ന കാററടിയേററു് മഹാതരംഗമായി മാറി ആ വൃക്ഷത്തിൽ വന്നടിക്കുന്നതിനെ കാണാൻ ആർക്കും കണ്ണില്ലേ? ആ ദീപം കത്തിച്ചുവയ്ക്കലാണു് സംസ്കാരത്തിന്റെ ആദ്യത്തെ പ്രവർത്തനം. മനുഷ്യൻ കണ്ണുതുറന്നപ്പോൾ ഇരുട്ടുമാത്രം. രണ്ടു കല്ലുകൾ കൂട്ടിയിടിച്ചു് അവൻ അഗ്നിസ്ഫുലിംഗം ഉണ്ടാക്കി. ഉണങ്ങിയ മരച്ചില്ലയിൽ അതു പകർന്നു. തനിക്കു ചുററും നേരിയ വെളിച്ചം. പിന്നെപ്പിന്നെ വെളിച്ചം സൃഷ്ടിക്കലായി മനുഷ്യന്റെ ജോലി. ആദ്യത്തെ കൊച്ചുതോണി കടലിലിറക്കിയപ്പോൾ തരംഗങ്ങളെയും മഹാതരംഗങ്ങളെയും തന്റെ ആജ്ഞാനുവർത്തികളാക്കി മാററുകയായിരുന്നു അവൻ. ഇന്നുരാത്രി പട്ടണത്തിലേക്കു് ഇറങ്ങിയാൽ ഇരുട്ടില്ല. വെള്ളിവെളിച്ചം ഒഴുകുകയാണു് എങ്ങും. പകൽസമയത്തു് കടലിലേക്കു നോക്കിയാൽ അതിന്റെ വിരിമാറും



കീറിക്കൊണ്ട് യാനപാത്രങ്ങൾ പോകുന്നതു കാണാം. ഇതൊക്കെ സത്യമാണെങ്കിലും മനുഷ്യന്റെ ഉള്ളിലേക്കു കടന്നു ചെന്നിരിക്കുന്നു ഇരുട്ടാകെ. അതിൽ ചെറിയ തിരകളും വലിയ തിരകളും. ആ ഇരുട്ടിൽ ഒരു നെയ്ത്തിരികത്തിച്ചു വച്ചുകൊണ്ട്, തിരകളെ മെരുക്കുന്ന കൊച്ചു തോണിയിറക്കാൻ ആരുണ്ട്? കവികളുണ്ട്, കലാകാരന്മാരുണ്ട്. മാധവിക്കുട്ടി ഈ അന്ധകാരത്തിൽ കത്തിച്ചുവയ്ക്കുന്ന ദീപത്തിന്റെ സുവർണ്ണമയൂഖങ്ങൾ എന്റെ മനസ്സിനെ പ്രഭാപൂർണ്ണമാക്കുന്നു. ''എനിക്കിനി പാടാൻവയ്യ'' എന്ന, ഭാവഗാനംപോലെ മനോഹരമായ രചന കാണുക. (മാതൃഭൂമി ആഴ്ചപ്പതിപ്പ്). ഏകാന്തതയുടെ ദുഃഖം. ആ ദുഃഖം മാധവിക്കുട്ടിയുടേതു മാത്രമല്ല. നമ്മുടെ എല്ലാവരുടെയും ദുഃഖമാണ്. ഈ ഗദ്യകവിത വായിക്കുമ്പോൾ നമ്മൾ നമ്മളെത്തന്നെ അതിൽ പ്രതിഷ്ഠിക്കുന്നു. നമ്മുടെ വിഷാദം നമ്മൾ അനുഭവിക്കുന്നു. അതു കലയിലൂടെ ലഭിക്കുമ്പോൾ നമുക്ക് ആഹ്ലാദം. മാധവിക്കുട്ടി ജീനിയസ്സാണെന്ന സത്യം ഈ രചനയും വിളിച്ചു പറയുന്നു.

## സ്വപ്നം

ആൻറപ്പൻ മരിച്ചുപോയതായി അനിൽ കെ. സാമുവൽ, മല്ലശ്ശേരി സ്വപ്നം കണ്ടു. സ്വപ്നത്തിൽ കണ്ടതു് യാഥാർത്ഥ്യമായി. ആൻറപ്പൻ ഇടിത്തീയേററു മരിച്ചു. 'ഇതിനൊരു വിശദീകരണം നല്കാൻ ആരെക്കൊണ്ടു സാധിക്കും' എന്ന് സാമുവൽ ചോദിക്കുന്നു. (മനോരാജ്യം—ലക്കം 10—സ്വപ്നസന്ദേശം)

ഓരോ സ്വപ്നവും അഭിലാഷസാഫല്യമാണെന്ന് ഫ്രായിറ്റ് സ്ഥാപിച്ചിട്ടുണ്ട്. ഈ അഭിലാഷസാഫല്യം സ്വപ്നദർശകനു് വൈഷമ്യമുളവാക്കും. അതിനാൽ അയാളെ രക്ഷിക്കാനായി സ്വപ്നം പ്രതിരൂപാത്മകമായി ആവിർഭവിക്കുന്നു. ഫ്രായിറ്റ് പറയുന്നതു ശരിയാണെങ്കിൽ സാമുവലിന്റെ അബോധമനസ്സ് ആൻറപ്പന്റെ മരണം അഭിലഷിച്ചിരുന്നു എന്നാകും. യുങ്ങിന്റെ വ്യാഖ്യാനം മറെറാരുവിധത്തിലത്രേ. ഫ്രായിററിന്റെ 'വ്യക്തിപരമായ അബോധമനസ്സി'നോടു മാത്രം ബന്ധപ്പെട്ടതല്ല സ്വപ്നം. അതു മനുഷ്യവർഗ്ഗത്തിന്റെ 'കലക്ടീവ് അൺകോൺഷ്യസി'നോടു ചേർന്നിരിക്കുന്നു. [ലോകമാകെ ശക്തിവിശേഷമുണ്ട്. സാർവ്വലൗകികമായ ഈ ശക്തിവിശേഷം മനുഷ്യരെ കൂട്ടിയിണക്കുന്നു. പ്രതിരൂപാത്മകമായ ഈ ശക്തിവിശേഷം തന്നെയാണ് ആർക്കിടൈപ്പ് അല്ലെങ്കിൽ പ്രാക്തനരൂപം. ഇതിനെ യുങ് ക്ലക്ടീവ് അൺകോൺഷ്യസ് എന്നു വിളിച്ചു.]

സ്വപ്നങ്ങൾ വ്യക്തിപരമായ അബോധമനസ്സിനെയും സമഷ്ടിഗതമായ അബോധമണ്ഡലത്തെയും വ്യക്തമാക്കും. ഭാവിസംഭവങ്ങളെയും അവ സൂചിപ്പിക്കും. യുങ്ങിന്റെ ഈ മതം ശരിയാണെങ്കിൽ സാമുവലിന്റെ സ്വപ്നം, വരാൻപോകുന്ന സംഭവത്തെ നേരത്തേതന്നെ അദ്ദേഹത്തെ അറിയിച്ചു.

*　　*　　*

''ഈ ജിങ്'' (I ching) ഭാവികഥനം നിർവ്വഹിക്കുന്ന പ്രാചീന ചൈനീസ് ഗ്രന്ഥമാണ്. മിസ്റ്റിക്കായ യുങ് ആ ഗ്രന്ഥത്തിൽ വിശ്വാസം അർപ്പിക്കുന്നു. ''ഈ ജിങ്ങി''ന്റെ സാഹായ്യത്തോടെ ഭാവി സംഭവങ്ങൾ അറിഞ്ഞിരുന്ന യുങ് സ്വപ്നത്തിന്റെ ഭാവികഥനസാദ്ധ്യതയിൽ വിശ്വസിച്ചതിൽ അദ്ഭുതപ്പെടാനില്ല.

## ഒരുതുള്ളി വെള്ളം

എന്റെ മകന്റെ കൂട്ടുകാരനായിരുന്നു സെൽവരാജ്. ആ പയ്യൻ നൈരാശ്യം കൊണ്ടു ഉറക്കഗ്ഗുളിക കഴിച്ച് ആത്മഹത്യ ചെയ്തു. സംശയംതോന്നി ലോഡ്ജ് ഉടമസ്ഥൻ വാതില് ചവിട്ടിപ്പൊളിച്ചപ്പോൾ സെൽവരാജ് ബോധശൂന്യനായി കിടക്കുന്നതു കണ്ടു. തിരുവനന്തപുരത്തെ ജനാലാശുപത്രിയിൽ കൊണ്ടുചെന്ന അയാളെ കാണാൻ ഞാൻ പോയി. അപ്പോഴേക്കും ബോധം വീണ്ടുകിട്ടിയിരുന്നു ആ ബാലന്. കുടലൊക്കെ പൊട്ടിപ്പോയിരുന്നതുകൊണ്ട് ഒരു തുള്ളി വെള്ളംപോലും കൊടുക്കരുതെന്ന് ഡോക്ടർ ആജ്ഞാപിച്ചിരുന്നു. എന്നെ തിരിച്ചറിഞ്ഞ സെൽവരാജ് 'Sir, give me a drop of water' എന്നു ഇംഗ്ലീഷിൽ വീണ്ടും വീണ്ടും അഭ്യർത്ഥിച്ചു. എന്റെ മനസ്സ് പിടഞ്ഞു. മുറിയിൽ ഞാനും ആ പയ്യനും മാത്രമേയുള്ളൂ. 'Sir, a drop of water, sir...' സ്വല്പം വെള്ളം അയാളുടെ വായിലൊഴിച്ചുകൊടുത്താലെന്തെന്ന് ഞാൻ ആലോചിച്ചു. പാടില്ല. മരിക്കും അയാൾ. സെൽവരാജ് മരിക്കുന്നതു് എനിക്കു ഹൃദയഭേദകമാണ്. ഞാൻ അതുകൊണ്ട് അവിടെനിന്ന് ഇറങ്ങിപ്പോയി. ''സേർ, സേർ എ...'' അത്രയും വരാന്തയിൽ നിന്നു ഞാൻ കേട്ടു. സെൽവരാജ് ഒരുതുള്ളി വെള്ളം പോലും കുടിക്കാതെ ഇഹലോകം വിട്ടുപോയി. ഈ സംഭവം അതിന്റെ എല്ലാ വൈകാരികതീക്ഷ്ണതയോടുംകൂടി പ്രത്യാനയിക്കപ്പെട്ടതു് കലാകൗമുദിയിലെ ഒരു കഥ വായിച്ചപ്പോഴാണ്. ബേബിമേനോനും കണ്ണൻമേനോനുംകൂടി എഴുതിയ ബലിമൃഗങ്ങൾ എന്ന കഥ. മരിക്കാറായ അമ്മ മകളോടു ഒരിററു വെള്ളം ചോദിച്ചു. വെള്ളം കൊടുക്കരുതെന്ന് വൈദ്യൻ നിർദ്ദേശിച്ചതുകൊണ്ട് മകൾ അമ്മയുടെ അപേക്ഷ ചെവിക്കൊണ്ടില്ല. വെള്ളം കുടിക്കാതെ അമ്മ മരിച്ചു. മകൾ ബലിയിട്ടപ്പോൾ ബലിക്കാക്ക ചോറു കൊത്തിയില്ല. വെള്ളം കൊടുക്കാഞ്ഞ തന്റെ ക്രൂരകൃത്യംകൊണ്ടാണ് അമ്മയുടെ ആത്മാവ് കാക്കയായിവന്ന് ചോറു കൊത്താത്തതെന്ന് നിഷ്കളങ്കയായ മകൾ വിചാരിക്കുന്നു. സെൽവരാജിന്റെ ആത്മഹത്യയിലേക്കും പിന്നീടുള്ള സംഭവങ്ങളിലേക്കും എന്നെ നയിക്കാൻ ഈ കഥാസംഭവം പ്രയോജനപ്പെട്ടു. അല്ലാതെ സാഹിത്യവുമായി ഇതിന് ഒരു ബന്ധവുമില്ല. കഥ എഴുതാൻ അറിയുന്നവർ ഹൃദയം മഥിപ്പിക്കുന്ന മട്ടിൽ എഴുതി ഫലിപ്പിക്കുമായിരുന്ന ഒരു സംഭവം ബേബിമേനോന്റെയും കണ്ണൻമേനോന്റെയും കൈകളിൽ ചവറായി മാറിയിരിക്കുന്നു. 'കലാകൗമുദി'യുടെ എത്രപേജുകൾ ഇവർ നഷ്ടപ്പെടുത്തിയിരിക്കുന്നു!

*　　*　　*

നോവലുകൾ ധാരാളമുണ്ടാകുന്നുണ്ട്. പക്ഷേ, അവ വായിക്കുന്നവർ വളരെ കുറവ്. കവിത വായിക്കാൻ പലർക്കും കൗതുകം. എന്നാൽ നല്ല കവിത ഉണ്ടാകുന്നില്ല. വിരസങ്ങളായ കഥകൾ വായിച്ചുവായിച്ച് കഥ അച്ചടിച്ച വാരിക കണ്ടാൽ പേടി. വിമർശനമോ നിരൂപണമോ വായിക്കാമെന്നു വിചാരിച്ചാൽ അവയിലൊക്കെ പച്ചക്കള്ളം.

## മലയാററൂർ

നല്ല നോവലുകൾ ഉണ്ടാകാത്തതുകൊണ്ട് നല്ല നിരൂപണം ഉണ്ടാകുന്നില്ലെന്ന് നിരൂപകർ. നല്ല നിരൂപണം ഇല്ലാത്തതുകൊണ്ട് നല്ല നോവലുകൾ ഉണ്ടാകുന്നില്ലെന്ന് വിലാസിനി ചിലപ്പോൾ പറഞ്ഞേക്കും. ''ഒരു സുകുമാരക്കുറുപ്പിനെ പിടികൂടാൻ നമ്മുടെ ഷെർലോക്ക് ഹോംസുകൾക്ക് സാധിച്ചിട്ടില്ലല്ലോ. അപ്പോൾപ്പിന്നെ നമ്മുടെ പശ്ചാത്തലത്തിൽ നല്ല ഡിറെക്റ്റീവ് നോവലുകളും അവ എഴുതുന്നവരും എങ്ങനെയുണ്ടാകും?'' എന്ന് മലയാററൂർ രാമകൃഷ്ണൻ ചോദിക്കുന്നു. ഷെർലക്ക്ഹോംസും അഗതാക്രിസ്റ്റിയും മോശക്കാരാണോ എന്നും അദ്ദേഹം ചോദിക്കുന്നുണ്ട്. ലെ കാരേ (ല കാരേ എന്നുവേണം-ലേഖകൻ) നോബൽ സമ്മാനം നേടുമെന്ന് റൈറം വാരിക പുണ്ടിക്കാണിച്ചതു് രാമകൃഷ്ണൻ നമ്മെ അനുസ്മരിപ്പിക്കുന്നു.

ജോൺ ല കാരേ എന്നതു തൂലികാനാമമാണ്. ഡേവിഡ് ജോൺമൂർ കോൺവെൽ എന്നതാണ് അദ്ദേഹത്തിന്റെ ശരിയായ പേരു്. 1931-ൽ ജനനം. അദ്ദേഹത്തിന്റെ മാസ്റ്റർപീസായ The Little Drummer Girl ഞാൻ വായിച്ചിട്ടുണ്ട്. Panoramic display of brutal human endeavor എന്ന് ഒരമേരിക്കൻ വിശേഷിപ്പിച്ച ഈ നോവൽ ത്രില്ലറുകളിൽ താല്പര്യമില്ലാത്ത എന്നെ ആഹ്ലാദിപ്പിച്ചു.

## സുജാത

Beautiful woman എന്നതിനും charming woman എന്നതിനും വ്യത്യാസമുണ്ട്. Beauty — സൗന്ദര്യം — ആഹ്ലാദദായകമാണ്. സംശയമില്ല. എന്നാൽ അതു പുരുഷനെ വശീകരിച്ചെന്നു വരില്ല. Charm—വശീകരണശക്തി—ഉള്ള സ്ത്രീയുടെ പിറകേചെല്ലും പുരുഷൻ. വശീകരണശക്തിയുള്ള സ്ത്രീ സുന്ദരിയായിരിക്കണമെന്നുമില്ല. Charm എന്നതു് എന്തെന്നു വിശദമാക്കാൻ പ്രയാസമുണ്ട്. ലിൻ യു ടാങ്എന്ന ചൈനീസ് എഴുത്തുകാരൻ ഒരുദാഹരണം നല്കിയിട്ടുണ്ടെന്നാണ് എന്റെ ഓർമ്മ. അതോ ഞാൻ തന്നെ പണ്ടെങ്ങോ എഴുതിയതോ? ഓർമ്മയില്ല.



ജോലിക്കുവേണ്ടിയുള്ള ഇൻറർവ്യൂ നടക്കുന്നു. സുന്ദരികളായ ചെറുപ്പക്കാരികൾ പലരും വന്നു. ചോദ്യങ്ങൾ, ഉത്തരങ്ങൾ. ഒടുവിൽ അത്ര സൗന്ദര്യമില്ലാത്ത ഒരു യുവതി വന്നു. ''ഇരിക്കൂ''. ഇരുന്നു. ഇൻറർവ്യൂ നടത്തുന്ന ആൾ അവളുടെ മുഖത്തേക്കു ദനാക്കി. ഉടനെ അവൾ കണ്ണുകൾ താഴ്ത്തി. ചോദ്യകർത്താവ് എന്തോ കുറിച്ചിട്ട് വീണ്ടും അവളുടെ മുഖത്തേക്കു നോക്കി. അവരുടെ കണ്ണുകളിടഞ്ഞു. പെട്ടെന്ന് അവൾ താഴത്തേക്കു നോക്കി, ഇങ്ങനെ മൂന്നു നാലു തവണ. അതോടെ ചോദ്യകർത്താവ് വശീകരിക്കപ്പെട്ടു.. അയാൾ അവളെ ജോലിക്കു തിരഞ്ഞെടുത്തു. അതുകൊണ്ട് ഇൻറർവ്യൂവിനു പോകുന്ന പെൺകുട്ടികൾ മാറി മാറി താഴത്തേക്കും മുകളിലേക്കും നോക്കിയാൽ ജോലി കിട്ടുമെന്നു വിചാരിച്ചേക്കരുത്. charm—വശീകരണശക്തി—പ്രകൃതിയുടെ ഒരനുഗ്രഹമാണ്.

വേണമെങ്കിൽ പരിശോധിച്ചുകൊള്ളൂ. 'ചാം' ഉള്ള സ്ത്രീകൾ ആരെക്കണ്ടാലും ചിരിക്കും. ആരെക്കണ്ടാലും ചിരിക്കുന്നവർ 'ആത്മാർത്ഥത' (Sincerity എന്ന അർത്ഥത്തിൽ) ഉള്ളവരല്ല. പുരുഷന്മാരെസ്സംബന്ധിച്ചും ഇതു ശരിതന്നെ. ഒരു സ്ത്രീക്കു സൗന്ദര്യമുള്ളതുപോലെ, മറെറാരു സ്ത്രീക്കു വശീകരണ ശക്തിയുള്ളതുപോലെ കഥയ്ക്കുമുണ്ട് ഈ ധർമ്മങ്ങൾ. മോപസാങ്ങിന്റെ കഥകൾ സുന്ദരങ്ങളാണ്; ചെക്കോവിന്റെ കഥകൾ വശീകരണശക്തിയുള്ളവയാണ്. ബഷീറിന്റെ 'പൂവമ്പഴം' എന്ന കഥ സുന്ദരം. കാരൂരിന്റെ 'മരപ്പാവകൾ' എന്ന കഥ 'ചാമിങ്'' (Charming). സുജാത കുങ്കുമം വാരികയിലെഴുതിയ 'മുഴവൈദ്യൻ' വശീകരണശക്തിയാർന്നതാണ്. അതിലെ കലാംഗന ഞാൻ നേരേ നോക്കുമ്പോൾ കണ്ണുകൾ താഴ്ത്തുന്നു. ഞാൻ നോക്കാത്തപ്പോൾ അവൾ എന്റെ മുഖത്തു നോക്കുന്നു...

*　　*　　*

ഹാസ്യപ്രധാനമാണ് സുജാതയുടെ കഥ. അതുകൊണ്ട് ഒരു നേരമ്പോക്കുകൂടിയാവട്ടെ. ചൈനയിലോ ജപ്പാനിലോ പ്രചരിക്കുന്ന ഫലിതമാണിതു്.

ഭർത്താവ് വീട്ടിലെത്തി മുറിയുടെ വാതിലിൽ തട്ടിയപ്പോൾ ഭാര്യ കതകു തുറന്നു. ജാരൻ ജന്നലിൽക്കൂടി പുറത്തേക്കു ചാടുന്നതു അയാൾ കണ്ടു. ചാടിയ വേളയിൽ അയാളുടെ ഒരു 'ഷൂ' മുറിക്കകത്തു വീണുപോയി. ഭർത്താവ് അതെടുത്തു കട്ടിലിനു താഴെ വച്ചിട്ടു പറഞ്ഞു: ''നാളെ ഞാൻ കണ്ടുപിടിക്കും ഈ ഷൂ ആരുടേതാണെന്ന്.'' അയാൾ നല്ല ഉറക്കമായിയെന്നു മനസ്സിലായപ്പോൾ അവൾ ആ ഷൂ എടുത്ത് കളഞ്ഞിട്ട് അയാളുടെതന്നെ ഒരു ഷൂ കട്ടിലിന്റെ താഴെ വച്ചു. നേരം വെളുത്ത് ഭർത്താവ് ആ ഷൂ കൈയിലെടുത്തു നോക്കിയിട്ടു പറഞ്ഞു:—''ഓ ശരി ഇന്നലെ രാത്രി ജന്നലിൽക്കൂടി പുറത്തേക്കു ചാടിയതു് ഞാൻതന്നെയാണ്.''

## വൈക്കം ചന്ദ്രശേഖരൻനായർ

ജോലിക്കയററത്തിനുള്ള മാർഗ്ഗം കാണിച്ചുതരൂ. അന്യന്റെ തെങ്ങിൻപുരയിടം കൈക്കലാക്കാനുള്ള വഴി ഏതാണ്? എല്ലാ ദുഷ്പ്രവൃത്തികളും ചെയ്യുന്ന ഞാൻ അന്യരുടെ മുൻപിൽ മാന്യനായി നില്ക്കുന്നതെങ്ങനെ? ഞാൻ സ്നേഹിക്കുന്ന പെൺകുട്ടിയെ കിട്ടാനുള്ള മാർഗ്ഗം ഏതു്? ഇങ്ങനെ നല്ല ആളുകളും ചീത്ത ആളുകളും ഈശ്വരനോടു ചോദിക്കുന്നുണ്ട്. അഭിലാഷസാഫല്യത്തിനുവേണ്ടി പ്രാർത്ഥിക്കുന്നുണ്ട്. സീനിയറായവന്റെ മുകളിൽ പ്രമോഷൻ വാങ്ങിയവനെ ഞാൻ കണ്ടിട്ടുണ്ട്. പണമില്ലാത്ത എന്റെ ഒരേയൊരു തെങ്ങിൻപുരയിടം ബലാൽക്കാരമായി സ്വന്തമാക്കി അതിൽനിന്നു കിട്ടുന്ന ആദായം ബാങ്കിൽ കിടക്കുന്ന ലക്ഷക്കണക്കിനുള്ള രൂപയോടു ചേർത്ത് കൂടുതൽ സമ്പന്നനായിത്തീർന്നവനെ ഞാൻ കണ്ടിട്ടുണ്ട്. ഞാൻ തിരക്കേറിയ ബസ്സിന്റെ ഫുഡ്ബോർഡിൽ തൂങ്ങിക്കിടന്ന് യാത്ര ചെയ്യാനായി ബസ്സ്റ്റോപ്പിൽ കാത്തു നിൽക്കുമ്പോൾ അവൻ അല്ലെങ്കിൽ അവൾ പിടിച്ചുവാങ്ങിച്ച പണംകൊടുത്തു മേടിച്ച പുതിയ കാറിൽ സഞ്ചരിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. സ്നേഹിച്ച യുവതിയെ ലഭിച്ച യുവാവ് പുളകമണിയുന്നതു ഞാൻ കണ്ടിട്ടുണ്ട്. പക്ഷേ, ഏതു് അഭിലാഷത്തിനു സാഫല്യമുണ്ടായാലും ജീവിതത്തിന്റെ അനിശ്ചിതത്വം ഇവരെയൊക്കെ അലട്ടിക്കൊണ്ടിരിക്കും. കടക്കണ്ണുകൊണ്ടു കാമുകന്റെ ഹൃദയം പിളർക്കുന്ന കാമുകി മരിക്കും. പ്രതിയോഗിയെ തൂക്കിലിടുന്ന ഡിക്ടേററർ മരിക്കും. ചക്രവർത്തി മരിക്കും. തെണ്ടി മരിക്കും. മരണം ജനിപ്പിക്കുന്നതാണ് ഈ അനിശ്ചിതത്വം. മരണമാണ് അതിന്റെ പ്രഭവകേന്ദ്രമെന്ന് ആരുമറിയുന്നില്ല. ഈ അനിശ്ചിതത്വത്തെ ചേതോഹരമായി ആവിഷ്കരിക്കുന്ന ഒരു കഥയുണ്ട്, 'മഹിളാരത്നം' മാസികയിൽ. വൈക്കം ചന്ദ്രശേഖരൻ നായർ എഴുതിയതാണതു്. സ്നേഹിതനെ കാണാൻ ഒരുത്തൻ പോകുന്നു. സ്നേഹിതൻ വീട്ടിലില്ല. അയാളുടെഭാര്യക്കു പ്രസവവേദന. സ്നേഹിതനെ അന്വേഷിച്ചു ചെന്നപ്പോൾ എണ്ണമററ പ്രയാസങ്ങൾ സഹിച്ചു ഡോക്ടറെ വിളിച്ചുകൊണ്ടുവരുന്നു. പ്രസവം കഴിഞ്ഞു. വന്നെത്തിയ ആളാണ് ഉപകർത്താവെന്ന് വീട്ടിൽ വൈകിയെത്തിയ സ്നേഹിതൻ മനസ്സിലാക്കുന്നില്ല. ഈ സംഭവങ്ങളിലൂടെ — നിത്യജീവിതത്തിലെ സാധാരണസംഭവങ്ങളിലൂടെ അനിശ്ചിതത്വം വ്യക്തമാകുന്നു. ജലാശയത്തിൽ വീണ നിലാവുപോലെ, പൂവിനെ തേജോമയമാക്കുന്ന പുഞ്ചിരിപോലെ ഈ അനിശ്ചിതത്വം ശോഭിക്കുന്നു. അതിനു ശോഭയോ? അതേ, കലയിലൂടെ പ്രകടമാകുന്ന ദുഃഖത്തിനും തിളക്കമാണ്.

*　　*　　*

''എന്റെ നാടകങ്ങളിലെ 'കോമഡി' സോഷ്യലിസ്റ്റ് ഗുളികയെ പൊതിയുന്ന പഞ്ചാരയാണ്'' എന്നു ബർനാഡ്ഷാ, ഗ്രാൻവിൽ ബാർക്കറോടു പറഞ്ഞു. അപ്പോൾ ബാർക്കറുടെ മറുപടി: ''പ്രേക്ഷകർ എത്ര ബുദ്ധിയുള്ളവർ! പഞ്ചാരമാത്രം അവർ നക്കിയെടുക്കുന്നു. ഗുളികയൊട്ടു വിഴുങ്ങുന്നുമില്ല, ഇവിടെയുള്ളവർ വിഭിന്നരാണ്. എക്സിസ്റ്റെൻഷ്യൽഗുളികയിൽ കട്ടിയായി എക്സിസ്റ്റെൻഷ്യലിസം പുരട്ടി അവർ നമുക്കുതരുന്നു. അങ്ങനെ എക്സിസ്റ്റെൻഷ്യൽ കാവ്യങ്ങളും എക്സിസ്റ്റെൻഷ്യൽ നിരൂപണങ്ങളും. കലയുടെ പഞ്ചാരമാത്രമില്ല.





# ചരിത്രരേഖകൾ

**ഞാൻ** കമ്യൂണിസ്റ്റ് സിദ്ധാന്തത്തിൽ അടിയുറച്ച് വിശ്വസിക്കുന്നു. ഇപ്പോഴും എനിക്ക് അതിൽ പ്രത്യാശയുണ്ട്.

—അടൂർ ഗോപാലകൃഷ്ണൻ

പി. ഗോവിന്ദപ്പിള്ളയ്ക്ക് ലേഖനമെഴുതാൻ വിഷയം സപ്ലൈ ചെയ്യുന്ന ജോലിയും അടൂർ ഗോപാലകൃഷ്ണൻ ഏറ്റെടുത്തിരിക്കുകയാവും.

* * *

സീനത്ത് അമൻ എന്തുചെയ്യുന്നു എന്നറിയാൻ ആളുകൾക്ക് എപ്പോഴും വലിയ കൗതുകമാണ്. 500 പുരുഷന്മാരുടെ പേരുമായി ചേർത്ത് ഇവർ എന്റെ പേരു പറയുന്നു. ഒരു മുന്നൂറെണ്ണത്തെക്കൂടി ചേർത്താലും ഒരു ചുക്കുമില്ല.

—സീനത്ത് അമൻ,
ഹിന്ദിനടി.

ഇനി വൈകാതെ താമസം മാററാമല്ലോ, നല്ല ചുവപ്പുനിറമുള്ള ഒരു തെരുവിലേക്ക്.

* * *

ഞാൻ കൊറിയയിൽ പോയത് കാസാ ഇൻറർ നാഷനൽ നടത്തുന്ന ഒരു മീററിങ്ങിൽ പങ്കെടുക്കാനായിരുന്നു. മാർക്സിസത്തിന്റെ ഭീഷണി, സോവിയററ് യൂണിയന്റെ കുതന്ത്രങ്ങൾ എന്നിവയ്ക്കെതിരെ ലോകത്തിനു മുന്നറിയിപ്പു നൽകുവാൻ സമർപ്പിതമായ സംഘടനയാണിത്. ഇത്തരം സെമിനാറുകളെ മാർക്സ്, എംഗൽസ്, ലെനിൻ, ട്രോട്സ്കി, സ്ററാലിൻ എന്നിവരെപ്പററിയുള്ള റിഫ്രഷർ കോഴ്സുകളായാണ് ഞാൻ പരിഗണിക്കുന്നത്.

— ഖുശ്വന്ത്സിംഗ്

ഖുശ് വന്ത് സിംഗ് ആർ. എസ്. പി. ക്കാരനായിരിക്കുമോ?

* * *

സദ്യ നടത്തുന്നയാൾ സ്വയം അത് ഉണ്ണാതിരിക്കുമോ?

—ഡോ. സുകുമാർ
അഴീക്കോട്.

അപ്പോൾ, ഒരാൾക്ക് ഒരവാർഡ് കിട്ടാൻ അയാൾ കുറേ ആളുകൾക്ക് അവാർഡ് തരപ്പെടുത്തിക്കൊടുത്താൽ മതി, ഇല്ലേ?

* * *

ജപ്പാൻ, തെക്കേ കൊറിയ, തയ്വാൻ തുടങ്ങിയ ഏഷ്യൻ രാജ്യങ്ങൾ കഴിഞ്ഞ ഇരുപതുകൊല്ലംകൊണ്ട് പത്തുശതമാനത്തിൽ കൂടുതൽ വളർച്ചനിരക്കുണ്ടാക്കി, ഇന്ത്യയെപ്പോലുള്ള രാജ്യങ്ങളെ പിറകിൽ തള്ളി.

—ഡോ: സുബ്രഹ്മണ്യംസ്വാമി

സ്വാമിക്ക് ഇപ്പോൾ പ്രത്യേകിച്ച് ജോലിയൊന്നും ഇല്ല. അതിനാൽ ദീപികപത്രമോഫീസിൽ സാമ്പത്തികകാര്യലേഖകന്റെ തസ്തികയിൽ ഡെൽഹിയിൽ നിയമിക്കാവുന്നതാണ്.

* * *

അന്ന് (മിസസ് ഗാന്ധിയുടെ നാളുകളിൽ) മിസസ് ഗാന്ധിയെ എതിർക്കൽ മാത്രമായിരുന്നു ഞങ്ങളുടെ പരിപാടി എന്നാണു വിമർശനമെങ്കിൽ, അതിന്റെ കാരണം പറയാം. അന്ന് മിസസ് ഗാന്ധി മാത്രമായിരുന്നു കോൺഗ്രസ്-ഐ. മിസസ് ഗാന്ധി മാത്രമായിരുന്നു ഗവണ്മെൻറ്. മിസസ് ഗാന്ധി മാത്രമായിരുന്നു പ്രത്യയശാസ്ത്രം. മിസസ് ഗാന്ധി മാത്രമായിരുന്നു രാഷ്ട്രം. ഇതു കാരണം ഞങ്ങൾക്ക് മറെറാരു വിമർശന ലക്ഷ്യം ഇല്ലാതായി.

—രാമകൃഷ്ണ ഹെഗ്ഡേ.

അന്ന് അങ്ങനെ ലക്ഷ്യമുണ്ടായിരുന്നു. ഇന്ന് അതും ഇല്ലാതായി എന്നാണോ മുഖ്യമന്ത്രി ഉദ്ദേശിക്കുന്നത്.

* * *

ഭാഗ്യരാജ് ഭീരുത്വം നിറഞ്ഞ ഒരു മുയൽമാത്രം.

—ജയലളിത.

ഭാഗ്യരാജ് ഇനിയും കല്യാണം കഴിക്കുമെന്ന് ജയലളിത ഓർത്താൽ കൊള്ളാം.

* * *

വിദ്യാഭ്യാസരംഗത്തു പ്രവർത്തിക്കുന്ന വ്യക്തികൾക്ക് സ്വതന്ത്രമായി ചിന്തിക്കുവാനും വിദ്യാഭ്യാസ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുവാനും വിദ്യാഭ്യാസകാര്യങ്ങൾ സംവിധാനംചെയ്യുവാനും തികച്ചും സ്വാതന്ത്ര്യം ഉണ്ടായിരിക്കേണ്ടതാണ്.

—ഡോ: വെള്ളായണി
അർജ്ജുനൻ.

സ്വതന്ത്ര വിവർത്തനത്തിനുകൂടി വേണ്ടേ ഈ സ്വാതന്ത്ര്യം.

* * *

നാമിന്ന് (രാഷ്ട്രീയമായ) മിത്തുകളിലാണ്. നമുക്ക് ഒരു ഹൈന്ദവചരിത്രമുണ്ട്; മുസ്ലിം ചരിത്രമുണ്ട്; ഇപ്പോഴിതാ സിക്കു ചരിത്രവും. ഇനി മററൊന്നായ തെലുങ്കുദേശം ഭാരതദേശമായി മാറുവാൻപോവുകയാണ്—വിജയനഗര സാമ്രാജ്യത്തിന്റെ ചരിത്രവുമായി...

—പി. എൻ. ഹക്സർ.

ആർനോൾഡ് ടോയിൻബിയുടെ പുസ്തകം വായിച്ചതു മറന്നുപോയോ മി. ഹക്സർ?






